# ചാരുദത്തൻ

(ഒരു നാടകം)



ഏ. ആർ. രാജരാജവർമ്മ




പ്രസാധകൻ

കെ. ആർ. ജി. മേനോൻ,



ബി. വി. ബുക്ക്ഡിപ്പോ & പ്രിന്റിംഗ്

തിരുവനന്തപുരം-1.



1188]



# ആമുഖം

മാളവികാഗ്നിമിത്രത്തിന്റെ അവതാരികയിൽ പ്രസ്താവിച്ചിട്ടുള്ള സംഗതികൾ തന്നെയാണ് ചാരുദത്തത്തെയും ആവിർഭവിപ്പിച്ചത്. അതിനാൽ ഉദ്ദേശപ്രകാരം ചാരുദത്തൻ മാളവികയുടെ അനുജനും കലാവിലാസ നാടകസംഘക്കാരുടെ വക നാടകാവലിയിൽ മൂന്നാം നമ്പർ പുസ്തകവുമാകുന്നു. ചാരുദത്തൻ അതിന്റെ മുൻഗാമികളെപ്പോലെ സംസ്കൃതമൂലഗ്രന്ഥങ്ങളുടെ ശരിതർജ്ജമ അല്ല. ശരിതർജ്ജമ എന്ന പദംകൊണ്ടു ഞാൻ വിവക്ഷിക്കുന്നതു പ്രതിപദാനുവാദമല്ലെന്നു ശാകുന്തളസംഭവത്തിൽ പ്രസ്താവിച്ചിട്ടുള്ളത്, മാന്യ വായനക്കാരെ ഓർമ്മിപ്പിച്ചുകൊള്ളട്ടെ. ശാകുന്തളത്തിലും മാളവികാഗ്നിമിത്രത്തിലും ഭാഷാഭേദം മാത്രമേ ചെയ്തിട്ടുള്ളൂവെന്നിരിക്കെ ചാരുദത്തനിൽ അതിന്റെ മൂലമായ മൃച്ഛകടികത്തിലെ വിഷയത്തിൽക്കൂടി ഭേദഗതികൾ ചെയ്യേണ്ടിവന്നു. അതിലേയ്ക്കുള്ള കാരണങ്ങളും പ്രസ്താവിക്കാം:—

(1) കാളിദാസകൃതികളെപ്പോലെ ഈ കൃതി സ്വതന്ത്രമല്ല, സംകലനരൂപമാകുന്നു എന്ന പണ്ടേതന്നെ പണ്ഡിതന്മാർക്കു ശങ്കയുണ്ടായിരുന്നു. ഈയിടെ ഭാസനാടകചക്രം തിരുവനന്തപുരം, രാജകീയ സംസ്കൃതഗ്രന്ഥാവലിയിൽ പ്രസിദ്ധപ്പെടുത്തിയതിന്റെ കൂട്ടത്തിൽ 'ചാരുദത്തം' എന്ന നാടകം വെളിപ്പെട്ടതോടുകൂടി ആ വിഷയത്തിൽ സംശയവും തീർന്നു. ചാരുദത്തത്തിൽ നാലങ്കം മാത്രമേ കിട്ടിയിട്ടുള്ളു. അതും ഭാഗം മൃച്ഛകടികത്തിലെ ആദ്യത്തെ നാലങ്കങ്ങളുമായി താരതമ്യപ്പെടുത്തി നോക്കിയാൽ രണ്ടും ഒന്നുതന്നെ എന്നു സ്പഷ്ടമാണ്. മൃച്ഛകടികത്തിൽ ചില എച്ചുകെട്ടുകൾ മുഴച്ചു കാണും എന്ന മാത്രം വിശേഷം.

(2) ശാകുന്തളാദികൾക്കുള്ള പ്രൗഢത, ഗാംഭീര്യം, ഔചിത്യം, സന്ദർഭശുദ്ധി മുതലായ ഗുണങ്ങൾ മൃച്ഛകടികത്തിന്നു സിദ്ധിച്ചിട്ടില്ല

(3) എന്റെ ആവശ്യം അഭിനയോചിതമായ ഒരു നാടകം വേണമെന്നിരിക്കെ, യഥാസ്ഥിതമായ മൃച്ഛകടികത്തിലെ രംഗസംവിധാനങ്ങൾ രംഗപ്രയോഗത്തിന് ഒട്ടും യോജിക്കുന്നില്ല.

(4) മൃച്ഛകടികത്തിൽ പല സന്ദർഭങ്ങളും വൈചിത്ര്യവിശേഷം കൂടാതെ വലിച്ചു നീട്ടീട്ടുണ്ട്. എന്നുമാത്രമല്ല വിദൂഷകൻ മൈത്രേയൻ വീണവായനയെപ്പററി പറയുംപോലെ, മധുരവും അധികമായാൽ മടുത്തുപോകും, (36-ാം വശം)

മേൽ വിവരിച്ച കാരണങ്ങളാൽ, മൃച്ഛകടികത്തെ യഥാസ്ഥിതമായി തർജ്ജമചെയ്താൽ ഉദ്ദിഷ്ടസിദ്ധി വരില്ലെന്നു എനിക്കു ബോധപ്പെട്ടു. എന്നാൽ ഈ നാടകത്തെ എന്തിനു തൊടാൻ പോയി എന്നാണ് പിന്നത്തെ ചോദ്യം. ഇതിലെ കഥാവസ്തുവിന് സംസ്കൃതനാടകങ്ങൾക്കു പൊതുവെ അപൂർവ്വം എന്നു പാശ്ചാത്യ പണ്ഡിതന്മാർ ഉൽഘോഷിക്കുന്ന ഒരു വിശേഷഗുണമുണ്ട്— അതാവിതു് ഇംഗ്ലീഷിൽ Action എന്നു പറയുന്ന ക്രിയാംശത്തിന്റെ പരിപുഷ്ടി. ഇതിനാൽ കയ്പുകൊണ്ടിറക്കാനും മധുരംകൊണ്ടു തുപ്പാനും വയ്യാ എന്നുള്ള നിലയിലായി എനിക്ക്. ഈ സങ്കടാവസ്ഥയിൽ,

"ഗുണദോഷൗബുധോഗൃഹ്ണന്നിന്ദുക്ഷ്വേളാവിവേശ്വരഃ
ശിരസാശ്ലാഘതേ പൂർവ്വംപരം കണ്ഠേനിയച്ഛതി"

എന്ന ന്യായം എനിക്കു ശരണീകരണീയമായിത്തീർന്നു; ആ ന്യായത്തെ പ്രയോഗിക്കുന്നതിൽ ഭാസന്റെ ഗ്രന്ഥം മാർഗ്ഗപ്രദർശനവും ചെയ്തു. ഭാസന്റെ നാലങ്കങ്ങളെ ഏതുവിധമുള്ള പ്രചയംകൊണ്ടു ശൂദ്രകൻ വൃഥാ സ്ഥൂലമാക്കിത്തീർത്തുവോ അതേവിധം ശൂദ്രകന്റെ ദോഷമുള്ള ഭാഗങ്ങളെ തക്ഷണംകൊണ്ടു കൃശീകരിക്കയാണു ഞാൻ ചെയ്തതു്. എന്റെ ഈ വിഷയത്തിലുള്ള യത്നം എത്രത്തോളം ഫലിച്ചുവെന്നതു വായനക്കാർ തീർച്ചപ്പെടുത്തേണ്ടതാണ്. ഭാസന്റെ കൃതിക്ക് അവശ്യം ഉണ്ടായിരിക്കേണ്ടതായ അവശേഷം കണ്ടുകിട്ടാൻ സംഗതിയാകുന്നതുവരെ എന്റെ മനസ്സിന് ഈ വിഷയത്തിൽ ചാരിതാർത്ഥ്യം വരുന്നതല്ല.

ചുരുക്കത്തിൽ എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണംപോലെ ഒരു സ്വാതന്ത്ര്യഭാഷാന്തരമാണ് ഞാൻ ഈ കൃതിയിൽ അംഗീകരിച്ചതു്. നാന്ദിയും ഭരതവാക്യവും പുറപ്പിച്ചുകൊണ്ടു് അദ്ധ്യവസാനം മാറിപ്പോയി എന്നു തോന്നാം. എന്നാൽ ആദ്യത്തെ നാലങ്കങ്ങളിൽ മൂലത്തെ അനുസരിച്ചുവെന്നല്ലാതെ പറയത്തക്ക ഭേദഗതികൾ ഒന്നും ചെയ്തിട്ടില്ല. ശേഷം ഭാഗത്തിൽ കൂട്ടൽ ചെയ്യുകയും കുറവുചെയ്യലും കൂടുതലുമായിരിക്കും; ഔചിത്യത്തിനുവേണ്ടി അന്യഥാകരണങ്ങളും അപൂർവ്വമായി ചെയ്തിട്ടുണ്ടു്. കഥാഗതിയിലും രംഗവിഭാഗത്തിലും മാറ്റങ്ങൾ ചെയ്യേണ്ടിവന്ന സ്ഥിതിക്കു വചനഭംഗികളിലും സ്വാതന്ത്ര്യം ഞാൻ സൗകര്യംപോലെ അവലംബിച്ചിട്ടുണ്ടു്. നാലഞ്ചു പുതിയ ശ്ലോകം ചേർക്കയും നാല്പതിൽപരം പഴയ ശ്ലോകം തള്ളുകയും ചെയ്കയുണ്ടായി. ഉജ്ജയിനിയിലെ ചൂതുകളിക്കാരുടെ ദ്യൂതപരിഭാഷകൾ നാട്ടുകാർക്കു ദുർഗ്രഹങ്ങളാകയാൽ അതിന്റെ സ്ഥാനത്തു് ഈ ദേശത്തുള്ള ചീട്ടുകളിക്കാരുടെ സങ്കേതങ്ങൾ ഉപയോഗിക്കപ്പെട്ടിരിക്കുന്നു. കോടതിയും കേസുവിചാരണയും ഞാൻ ഒന്നു തെളിയിച്ചിട്ടുണ്ടെങ്കിലും നമ്മുടെ പുരാതനമായ അർത്ഥശാസ്ത്രത്തിലും ധർമ്മശാസ്ത്രത്തിലും കാണുന്നതിൽ കവിഞ്ഞ വ്യവഹാരപ്രക്രിയകളൊന്നും പ്രതിപാദിച്ചിട്ടില്ല. അതുകൊണ്ടുതന്നെ കോർട്ട്, പോലീസ്, ജഡ്ജി മുതലായ ഇക്കാലത്തെ ഇംഗ്ലീഷ് പദങ്ങളെ ഉപയോഗിക്കണ്ടെന്നുവെച്ചതും.

പ്രകൃതനാടകത്തിലെ ഇതിവൃത്തം കല്പിതവും ഏറെക്കുറെ വ്യാകുലവുമാകയാൽ അതിന്റെ ഒരു സംക്ഷേപം ഇവിടെ കൊടുക്കുന്നതു് ഉചിതമായിരിക്കും—

കഥാവസ്തു.

പണ്ടു് ഉജ്ജയിനിയിൽ സകലഗുണസമ്പന്നനായി ചാരുദത്തൻ എന്നു് ഒരു സാർത്ഥവാഹനുണ്ടായിരുന്നു. അയാൾ കപ്പൽചേതം മുതലായ അനർത്ഥങ്ങൾ നേരിട്ടിട്ടും ഔദാര്യത്തിനു കുറവു ചെയ്യാതെ കാലം നയിച്ചതിൽ ദരിദ്രനായിത്തീർന്നു. എന്നാലും അയാൾക്കു നഗരത്തിൽ മാന്യന്മാരുടെ കൂട്ടത്തിൽത്തന്നെ സ്ഥാനം അനുവദിക്കപ്പെട്ടുവന്നു.

സൌന്ദര്യസൌഭാഗ്യാദികൾകൊണ്ടു് ഉജ്ജയിനിക്കു് ഒരു അലങ്കാരമായിരുന്ന വസന്തസേനയെന്ന ഗണിക ഒരിക്കൽ പുറപ്പാട്ടുസമയത്തു ചാരുദത്തനെ കാണാനിടയായി. പ്രഥമദർശനത്തിൽതന്നെ രണ്ടുപക്ഷം അന്യോന്യാനുരാഗം ഉത്ഭവിച്ചു. എന്നാൽ ചാരുദത്തൻ തന്റെ ദാരിദ്ര്യത്തെയോർത്തു മദനവികാരങ്ങൾക്കു വഴിക്കാൻ ഇടകൊടുത്തില്ല. വസന്തസേനയാകട്ടെ ജനനംകൊണ്ടു വേശ്യയെങ്കിലും പ്രകൃതികൊണ്ടു കുലസ്ത്രീതുല്യയായിരുന്നതിനാൽ തനിക്കു ചാരുദത്തനിൽ തോന്നിയ അകൃത്രിമമായ പ്രണയത്തെ ലേശം മറച്ചില്ല. എന്നുമാത്രമല്ല, രാജ്യത്തിലെ രാജാവായ പാലകന്റെ സ്യാലനായ സംസ്ഥാനകന്റെ പ്രാർത്ഥനകളെ നിരസിക്കുകയുംചെയ്തു. ചാരുദത്തന്റെ നേരെയുള്ള അനുരാഗം കൊണ്ടാണു് ഇവൾ തനിക്കു വശപ്പെടാത്തതു് എന്നറിഞ്ഞു മൂഢനും മൂർഖനുമായ ആ രാജസ്യാലനു ചാരുദത്തന്റെ നേരെ ദ്വേഷവും ഉത്ഭവിച്ചു.



കാമാതുരനായ സംസ്ഥാനകൻ തന്റെ സേവനായ വിടനെയൊന്നിച്ചു ഒരു ദിവസം സന്ധ്യാകാലത്തു സഞ്ചരിക്കുമ്പോൾ വസന്തസേനയെ കണ്ടെത്തിയതിൽ അവളെ ബലാൽക്കാരേണ പിടിക്കാനായിട്ടു് ഓടിച്ചു. മൂന്നുപേരുംകൂടി തെരുവീഥിയിൽ ഓടുമ്പോൾ വിടന്റെ സഹായംകൊണ്ടു വസന്തസേന തന്റെ കാമുകനായ ചാരുദത്തന്റെ ഗൃഹത്തിൽ കേറി രക്ഷപ്പെട്ടു; തന്റെ ആഭരണങ്ങൾ അവിടെ സൂക്ഷിക്കാൻ ഏല്പിച്ചിട്ടു, നിലാവുദിച്ചതോടുകൂടി സ്വഗൃഹത്തിലേയ്ക്കുതന്നെ മടങ്ങുകയുംചെയ്തു. ഈ അപ്രതീക്ഷിത സമാഗമം അവരുടെ അന്യോന്യാനുരാഗത്തിനു് ഉദ്ദീപനമായി കലാശിച്ചു.

വസന്തസേനയുടെ പരിചാരികമാരിൽ മദനികയെന്ന പേരായിട്ടു് ഒരു രൂപവതിയായ യുവതിയുണ്ടായിരുന്നു. അവളെ പാടലീപുത്രത്തിൽനിന്നു ഉജ്ജയിനിയിൽ വന്നു താമസിച്ചിരുന്ന ശർവ്വിലകൻ എന്ന ഒരു സാഹസിക ബ്രാഹ്മണൻ കാമിച്ചിരുന്നു. ആ ബ്രാഹ്മണൻ മദനികയെ ദാസ്യത്തിൽ നിന്നു മോചിപ്പിക്കുന്നതിനു

നേടാൻ വേണ്ടി തനിക്കു ചോരശാസ്ത്രത്തിൽ ഉണ്ടായിരുന്ന നൈപുണ്യം പ്രയോഗിച്ച് ചാരുദത്തന്റെ ഗൃഹത്തിൽ വസന്തസേന സൂക്ഷിക്കാനേല്പിച്ചിരുന്ന ആഭരണങ്ങൾ മോഷണം ചെയ്തു. എന്നാൽ ആഭരണങ്ങൾ മദനികയ്ക്കു കൊണ്ടുകൊടുത്തപ്പോൾ അവകൾ തന്റെ സ്വാമിനിയുടെ വകയാണെന്നുള്ള സംഗതി അവൾ മനസ്സിലാക്കി. വാസ്തവം വസന്തസേന അറിഞ്ഞാൽ ഈ കാമുകരുടെ ഉദ്ദേശ്യം സിദ്ധിക്കയില്ലെന്നു മാത്രമല്ല വിപരീതം ഫലിച്ചുവെന്നുംവരാം. ഈ സന്ദർഭത്തിൽ മദനിക ശർവ്വിലകനോട് ചാരുദത്തന്റെ ആൾക്കാരനെന്നുള്ള ഭാവം നടിച്ച് ആഭരണങ്ങൾ വസന്തസേനയ്ക്കുതന്നെ നേരെ കൊണ്ടുകൊടുക്കാൻ ബുദ്ധി ഉപദേശിച്ചു. എന്നാൽ വസന്തസേന കാമുകരുടെ സംഭാഷണങ്ങൾ ഒളിച്ചു നിന്നു കേട്ട് അറിഞ്ഞിരുന്നതിനാൽ ആഭരണം വാങ്ങിക്കൊണ്ട് അവരുടെ അഭീഷ്ടം സാധിപ്പിച്ചുകൊടുക്കയാണുണ്ടായത്.

ചാരുദത്തനാകട്ടെ, ആഭരണം മോഷണം പോയ വിവരമറിഞ്ഞപ്പോൾ അതിനു പകരമായിട്ട് തന്റെ ധർമ്മപത്നിയുടെ വക രത്നാവലിയെന്ന രത്നമാല വിദൂഷകനായ മൈത്രേയന്റെ കൈവശം വസന്തസേനയ്ക്ക് അയച്ചുകൊടുത്തു. തന്റെ തല്ക്കാലത്തെ ദാരിദ്ര്യാവസ്ഥയിൽ ആഭരണം മോഷണം പോയെന്നു പറഞ്ഞാൽ ജനങ്ങൾ വിശ്വസിക്കയില്ലെന്നു ശങ്കിച്ച് ചൂതുകളിയിൽ പണയം വെച്ചു തോറ്റുപോയതാണെന്ന് ഒരു കള്ളമായ വ്യാജംകൂടി ചാരുദത്തൻ പ്രയോഗിച്ചു. ഈ വ്യാജപ്രയോഗം കഥാവസ്തുവിന്നു വളരെ ഉപയോഗപ്പെടുന്നുണ്ട്; അനൗചിത്യമായ ദോഷം ഒന്നും സംഭവിക്കാതിരിപ്പാൻ കവി പ്രത്യേകം ശ്രദ്ധവെച്ചിട്ടുണ്ട്.

രത്നാവലിയുംകൊണ്ടു വിദൂഷകൻ ചെന്ന് ഈ കൊച്ചുകള്ളം പറഞ്ഞപ്പോൾ വസന്തസേനയ്ക്കു ചാരുദത്തന്റെ പേരിലുള്ള അനുരാഗം പരമകാഷ്ഠയെ പ്രാപിച്ചു. മോഷണം പോയ ആഭരണം തിരിച്ചു കിട്ടിയ വിവരം ഉടനെ ധരിപ്പിക്കണമെന്നുള്ള കാരണത്തിൻപേരിൽ വസന്തസേന അങ്ങോട്ട് അഭിസരിക്കുകകൂടി

വകവെയ്ക്കാതെ ചാരുദത്തന്റെ ഗൃഹത്തിൽചെന്നു. രത്നാവലി തിരിയെ കൊടുത്തു് ധൂത (ചാരുദത്തന്റെ ധർമ്മപത്നിയായ ബ്രാഹ്മണസ്ത്രീ)യല്ലെങ്കിലും വസന്തസേന വെറും വേശ്യയല്ലെന്നു ള്ളതു് എല്ലാവർക്കും ബോധപ്പെട്ടു. എന്നാലും വേശ്യാസ്ത്രീയെ സ്വഗൃഹ ത്തിൽ താമസിപ്പിക്കുന്നതിലുള്ള അസാംഗത്യംകൊണ്ടു് ചാരുദത്തൻ പിറ്റേന്നാൾ രാവിലെ നഗരത്തിനുവെളിയിലുള്ള പുഷ്പകരണ്ഡകമെന്ന ഉദ്യാനത്തിലേയ്ക്കു പുറപ്പെട്ടു. വസന്തസേനയും പിന്നാലെ വരുന്ന തിനു് ഏർപ്പാടു ചെയ്തിരുന്നു. എന്നാൽ ഭാഗ്യദോഷത്താൽ അപ്ര തീക്ഷിതമായ ഒരു അപകടം സംഭവിച്ചു.

അതിന്റെ സ്വഭാവം വിവരിക്കുമുമ്പു് പ്രകൃതോപയോഗി യായ ഒരു രാഷ്ട്രകാര്യം പ്രസ്താവിക്കേണ്ടതുണ്ടു്. പാലകമഹാരാ ജാവു് ധാർമ്മികനല്ലായിരുന്നു എന്നുള്ളതു് മുൻ വിവരിച്ച രാജസ്യാ ലന്റെ അക്രമങ്ങൾ കൊണ്ടുതന്നെ സ്പഷ്ടമാണല്ലോ. ജനങ്ങൾക്കു രാജാവിന്റെ നേരെ വെറുപ്പു ദിവസംപ്രതി വർദ്ധിച്ചിരുന്നു. ഗോപാലദാരജാതനായ ആര്യകൻ എന്ന ഒരു യുവാവു പാലകനെ ജയിച്ചു രാജ്യം വാഴും എന്നു് ഒരു സിദ്ധാദേശം ഉണ്ടായിരുന്നതു ഫലി പ്പിക്കാൻ ജനങ്ങൾ പരിശ്രമിച്ചുതുടങ്ങി. ഈ ഘട്ടത്തിൽ പാലകൻ ആര്യകനെ പിടിച്ചു തടവിലിട്ടു. സാഹസികരിൽ മുമ്പനായ നമ്മുടെ ശർവ്വിലകൻ കാരാഗൃഹം ഭേദിച്ചു് ആര്യകനെ മോചി പ്പിച്ചു.

ഇനി പ്രകൃതമായ വസന്തസേനയുടെ അഭിസാരവൃത്താന്ത ത്തിലേയ്ക്കു തിരിയെ പ്രവേശിക്കാം. ചാരുദത്തന്റെ വണ്ടിക്കാര നായ വർദ്ധമാനകൻ വസന്തസേനയ്ക്കു് ഉദ്യാനത്തിലേക്കു പോകാൻ സ്വഗൃഹത്തിനു മുമ്പിൽ തന്നെ വണ്ടികെട്ടി പടിവാതുക്കൽ തെയ്യാറുചെയ്തിരുന്നു. എന്നാൽ വസന്തസേന ചാരുദത്തന്റെ പുത്ര നായ രോഹസേനനെ കളിപ്പിച്ചുകൊണ്ടും അവനു കളിക്കാൻ പൊന്നുവണ്ടിയുണ്ടാക്കുന്നതിനു് ആഭരണങ്ങൾ സമ്മാനിച്ചുകൊണ്ടും അമാന്തിച്ചു. ഈ അമാന്തം കണ്ടപ്പോൾ വർദ്ധമാനകൻ വണ്ടിയിൽ

സ്ത്രീജനസഞ്ചാരത്തിനു വേണ്ടുന്ന ഒരുക്കങ്ങൾ കൂടി ചെയ്യുകയാണെന്നു നിശ്ചയിച്ച് തിരിച്ചു വണ്ടിപ്പുരയിൽത്തന്നെ പോയിട്ടു വീണ്ടും വണ്ടി യഥാസ്ഥാനം കൊണ്ടുചെന്നു നിറുത്തി. ഈ ഗതാഗതത്തിന് അല്പകാലമേ ആവശ്യപ്പെട്ടുള്ളുവെങ്കിലും അതിനിടയിൽ ഒരു അപായകരമായ മറ്റൊരു സംഭവം നടന്നു. അതായിട്ടു—സംസ്ഥാനകനും അന്നേദിവസം സ്വന്തവണ്ടി എന്തോ ആവശ്യത്തിന്റെ പേരിൽ നേരത്തെ പുഷ്പകരണ്ഡകത്തിൽ കൊണ്ടുചെല്ലുന്നതിന് വണ്ടിക്കാരൻ സ്ഥാവരകനോട് പറഞ്ഞിരുന്നു. അതിന്റെ പ്രകാരം സ്ഥാവരകൻ വണ്ടികൊണ്ടുപോകുമ്പോൾ വഴിയിൽ നാട്ടുവണ്ടികളുടെ ബാഹുല്യമായിരുന്നതിനാൽ ചാരുദത്തന്റെ പടിവാതലിൽ സ്വന്തവണ്ടി നിറുത്തിയിട്ട് കുറെനേരത്തേയ്ക്കു വഴിതെളിപ്പെടുത്താനായിട്ടു പോകയുമുണ്ടായി. വസന്തസേന പരിഭ്രമിച്ചു വണ്ടിയിൽ കേറാൻ വന്നതു ഈ അവസരത്തിലായിരുന്നു. ഈവക വൈഷമ്യങ്ങളൊന്നും അറിയാതെ വണ്ടിയിൽ ചെന്നുകേറി മൂടുപടമിട്ടു കൂടി. സ്ഥാവരകൻ വന്നു വണ്ടി നേരെ അടിച്ചുകൊണ്ടു പോകയും ചെയ്തു.

വർദ്ധമാനകനാകട്ടെ, വണ്ടി തിരിയെ കൊണ്ടുവന്നു കുറെ നേരം കാത്തുനിന്നപ്പോളാണ് ബന്ധനമുക്തനായ ആര്യകന്റെ പുറപ്പാട്. വണ്ടി പുഷ്പകരണ്ഡകത്തിലേക്കു പോകുന്നതാണെന്ന് അറിയാനിടയായതിനാൽ ആര്യകൻ ഓടിച്ചെന്നു വണ്ടിയിൽ കേറി. കാലിലെ ചങ്ങലയുടെ ഒച്ച ചിലങ്കയുടേതാണെന്നു തെറ്റിദ്ധരിച്ച് വർദ്ധമാനകൻ വസന്തസേന കേറി എന്നുള്ള വിശ്വാസത്തിന്റെ പേരിൽ വണ്ടി കൊണ്ടുപോകയും ചെയ്തു. വഴിക്കു വെച്ച് ആര്യകനെ അന്വേഷിക്കുന്ന പോലീസുകാർ വണ്ടി പരിശോധിക്കാൻ വന്നുവെങ്കിലും പോലീസു പ്രധാനികളിൽ ഒരുവന്റെ ഒത്താശ കൊണ്ടു വണ്ടി നിർബാധമായി ഉദ്യാനത്തിൽ ചെന്നുചേർന്നു. ഉദാരശീലനായ ചാരുദത്തൻ ആര്യകനെ വിട്ടയക്കുകയും ചെയ്തു. ഉടൻ തന്നെ ചാരുദത്തൻ വസന്തസേനയെ അന്വേഷിച്ചു ഗൃഹത്തിൽ

വന്നപ്പോൾ അവൾ വണ്ടിയിൽ കേറിപ്പോയവിവരം അറിഞ്ഞതിൽ എന്നാലവൾ സ്വന്ത ഗൃഹത്തിലേക്കുതന്നെയായിരിക്കും പോയതെന്നു് ഊഹിച്ചു. അപ്പോഴാണു രോഹസേനനു കളിപ്പാട്ടമുണ്ടാക്കാൻ വസന്തസേന ആഭരണം കൊടുത്തവിവരമറിഞ്ഞതു്. ഉടൻതന്നെ അവളെ അനുഗമിച്ചു് ആഭരണം തിരിയെ കൊടുക്കാനായി ചാരുദത്തൻ വിദൂഷകനോടു് ഏർപ്പാടു ചെയ്തു

വസന്തസേനയാകട്ടെ പുഷ്പകരണ്ഡകത്തിൽ എത്തിയപ്പോൾ സംസ്ഥാനകന്റെ വണ്ടിയിലാണു താൻ കേറിയതെന്നു ഗ്രഹിച്ചു കുഴങ്ങിവശമായി. സംസ്ഥാനകൻ അവളെ സ്വാധീനത്തിൽകിട്ടിയ തരമാക്കി പഴയ അപേക്ഷകൾ ആവർത്തിച്ചു. അതൊന്നും ഫലിക്കയില്ലെന്നു് തീരുമാനപ്പെട്ടപ്പോൾ ആ ദുഷ്ടൻ അവളെ കഴുത്തിനു ഞെക്കിക്കൊന്നിട്ടു് ഓടിക്കളഞ്ഞതിനു പുറമേ കൊലപാതകക്കുററം ചാരുദത്തനിൽ ആരോപിക്കാൻ പൊരുപിണഞ്ഞു് അധികരണത്തിൽ ചെന്നു് ആവലാധി കൊടുക്കയുംചെയ്തു. കേസു വിചാരണയിൽ തെളിവിന്റെ ബലംകൊണ്ടു് ജഡ്ജിക്കു ചാരുദത്തനെ ക്രിമിനാൽ കമ്മിററു ചെയ്യേണ്ടിവന്നു. ചാരുദത്തന്റെ വണ്ടിയിൽ വസന്തസേന ഉദ്യാനത്തിലേയ്ക്കു പോകയാണെന്നു വണ്ടിക്കാരൻ പോലീസുകാരോടു പറഞ്ഞതും വിദൂഷകന്റെ കൈവശം വസന്തസേനയ്ക്കു തിരിയെ കൊടുക്കാൻ കൊണ്ടുപോകുന്ന ആഭരണം കണ്ടതുമായിരുന്നു പ്രധാന ലക്ഷ്യം.

പിറേറന്നാൾ രാവിലെതന്നെ കൊലക്കുററത്തിനു വിധിക്കപ്പെട്ടു. ശൂലാരോപണശിക്ഷ നടത്താൻ ചണ്ഡാലന്മാർ ചാരുദത്തനെ ദക്ഷിണശ്മശാനത്തിലേയ്ക്കുകൊണ്ടുപോയി. വഴിയിൽവെച്ചു് സ്ഥാവരകൻ തന്റെ യജമാനനായ സംസ്ഥാനകന്റെ കൃത്രിമങ്ങൾ വെളിപ്പെടുത്താൻ ശ്രമിച്ചതു ഫലിച്ചില്ല. നിരപരാധിയായ ചാരുദത്തനെ ശൂലത്തിൽകേററും എന്നുള്ള ദിക്കോളമായി. അപ്പോൾ ഒരു ഘട്ടപ്രഘോഷണംകൊണ്ടു പരമാർത്ഥമെല്ലാം വെളിപ്പെട്ടു.

സംസ്ഥാനകൻ ഉദ്യാനത്തിൽവെച്ചു വസന്തസേനയെ കഴുത്തിനു ഞെക്കി താഴെ ഇട്ടുവെങ്കിലും അവൾക്കു മോഹാലസ്യമുണ്ടായതേയുള്ളു. ഘാതകനായ മഹാപാപി പോയ ഉടനെ ഒരു ഭിക്ഷു കാഷായവസ്ത്രങ്ങളുണക്കുന്നതിനായി ആ ഉദ്യാനത്തിൽ ചെല്ലുന്നതിനും വസന്തസേനയെ കണ്ടു രക്ഷിക്കുന്നതിനും ഇടയായിതുന്നു. വസന്തസേന ഒരുവിധം സുഖപ്പെട്ടു, ഭിക്ഷുക്കളുടെ ചൈത്യത്തിൽനിന്നു സാവധാനത്തിൽ പോകാൻ ഭാവിച്ച സമയത്താണ് ചാരുദത്തനെ ശൂലാരോപണത്തിനു കൊണ്ടുപോകുന്ന ചണ്ഡാലന്മാർ ചൈത്യത്തിന്റെ നടയിൽവെച്ചു വധിനടത്തുവിളംബരം വായിക്കുന്നത്. ഇതുകേട്ടു ഭിക്ഷുവും വസന്തസേനയും വധസ്ഥലത്തു ഓടി എത്തി ചാരുദത്തന്റെ പ്രാണരക്ഷ ചെയ്തു.

ഇതിനിടയിൽ ബന്ധനമുക്തനും ചാരുദത്തനാൽ രക്ഷിതനുമായ ആര്യകൻ ശർവിലകന്റെ സഹായത്തോടുകൂടെ യജ്ഞവാടത്തിൽ ഇരുന്നിരുന്ന പാലകനെ വധിച്ചു; ജനസ്വാധീനമുണ്ടായിരുന്നതിനാൽ ക്ലേശം കൂടാതെ സിംഹാസനാരോഹണവും ചെയ്തു. പുതിയ രാജാവിന്റെ ആദ്യത്തെ ശാസനം തനിക്കു ഉപകാരംചെയ്ത ചാരുദത്തനു സ്വപ്രീതിരത്തിൽ കുശാവതീനഗരവും അടുത്ത പ്രദേശങ്ങളും വിട്ടുകൊടുക്കയും വസന്തസേനയ്ക്കു കുലസ്ത്രീസ്ഥാനം നൽകുകയുമായിരുന്നു. ചാരുദത്തൻ വസന്തസേനയെ വിവാഹംചെയ്തു പൂർവാധികമായ ഐശ്വര്യത്തോടെ കുശാവതിയിൽ വാഴുകയും ചെയ്തു.

നാമകരണം—ഭാസന്റെ കൃതിക്കു ചാരുദത്തമെന്നും, ശൂദ്രകന്റെ കൃതിക്കു മൃച്ഛകടികമെന്നുമാണ് പേരുകൾ. രണ്ടും, കൂട്ടിക്കലർത്തിയ എന്റെ കൃതിക്കു ഞാൻ "ചാരുദത്തൻ" എന്ന പേരുകൊടുത്തു. ഭാസന്റെ നപുംസകരൂപമായ നാമകരണം മലയാളത്തിൽ ശോഭിക്കയില്ലെന്നു മാത്രമല്ല, സംസ്കൃതത്തിൽതന്നെയും വ്യുല്പാദിപ്പിക്കുന്നതു പ്രയാസം. മൃച്ഛകടികം, എന്നതിലെ അസ്വാരസ്യം

മൃച്ഛകടപ്രസ്താവം കഥാവസ്തുവിൽ ഒരു അപ്രധാനാംശമാണെന്നുള്ളതാകുന്നു. എന്നതിനും പുറമേ ഞാൻ ആ ഭാഗം ശൂദ്രകൻ ചെയ്തിട്ടുള്ളേടത്തോളം വിസ്തരിച്ചിട്ടുമില്ല. അപ്രധാനമായ ഒരു കഥാംശത്തെ അടിസ്ഥാനപ്പെടുത്തി പേരിടുകയാണെങ്കിൽ 'അഭിജ്ഞാനശാകുന്തളം' പോലെ ഇതു 'ന്യാസവസന്തസേന' മാക്കേണ്ടതാണ്. ശാകുന്തളത്തിലെ അഭിജ്ഞാനമായ മോതിരത്തിന്റെ ചരിത്രംപോലെ പ്രകൃതനാടകത്തിൽ വസന്തസേനയുടെ ന്യാസമായ ആഭരണത്തിന്റെ ചരിത്രം മുഖസന്ധി മുതൽ നിർവ്വഹണസന്ധിവരെ വ്യാപിച്ചിട്ടുണ്ട്. എന്നാൽ ഈ പേരു കുറെ നീണ്ടുപോയതുകൊണ്ട് ഭാഷയ്ക്കു ചേരുന്ന രൂപമാററത്തോടെ ഭാസന്റെ പേരു ഞാൻ സ്വീകരിച്ചു.

നിത്യനൈമിത്തികങ്ങളായ പല ഗൃഹവ്യാപാരങ്ങളെക്കൊണ്ടുള്ള പര്യാകുലതനിമിത്തം കവിതാമാർഗ്ഗത്തിലിറങ്ങി സേവിക്കുന്നതിനു കഷ്ടിച്ച് ഒന്നരമാസത്തോളം സമയമേ എനിക്കു ലഭിച്ചുള്ളു. ഈ അല്പകാലത്തിനുള്ളിൽ പത്തങ്കമുള്ള ഒരു നാടകത്തിന്റെ വേല നിർവ്വഹിച്ചതിൽ എനിക്കുതന്നെ ആശ്ചര്യം തോന്നുന്നുണ്ട്. എന്റെ ഈ വിജയത്തിനു ഞാൻ ആരോടു കടപ്പെട്ടിരിക്കുന്നുവോ അവരുടെ പേരുകൾ എടുത്തു പറയാതെ ഈ ആമുഖം ഉപസംഹരിക്കുന്നതായാൽ കൃതഘ്നതാദൂഷിതം എനിക്കു അവർജ്ജനീയമായിത്തീരും. നാടകപ്രണയനത്തിൽ ഒന്നാമതായി എന്നെ സഹായിച്ചത് എന്റെ പ്രിയപുത്രിയായ ആയുഷ്മതി എം. ഭാഗീരഥിഅമ്മ തമ്പുരാനാകുന്നു. ഞാൻ സംസ്കൃതമൂലഗ്രന്ഥം നോക്കി പറഞ്ഞുകൊടുക്കുന്നതു യഥാശ്രുതഗ്രാഹിയുടെ മട്ടില്ലാതെ ശ്രദ്ധവച്ചു കേട്ടിട്ട്—"മൂലത്തിലെ കഥാവസ്തുവിൽ വ്യത്യാസങ്ങൾ അവിടവിടെ ചെയ്തിട്ടുള്ളതിനാൽ സ്ഥൂലമായി സംഭവിക്കാവുന്ന പൂർവ്വാപരവിരോധങ്ങൾക്ക് അവസരം കൊടുക്കാതെ സൂക്ഷിച്ച്", വിൽസൺ (wilson) ഇംഗ്ലീഷ് തർജ്ജമയിൽ ചെയ്തിട്ടുള്ള മാററങ്ങൾ ചിലേടത്തു ഗ്രാഹ്യങ്ങളെന്നു തോന്നിയാൽ അവ

ചൂണ്ടിക്കാണിച്ചുതന്നു—പുസ്തകം ആപാദചൂഡം എഴുതിത്തീർത്തതു് ഈ ബാലികയാകുന്നു. എന്റെ രണ്ടാമത്തെ സഹകാരി എനിക്കു കാളേജിലും സഹകാരിയായ ബ്രഹ്മശ്രീ ഇറവൂർ ആർ. നാരായണശാസ്ത്രികളാകുന്നു. ഇദ്ദേഹം 'അകൃശാനുമനല്ലെങ്കിലും കൃശാനുവിനെപ്പോലെ പുരോഭാഗിസ്ഥാനത്തിൽ ഇരുന്നാണ്' എന്നെ സഹായിച്ചതു്. ശ്രമവൈമുഖ്യത്താൽ എവിടെയെങ്കിലും ഒരു ഭാഗം ഞാൻ ഉദാസീനരീതിയിൽ തള്ളിക്കളഞ്ഞാൽ ഉടനെ ശാസ്ത്രികൾ പരിഭവം ചുരുക്കും; ഉചിതതരമായ പദവും വാചകവും കേട്ടതിനുശേഷമല്ലാതെ ശാസ്ത്രിയുടെ മുഖം പ്രസാദിക്കയില്ല. സംസ്ഥാനകന്റെ നീചഭാഷയിൽ പദങ്ങളും വാചകങ്ങളും രചിക്ക, കഥാബന്ധം വ്യത്യാസപ്പെടുത്തുക എന്ന രണ്ടു സംഗതികളിൽ എഴുത്തുകാരിയും പുരോഭാഗിയും തലകുലുക്കി മൂളിയതിനുമേലല്ലാതെ മുന്നോട്ടൊരടിപോലും വെയ്ക്കയില്ലെന്നു ഞാനും ഉറച്ചിരുന്നു.

ഇവർക്കു പുറമേ എന്റെ സുഹൃത്തായ ശ്രീമാൻ പന്തളത്തു കേരളവർമ്മരാജാവും ഈ നാടകരചനയിൽ ഒരുവിധം ഇടപെട്ടിട്ടുണ്ടു്. ശ്ലോകങ്ങളെല്ലാം ഞാൻ മുൻകൂട്ടി എഴുതിവെച്ചിരുന്നു. അതുകൾ വായിച്ചു മൂലത്തോടൊത്തുനോക്കി ഞാൻ ചെയ്തിട്ടുള്ള ഭംഗികേടുകളെ, അദ്ദേഹം ആയാസപ്പെട്ടും രാവിലെ വന്നു്, അഭിനന്ദിക്കുന്നതു് എത്രയെന്നേയോ ഒരേർപ്പാടായിക്കലാശിച്ചു. സഹൃദയഹൃദയസംവാദം കൊണ്ടാണല്ലോ കവിതയ്ക്കു ഗുണപരീക്ഷ. കേൾവിക്കാർ ബലേ പറയുന്നതാവും ഭാഗവതന്മാർ സ്വരം മൂളിക്കും പോലെ പന്തളത്തു രാജാവു തലകുലുക്കുന്നതാവും പ്രാസനിഷ്കർഷത്തിനു ഞാൻ വശംവദനായിപ്പോയി. അതിനാൽ എന്റെ പ്രകൃതകൃതിയിൽ പൂർവാധികമായ പ്രാസപ്രാചുര്യം കാണുന്നുണ്ടെങ്കിൽ അതിനു സാക്ഷാൽ ഉത്തരവാദി എന്റെ സ്നേഹിതനാകുന്നു. വേറെ ഒന്നോ, രണ്ടോ, സുഹൃത്തുക്കളുടെ പ്രണയവും വിഷയത്തിന്റെ ഗൗരവക്കുറവും, തർജ്ജമയിൽ സ്വീകരിച്ചിട്ടുള്ള സ്വാതന്ത്ര്യവും, സഹകാരികാരണങ്ങളെന്നേ ഉള്ളൂ.

ഒടുവിലായാലും ഒട്ടും അഗണ്യമല്ലാത്ത ഒരു നന്ദിവാക്ക് എനിക്കു പറവാനുള്ളതു് അച്ചടിപ്രതി ഉടനടൻ ജാഗ്രതയായി എഴുതിയ അമ്പലപ്പുഴ രാമകൃഷ്ണശാസ്ത്രികളോടും "കമലാലയ" അച്ചുക്കൂടക്കാരോടുമാണു്. ഗ്രന്ഥം ഒരു രാത്രിയിൽ എഴുതിത്തീർന്നിടത്തോളം വേഗം അവർ എന്റെ ശാസനകൾക്കും നിർബന്ധങ്ങൾക്കും ഉൾപ്പെട്ടു പിറ്റേന്നാൾ സമ്പൂർണ്ണമെന്നു് അച്ചടിച്ചു സജ്ജമാക്കിതന്നു. ഈ വിധം നവകാലി സാമഗ്രികൊണ്ടു ദ്രുതഗതിക്കു ഞെരുക്കമായ കാലത്തിനുള്ളിൽ ആവിർഭവിച്ച പാഠഭേദനെ അക്ഷരാദിഷ്ടം ഗണിക്കാതെ മാറ്റങ്ങളും അനുവദിക്കുകയാൽ എന്റെ യത്നം സഫലമായി. സംസ്ഥാനങ്ങളെപ്പോലെ ആരെങ്കിലും ദോഷാരോപണം ചെയ്താൽ അതും അവസാനത്തിൽ ഗുണമായി ഫലിക്കുമെന്നു വിശ്വസിച്ചുകൊള്ളാം.




തിരുവനന്തപുരം,
1092 മീനം 18.

എ. ആർ. രാജരാജവർമ്മ

———

# നാടകീയ പാത്രങ്ങൾ

ചാരുദത്തൻ— ഉജ്ജയിനിയിലെ ഒരു സാർത്ഥവാഹകൻ, നായകൻ.
ബാലൻ— (രോഹസേനൻ) ചാരുദത്തന്റെ മകൻ.
മൈത്രേയൻ— ടി വിദൂഷകൻ.
വർദ്ധമാനകൻ— ടി വണ്ടിക്കാരൻ.
ധൂത— ടി ധർമ്മപത്നി.
രദനിക— ടി പരിചാരിക.
വസന്തസേന— ഉജ്ജയിനിയിൽ പ്രധാന വേശ്യ—ചാരുദത്തന്റെ വല്ലഭ—നായിക.
വൃദ്ധ— വസന്തസേനയുടെ മാതാവ്.
മദനിക— ചതുരിക— } ടി പരിചാരികമാർ.
കർണ്ണപൂരകൻ കുംഭീലകൻ } ടി പരിചാരകന്മാർ.
സംസ്ഥാനകൻ— ഉജ്ജയിനിയിലെ രാജാവായ പാലകന്റെ (സ്യാലൻ) മച്ചുനൻ.
വിടൻ— സംസ്ഥാനകന്റെ സേവകനായ ഒരു ബ്രാഹ്മണൻ.
സ്ഥാവരകൻ— ടി വണ്ടിക്കാരൻ.
ആര്യകൻ— ഒരു ഇടയൻ—ഒടുവിൽ പാലകനെ വധിച്ച് രാജാവായവൻ.
ശർവ്വിലകൻ— കലാപക്കാരായ അക്രമികളുടെ നായകനായ ഒരു സാഹസിക ബ്രാഹ്മണൻ—മദനികാകാമുകൻ—ചോരൻ.
സംവാഹകൻ— ചാരുദത്തന്റെ തിരുമ്മുകാരൻ—ആ വേല വിട്ടപ്പോൾ ചൂതുകളിക്ക് പോയി—ഒടുവിൽ ബൗദ്ധ സന്ന്യാസിയായിത്തീർന്നു.

മാഥുരൻ— സഭികൻ, എന്നുവെച്ചാൽ ചൂതുകളിക്കാരുടെ തലവനായ ഉദ്യോഗസ്ഥൻ.

ദ്യൂതകരൻ }
ദർദ്ദുരകൻ } ചൂതാടികൾ

ആധികരണികൻ—ഉജ്ജയിനിയിലെ ന്യായാധിപതി

ശ്രേഷ്ഠി— കോർട്ടിൽ കച്ചവടക്കാരുടെ പ്രതിനിധി.

ധനദത്തൻ— കാര്യസ്ഥൻ, കോർട്ടിലെ വിശ്വാസയോഗ്യൻ.

സഭ്യർ— ന്യായസഭയിലെ അംഗങ്ങൾ.

ശോധനകൻ— കോടതിയിലെ ശിപായി.

വീരകൻ } —നഗരത്തിലെ രക്ഷിസേനാപതികൾ.
ചന്ദനകൻ } —ടൗൺ പോലീസ് ഇൻസ്പെക്ടർമാർ.

ഗോഹൻ }
ആഹിന്തൻ } ചണ്ഡാലന്മാർ, വധശിക്ഷ നടത്തുന്നവർ.



രംഗപ്രവേശമില്ലാത്ത പാത്രങ്ങൾ:—

പാലകൻ—കഥാസന്ദർഭത്തിൽ ഉജ്ജയിനിയിലെ രാജാവ്.

രേഭിലൻ—ഒരു സംഗീതവാദകൻ-ചാരുദത്തന്റെ ബന്ധു-വീണ [വായനക്കാരൻ.

# ശ്രീ

# ചാരുദത്തൻ

## പ്രസ്താവന

സംസത്തിൽ സ്വാവമാരനാളൃതനൃപടർതോ-
ടാത്തരോഷൻ, സ്വവീർയ്യം
ശംസിക്കും സാധുപൗരപ്രതിക്ഷയിലലിവാ-
ർന്നമിക്ഷനന്ദഹാസൻ,
അംസത്തിൽ ചന്ദ്രലേഖാവിമലകവലയാ-
പ്ഛമന്തങ്ങൾക്കുള്ളതി—
കംസദ്ധ്വംസത്തിനോടും മുരരിപുഭഗവാൻ
നിങ്ങളെക്കാത്തുകൊൾക.

(നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്ര:—ഇന്നു രാവിലെതന്നെ നാടകാഭിനയത്തിനു യോഗ്യരെ സ്വയം ചെന്നു ക്ഷണിക്കാനായിട്ടു ഗൃഹത്തിൽ നിന്നു ഞാനിറങ്ങി. ഇപ്പോഴും വിശപ്പ് അസഹ്യമായിരിക്കുന്നു; മടങ്ങിച്ചെന്ന് ആഹാരത്തിനു വല്ലതും തെയ്യാറുണ്ടോ എന്നന്വേഷിക്കാം. (ചുറ്റിനടന്നിട്ട്) ഇതാ നമ്മുടെ ഗൃഹം; പ്രവേശിക്കതന്നെ. (ഉള്ളിൽ കടന്നു നോക്കീട്ട്) ഇവിടെ ഇന്നെന്താണിത്ര ബഹളം? ആര്യയെ വിളിച്ചു ചോദിക്കാം; ആര്യേ ഇങ്ങോട്ടു വരികതന്നെ.

നടി:—(പ്രവേശിച്ചിട്ട്) ആര്യൻ ഇപ്പോഴും വന്നതു വളരെ നന്നായി.

സൂത്ര:—എനിക്കു വിശപ്പടക്കാൻ വല്ലതുമുണ്ടോ?

നടി:—ഉണ്ട്.

സൂത്ര:—നീ ദീർഘായുസ്സായിരിക്ക. അന്നദാനം ചെയ്യുന്നതിൽ എന്നും ഇതുപോലെ നീ സന്നദ്ധയായിരിക്കണം.

നടി:—ഞാൻ അങ്ങേത്തന്നെ കാത്തുകൊണ്ടിരിക്കയായിരുന്നു.

സൂത്ര:—വേണ്ടതൊക്കെയുണ്ടോ?

നടി:—ഉണ്ട്. .

സൂത്ര:—എന്തെല്ലാമാണ്?

നടി:—നെയ്യ്, തയിര്, ശർക്കര, ചോറ്, പരിപ്പ് എല്ലാമുണ്ട്.

സൂത്ര:—ഇതെല്ലാം നമ്മുടെ ഗൃഹത്തിൽതന്നെയുണ്ടോ?

നടി—:ഇല്ല?; അങ്ങാടിയിൽ–

സൂത്ര:—(കോപത്തോടുകൂടെ) ഛേ! നീ നശിച്ചുപോകും. എന്നെ നീ അമ്പാരിയിൽനിന്നിറക്കി കുഴിയിൽ തള്ളിയല്ലൊ.

നടി:—പേടിക്കേണ്ട. ക്ഷണനേരം ക്ഷമിക്കണം. എല്ലാം ഇപ്പോൾ തെയ്യാറാകും. എനിക്കിന്നൊരു വ്രതമാണ്.

സൂത്ര:—എന്തു വ്രതമാണ്?

നടി:—'അഭിരൂപപതി' എന്ന പേരായ വ്രതം.

സൂത്ര:—ഈ ജന്മത്തിൽ തന്നെയോ?

നടി:—അതെ.

സൂത്ര:—പേരിരിക്കട്ടെ, ഈ വ്രതം നിനക്കാരുപദേശിച്ചു.

നടി:—നമ്മുടെ പുരോഹിതൻ.

സൂത്ര:—പുരോഹിതന്റ് ഈയിടെ ഉപദേശം കുറെ അധികമാണ്.

നടി:—ആൎയ്യന്റ് എന്നെ സ്നേഹമുണ്ടെങ്കിൽ നമുക്കു യോജിച്ച് ഒരു ബ്രാഹ്മണനെ കാലുകഴുകിച്ച് ഊട്ടിനു ക്ഷണിക്കണം.

സൂത്ര:—ഈ അപേക്ഷ ധൎമ്മാനുസൃതമാണല്ലോ നമുക്കു ആഹാരവും കിട്ടും. ആൎയ്യേ, എന്നാൽ ഭവതി അകത്തുചെന്നു വട്ടംകൂട്ടു. ഞാൻ ബ്രാഹ്മണനെ ക്ഷണിച്ചു കൊണ്ടുവരാം.

നടി:—അങ്ങിനെതന്നെ. (പോകുന്നു)

സൂത്ര:—ദരിദ്രബ്രാഹ്മണനെ എവിടെ കണ്ടുപിടിക്കാം? (പുറത്തേക്കുനോക്കീട്ട്) ഇതാ ഒരു ബ്രാഹ്മണൻ വരുന്നു. ഇദ്ദേഹത്തെത്തന്നെ ക്ഷണിക്കാം. ഹേ മഹാബ്രാഹ്മണ! അങ്ങെ ഞാൻ കാലുകഴുകിച്ചൂട്ടിനു ക്ഷണിക്കുന്നു. സദ്യയുടെ വിഭവം വളരെ കേമമായിരിക്കും; ദക്ഷിണയുമുണ്ട്.

(അണിയറയിൽ)

വേറെ ആരെയെങ്കിലും ക്ഷണിച്ചുകൊള്ളണം. ഞാൻ ദരിദ്രനല്ല.

സൂത്ര:—ഓഹോ! ഇദ്ദേഹം ചാരുദത്തമഹാശയന്റെ തോഴരായ മൈത്രേയനാണ്. ഒരുക്കങ്ങൾ വേണ്ടതെല്ലാം ഞാൻ മുമ്പിൽതന്നെ ചെയ്തിരുന്നതുകൊണ്ടു നമ്മൾ നാടകം ആരംഭിച്ചുകഴിഞ്ഞു. ഞാനും ചെന്നു ശേഷം വേണ്ടതൊക്കെ തെയ്യാറുണ്ടോ എന്നു നോക്കാം. (പോയി)

അങ്കാരംഭം.

(അനന്തരം വിദൂഷകൻ പ്രവേശിക്കുന്നു)

വിദൂ:—വേറെ ആരെയെങ്കിലും ക്ഷണിച്ചുകൊള്ളണം, ഞാൻ ദരിദ്രനല്ല—അയ്യോ കഷ്ടം! കാലക്കേടിന്റെ

വലിപ്പംതന്നെ. എന്നെപ്പോലും സാധാരണക്കാർ ഉണ്ണാൻ ക്ഷണിക്ക എന്ന നിലവന്നുവല്ലോ. അന്നു ഞാൻ മഹാഭാഗ്യവാനായ തോഴർ ചാരുദത്തന്റെ ഗൃഹത്തിൽ ആവശ്യപ്പെടുന്നമാത്രയിൽ അനായാസമായി ലഭിക്കുന്ന പലതരം പലഹാരങ്ങൾ രാപകൽകൂടാതെ തിന്നു, പാനീയങ്ങളും കുടിച്ചു്, കായംതികട്ടി വരുന്നതിന്റെ രസവുമനുഭവിച്ചു്, അങ്ങാടിക്കാളയെപ്പോലെ അയവിറക്കിക്കൊണ്ടു കാലം കഴിച്ചുകൂട്ടി. ഇപ്പോഴാകട്ടെ, തോഴക്കു ദാരിദ്ര്യദുഃഖംവന്നതോടുകൂടി മാടപ്രാവിനെപ്പോലെ വെളിയിൽ നടന്നു് ആഹാരം നടത്തി സന്ധ്യയ്ക്കു വന്നു ചേക്കേറേണ്ട ദിക്കായി. എന്നാൽ ഇതിൽ ഒരു ആശ്വാസമുണ്ടു്. എന്റെ വയറിനു് അവസ്ഥാഭേദം നല്ലവണ്ണം അറിയാം എന്നു തോന്നുന്നു. ഇപ്പോൾ അല്പം കിട്ടിയതുകൊണ്ടു തൃപ്തിപ്പെടും; അധികം കിട്ടിയാൽ തിന്നുന്നതിനു വിരോധവുമില്ല. (ചുറ്റിനോക്കീട്ടു്) തോഴരിതാ പ്രഭാതചന്ദ്രനെപ്പോലെ പരിക്ഷീണനെങ്കിലും പ്രിയദർശനനായിട്ടു വിഭവത്തിന്നനുസരണമായി ഗൃഹദേവതകൾക്കുള്ള അന്തിനേരത്തെ അർച്ചനയുംകഴിച്ചു് ഇങ്ങോട്ടുതന്നെ വരുന്നു. അടുത്തു ചെല്ലുകതന്നെ.

(അനന്തരം ബലിക്കുവേണ്ടുന്ന സാമാനങ്ങളും കൈയിലെടുത്തുകൊണ്ടു് ചാരുദത്തൻ പ്രവേശിക്കുന്നു)

ചാരു:—(നെടുവീർപ്പുവിട്ടിട്ടു്) ദാരിദ്ര്യമെന്നതു് അഭിമാനികൾക്കു പ്രാണനിരിക്കെത്തന്നെയുള്ള മരണമാണു്. നോക്കുകതന്നെ—

അന്നങ്ങൾവന്നു ബലിപുഷ്പമുലച്ചിരുന്നോ-
രുമ്മരത്തറയിലന്നു പതിച്ച ധാന്യം
മങ്കുരിച്ചതിലുള്ളതുലാത്തിൽനിന്നു
ചിന്നുന്നു ഉമ്പികൾ മത്തരിയിന്നു കഷ്ടം. 1

(ചുറ്റിനടന്നു ബലിതൂകീട്ടു് ഇരിക്കുന്നു)

ന്നെത്തീടവേ സന്തതമർത്ഥലോകസമ്മതം
സന്താപക്ഷയം ലേശവുമില്ലെനിക്കെടോ. 3

(ചിന്താമഗ്നനായിരിക്കുന്നു)

വിദൂ:—അങ്ങ് ഐശ്വര്യപ്രൗഢിയെപ്പറ്റിത്തന്നെ പിന്നെയും ചിന്തിക്കയാണെന്നു തോന്നുന്നു.

ചാരു—മാലൊട്ടുമില്ല ധനമൊക്കെ നശിക്കുകിലും;
കാലക്രമത്തിലിനിയും ധനമാർജ്ജിക്കാം;
മേലാലെനിക്കു സുജനോപകൃതിക്കു മാർഗ്ഗ
മില്ലാതെവന്നു പിടിപെട്ടതിലാണു താപം

അത്രതന്നെയുമല്ല—

ദാരിദ്ര്യത്തിലണഞ്ഞവന്റെ വചനം
കൈക്കൊണ്ടിടാ ബന്ധുവും;
പാരം ശീലശശിക്കു മങ്ങലുളവാ-
മത്യുഗ്രമാം ഹാസ്യമാം;
കെല്പില്ലാതെ കുഴങ്ങിയുറ്റവരൊഴി-
ഞ്ഞീടും; വിഷാദത്തനയാം;
എല്ലീശം പഴിയിങ്ങിവന്റെ തലയിൽ
കേറാം പരൻ ചെയ്കിലും 5

വിദൂ:—വിവരംകെട്ട ഐശ്വര്യലക്ഷ്മി ഗോപകന്യകയെപ്പോലെ മൂട്ടകളെപ്പേടിച്ച് വീടുവിട്ടോടുന്നു. ധനവിനാശദുഃഖത്തിനാകട്ടെ വസന്താരംഭത്തിൽ ഈറൽ മുളംകൂട്ടത്തിനെന്നപോലെ മേൽക്കുമേൽ മുളകളും വന്നുകൊണ്ടിരിക്കും, അതുകൊണ്ട് അങ്ങ് ഈ സന്താപം വിട്ടുകളയണം.

ചാരു:—തോഴരെ, ഞാനെന്തിനു സന്താപിക്കുന്നു? എന്നെ ആരു മരിച്ചെന്നു പറയും?

വിഭവത്തിനൊത്തപടി മാറ്റു വാച്യയാം;
ഉദ്ബോധ, ദുഃഖസുഖതുല്യനാം ഭവാൻ;
ലഭിയ്ക്കാത്തതെത്ര ധനഹീനനാം നര-
നാഭിമാനമായുമതെനിയ്ക്കു നാവിലം. 6

എന്നാൽ അങ്ങു തെരുവീഥിയിൽ ചെന്നു മാതൃക്കൾക്കു ബലി നടത്തു. ഗൃഹദേവതകൾക്കു ഞാൻ ബലി തൂകിക്കഴിഞ്ഞു.

വിദൂ:—ഞാൻ പോകയില്ല.

ചാരു:—എന്തുകൊണ്ട്?

വിദൂ:—ഇത്രയൊക്കെ പൂജിച്ചിട്ടും പ്രസാദിക്കാത്ത ദേവതകളെ എന്തു പൂജിക്കാം?

ചാരു:—തോഴരെ, അങ്ങനെയല്ല, ഇതു ഗൃഹസ്ഥന്റെ നിത്യകർമ്മങ്ങളിൽ ഒന്നാണ്.

വിദൂ:—എന്നാൽ വേറെ ആരെങ്കിലും പോകട്ടെ. എനിക്ക് എല്ലാം വിപരീതമായിട്ടു തോന്നുന്നു. കണ്ണാടിയിൽ കാണുന്ന ആകൃതിയിൽ എന്നപോലെ ഇടം വലമായിട്ടും വലം ഇടമായിട്ടും തീർന്നിരിക്കുന്നു. അതുമാത്രമല്ല, ഈ സന്ധ്യാസമയത്തു രാജമാർഗ്ഗത്തിൽ ഈയിടെ ലഹളകൾ കലശലാണ്. തവളയെ പിടിക്കാൻപോകുന്ന സർപ്പത്തിന്റെ വായിൽ എലി എന്നപോലെ വല്ല സാഹസികന്റെയും കയ്യിൽചെന്നുകപ്പെടാൻ കഴിയില്ല. അങ്ങെന്താണ് ഭാവിക്കുന്നത്?

ചാരു—മൈത്രേയ, ശാന്തകം പറയാതെ കാര്യം നോക്കു. രദനികയെക്കൂടെ വിളിച്ചു വിളക്കെടുത്തുകൊണ്ടു പൊയ്ക്കൊള്ളൂ. ഞാൻ അപ്പോഴേയ്ക്കു സന്ധ്യാവന്ദനത്തിനു ശേഷമുള്ള സമാധി നടത്താം.

(ചാരുദത്തൻ സമാധിയിലിരിക്കുന്നു. വിദൂഷകൻ രദനികയെ വിളിക്കാൻ അകത്തേയ്ക്കു പോകുന്നു.

(അനന്തരം വസന്തസേനയെ ഓടിച്ചുകൊണ്ടു തെരുവീഥിയിൽ സംസ്ഥാനകനും വിടനും പ്രവേശിക്കുന്നു.)

സംസ്ഥാ—നില്ല് നില്ല് വസന്തശേനേ നില്ല്

ഓടിക്കിതച്ചുഴറി മണ്ടിണതെന്തിനപ്പ്?
കഷ്ടം! കലമ്പരുതു, കൊല്ലിണതില്ല നിന്നെ;
കാമം മുഴുത്തുരുകി നെഞ്ചു തകർന്നിരുന്ന
ഹോമാഗ്നിയതിലിട്ടൊരു മത്തിപോലെ 7

വിടൻ:—വസന്തസേനേ,

വ്യഗ്രതപൂർവ്വമറ നിനയാതെ സൗകുമാര്യം,
വ്യാളത്തെ പിടിപ്പതിനടുത്തൊരു പേടപോലെ
തുടിത്തുളുമ്പുന്ന ചെറു ചേവടിയേന്തിയേന്തി-
ച്ചാടുന്ന നീ ചടുലചാരുകടാക്ഷമോടെ 8



സംസ്ഥാ:—ശാമീ, ശാമീ, ലാമണെ ലാമണെ വശന്തശേനയോടുന്നു—

ഊക്കാൻ നാസ്സൂം നരിയെത്തുടരും കണക്കെ
നിൽക്കാതെ നാമ്പുകൾ പുറകിന്നു ചെവ്വതാവോ
ചൊൽക്കൊണ്ടൊരെൻ കരളുംകവർന്നു തന്നിടാതെ
ചിലക്കുന്ന പോലെ മണി കിങ്ങിണിയും കിലുക്കി, 9

വിടൻ:—വസന്തസേനേ!

എങ്ങിന്നു നീ ഗരുഡഭീതഭുജംഗിപോലെ
യെന്നോടെ നൂറടികൾ നീട്ടി നടന്നിടുന്നു?
വേഗത്തിൽ വായുഗതിയാന സമാനനീ ഞാൻ;
വേണെങ്കിൽ നിന്നെയണവാൻ പണിയാ നമുക്ക്. 10

വസന്ത:—(പുറം നോക്കീട്ട്) പല്ലവകാ! പല്ലവകാ!, പരഭൃതികേ! പരഭൃതികേ! മധുകരികേ! മധുകരികേ! ശാരികേ! ശാരികേ ഹാ കഷ്ടം! പരിജനങ്ങളെ ആരെയും കാണുന്നില്ലല്ലോ. ഇനി ആരെനിക്കു തുണ?

സംസ്ഥാ:—പാഞ്ഞോളുക്ക്! പാഞ്ഞോളുക്ക്! വല്ലവനെയൊ പരഭൃതികയെയൊ മധുകരികയെയൊ ശാരികയെയൊ അല്ലെങ്കിൽ വസന്തമാസം മുഴുവനും തന്നെ അലമാലും ശരി അലമ്മ നിന്നെ രക്ഷിക്കുമോ? കാണട്ടെ—

ഈശാനനോ കേശവനോ വരട്ടെ,
ഈ ശ്യാലനോടേറ്റിടുമേതു കൃഷ്ണൻ?
ദുശ്ശാസനൻ ശീത (സീത) യെന്നപോലെ
ക്രോശാതെ കേശങ്ങൾ പിടിച്ചിഴപ്പൻ.

വിടൻ:—വസന്തസേനേ! എനിക്കൊരിടത്തും ഭയമില്ലെന്നു നിനക്കറിയാമല്ലോ—

അപരിചിത രസത്താൽ സ്വൈരസഞ്ചാരിയാം ഞാൻ,
അപരിചിതവുമല്ല രാത്രി ദുഷ്കൃത്യമൊന്നും;
അപകടമിതിലുണ്ടാം തങ്കമാരൊട്ടു ചൊന്നാൽ;
വിപണിയിലിതിനൊക്കെല്ലാർക്കുമിയാം കേടിരിക്കും' 12

വസന്ത:—ഹാ!—ഈ വിധം ആത്മഗുണം സ്വയമേവർണ്ണിക്കുന്നവർ അകാര്യം ചെയ്യാൻ മടിക്കുമോ? ഇവരുടെ കൈവിട്ടു രക്ഷപ്പെടുക സംശയം തന്നെ.

വിടൻ:—അയ്യോ, ഞങ്ങൾ ഉണ്ടാമോഷം പറയുന്നതു കേൾക്കു—

കലുഷമവനമുണ്ടാം നല്ലവാക്കോറ്റിടാഞ്ഞാൽ;
കലുഷകലികലന്നാലെന്നമേ ഞങ്ങൾ ചെയ്‌വോർ,
കലിതരതികൃപാണം പാണിയാളുന്ന സ്വാന്തം,
കലശലിനവകാശം നൽകൊലാ നീ സുശീലേ! 13

വസന്ത:—ഇവന്റെ സാന്ത്വനവും ഭയങ്കരമായിരിക്കുന്നു.

സംസ്ഥാ:—വശന്തശേനെ! ശാമി ശൊല്ലിയതു ശരിയല്ലേപ്പാ? ബലവാന്മാർ നല്ലവാക്കു ചൊല്ലുന്നതപൂർവ്വമാണു്. നോക്കെടോ—

മിന്നുന്നവാൾ, മൂർച്ചയുമുണ്ടു തീർച്ച,
കൊന്നീടുമേ കണ്ഠമറുക്കുമേ, ഞാൻ;
ഇത്താതിലെന്നോടു ചൊടിച്ചിടേണ്ട:
ചത്താൽ കിടയ്ക്കാത്ത ചികിത്സയാണേ. 14

വസന്ത:—(വിടനോട്) ആര്യ, കുലശീലശാലികളായ മഹാശയന്മാരുടെ പരിതോഷംകൊണ്ട് ഉപജീവിക്കുന്ന വേശ്യയാണല്ലോ ഞാൻ.

വിടൻ:—അതുകൊണ്ടു തന്നെയാണ് ഈ പ്രാർത്ഥനയും.

വസന്ത:—ആര്യാ, നിങ്ങൾ പ്രാർത്ഥിക്കുന്നതെന്താണ്—എന്റെ ശരീരമോ, ആഭരണമോ?

വിടൻ:—പൂവള്ളിയുടെ പുഷ്പമപഹരിക്ക ശരിയല്ല.

വസന്ത:—ഞാൻ എന്റെ ആത്മാവിനെ തപിപ്പിക്കയില്ല.

സംസ്ഥാ:—വശന്തശേനെ! ഏമാനായ എന്നെ നീ കാമിക്കണം.

വസന്ത:—അങ്ങ് പുരുഷവൃഷഭൻതന്നെ സംശയമില്ല.

(സംസ്ഥാനകൻ തലകുലുക്കി രസിക്കുന്നു)

വിടൻ:—ആകട്ടെ, ഇദ്ദേഹത്തിന് ഏതിലാണ് കുറവ്? കുലത്തിലോ, ശീലത്തിലോ, പദവിയിലോ പറയൂ.

വസന്ത:—എല്ലാറ്റിലും ശ്രേഷ്ഠൻ തന്നെ.

സംസ്ഥാ:—ശാമീ, ഈ വേശ്യ എന്നെ ശ്രേഷ്ഠൻ എന്നു പറഞ്ഞു ആക്ഷേപിക്കുന്നു.

വിടൻ—(വിചാരം) ഈ മടയൻ ശ്രേഷ്ഠഗതിക്കാരൻ എന്നർത്ഥം ഗ്രഹിച്ചു സങ്കടപ്പെടുന്നു; പുരുഷവൃഷഭൻ

എന്നു വാസ്തവത്തിൽ പരിഹസിച്ചതു് അറിഞ്ഞില്ല താനും.

ആംഗ്യങ്ങൾകാട്ടി വിടുവാക്കുകൾ ചൊല്ലിയാലും;
എങ്ങും തൊടാ മൊഴികൾ, ഭംഗികളെന്തുപിന്നെ?
ആടാപ്പരാം പെരുമ്പ; പുതുഞ്ഞവക്കാന്ന
നാടോണിവൻ പുതിയജാതി വിചിത്രമത്രേ. 15

(വെളിവായി) വസന്തസേനെ; ഭവതി എന്താണു് എന്റെ മുമ്പിൽവെച്ചു വേശ്യാധർമ്മത്തിനു വിരുദ്ധമായി സംസാരിക്കുന്നതു്?—

വിടരൊട്ടു പെരുമാറും വേണ്ടതാം വേശ്യാവാസം;
വിടുക കുലധർമ്മം, നീ വഴിപ്പെണ്ണയത്രേ;
വിട്ടതിയിൽ വില വാങ്ങാനുള്ളതാം നിന്റെ രൂപം,
വെടിയതുമുപചാരം വിപ്രിയത്വം പ്രിയത്വം. 16

വസന്ത:— ഇദ്ദേഹം എന്റെ നിർബന്ധം കണ്ടിട്ടു വേശ്യാവൃത്തി ഉപദേശിക്കയാണു്.

സംസ്ഥാ:— ശാമീ, തെരുവിൽ ഇതട്ടു കടക്കുന്നു; ഇവൾ ഒളിച്ചേയ്ക്കും. അന്നു പൂരപ്പുറപ്പാടിൽ കണ്ടപ്പം മുതൽ ഇവൾക്കു സാർത്ഥവാഹപുത്രനായ ആ ദരിദ്ര ചാരുദത്തനെ വല്യ പഥ്യമാണു്. അവന്റെ വീട്ടുവാതിലാണു് ഇക്കാണുന്നതു്.

വസന്ത:— (സന്തോഷത്തോടുകൂടെ വിചാരം) ഇതാണോ ആദ്ദേഹത്തിന്റെ ഗൃഹം! ഭാഗ്യംതന്നെ, വിരോധികളുടെ ശല്യത്താൽ പ്രിയജനസന്നിധിയിൽ വരാനിടയായല്ലോ; ഇരിക്കട്ടെ, ഉപായമുണ്ടു്.

(ചെരിഞ്ഞു പടിവാതലിൽ ഒളിക്കുന്നു)

സംസ്ഥാ:— ശാമീ, ശാമീ, ഒളിച്ചു കളഞ്ഞല്ലോ.

വിടൻ:— ഏ, ഒളിച്ചോ, നമുക്കു തിരിഞ്ഞുനോക്കാം.

സംസ്ഥാ:— എങ്ങും കാണുന്നില്ല.

വിടൻ:—അവൾ നമ്മെ ചതിച്ചു. വസന്തസേനേ, നിന്നെ ഞാൻ കണ്ടു പിടിക്കാം—

മേഘാന്തരത്തിലൊളിയുന്നൊരു മിന്നൽപോലെ
നീ ഘോരമായ തിമിരത്തിൽ മറഞ്ഞിരുന്നു;
എന്നാകിലും മുഖരഭൂഷണനിസ്വനത്താൽ
നിൻനില്പിടം കുസുമവാസനയാലുമൂഹ്യം. 17

(വസന്തസേന മാലയും ചിലങ്കയും ഊരിമാറ്റുന്നു)

വിടൻ:—അന്ധകാരം പ്രബലം തന്നെ—

മഷിമഴ വാൻ പൊഴിയുകയോ?
കൊഴുകൊഴയി ഇരുൾ മെയ്യിൽവന്നു പുരളുകയോ?
ദുഷ്പുരുഷോപാസനമപോ-
ലിപ്പൊഴുതിൽ പാഴിലായി കണ്ണിണകൾ. 18

അത്രതന്നെയുമല്ല—

ശോണമതല്ലാത്രയം കഷ്ടം-
കരിയ വനാന്തരവും തപസ്സുമൊപ്പം
ഇരുളിവ ഇണചെയ്തിരുന്നു ചിത്രം
തെരുവുകളിൽ തേടുന്ന ഭിക്ഷിതനും. 19

ഒന്നുംതന്നെ കാണുന്നില്ലല്ലോ—

വിമലം നയനയുഗം ഞാൻ
ശ്രമമോടു വഹിച്ചുനീട്ടി നോക്കീട്ടും
തിമിരമാക്രമണത്താ-
ലിരുചിമിഴിയടഞ്ഞമട്ടു കാട്ടുന്നു. 20

വസന്ത:—(വിചാരം) ഞാൻ ഒരുവിധം പടിവാതിൽ തപ്പിപ്പിടിച്ചു. ഇവിടെ നിഴലുകൊണ്ടു് ഇരുട്ടിനു ബലം കൂടും (പടിത്തായിൽ പതുങ്ങി നിൽക്കുന്നു)

(പിന്നാലെ രദനികയും പടിവാതിൽ ഇറന്നു പ്രവേശിക്കുന്നു. വസന്തസേന വസ്ത്രാന്തംകൊണ്ടു വിളക്കണയ്ക്കുന്നു)

വിദൂ:—അയ്യോ! അയ്യോ!

രദനിക:—വിളക്കെങ്ങിനെ കെട്ടു?

വിദൂ:—കതക് തുറന്നപ്പോഴം കാററുകൊണ്ടു കെട്ടതാണ്. ആകട്ടെ, ഞാൻ അകത്തുചെന്നു വിളക്കു കത്തിച്ചുകൊണ്ടുവരാം. നീ ഈ സാമാനങ്ങളുംകൊണ്ടു വീഥിയിലേക്ക് ഇറങ്ങിക്കൊള്ളൂ. (പോയി)

രദ.—അങ്ങനെ തന്നെ. (ഇറങ്ങുന്നു)

വസന്ത:—ഭാഗ്യത്താൽ എനിക്കു കടക്കാൻ കണക്കായിട്ടു കതക് തുറന്നു; ഇനി പേടിക്കേണ്ട. അകത്തു കേറിനിൽക്കാം.

(അകത്തു കടന്നു സമാധിസ്ഥനായ ചാരുദത്തൻെറ പിറകിൽ നില്ക്കുന്നു)

വിടൻ:—(നോക്കീട്ടു വിചാരം) ഇതാ ഒരുത്തി വീട്ടിൽ നിന്നിറങ്ങി വരുന്നു. ഈ മടയനെ ഒന്നു കളിപ്പിക്കാം. (വെളിവായിട്ട്) ഒരു നല്ല മണം വരുന്നു.

സംസ്ഥാ:—ഉണ്ടുണ്ടു ശാമീ, ഒരു നല്ല മണം കേൾക്കുന്നൊണ്ട്. ഇരുട്ടുകേറി മൂക്കടഞ്ഞതുകൊണ്ടു കാണുന്നില്ല.

വിടൻ:—നിൽക്കു! നിൽക്കു! എവിടെപ്പോകുന്നു?

(രദനികയെ കടന്നു പിടിക്കുന്നു. രദനിക ഭയപ്പെട്ടു താഴെ വീഴുന്നു)

സംസ്ഥാ:—ശാമീ, പിടിച്ചോളണേ.

വിടൻ:—ഇപ്പൂണർകിടാവുന്നതാം പുമാനെ
ദർപ്പം നിമിത്തം നിരസിക്കയാലെ
പുഷ്പാർഹമാം കൂന്തലിൽ കൊള്ളും കൈ-
യർപ്പിച്ചിടാനിടയാക്കി കഷ്ടം! 21

സംസ്ഥാ:—ശാമീ; പിടി കിട്ടിയോ?

വിടൻ:—ഉവ്വ്. മണം പിടിച്ചു പിടികൂടി.

സംസ്ഥാ:—എടീ തേവിടിയാള്മോളെ! നിന്നെ ഞാൻ കഴുത്തറുത്തതിൻെറ ശേഷം കൊല്ലും.

വിടൻ:—ഇതാ പിടിച്ചുകൊള്ളു.

സംസ്ഥാ:—രദനികയെ (പിടിച്ചിട്ടു്)

കേശത്തിലും കുന്തളിലും ശിരസ്സിലും
വേശ്യപ്പിശാചേ, പിടികൂടി നിന്നെ ഞാൻ;
ഈശാനനെശ്ശൂലിയെ ഈശനെയുമേ
എശിപ്പതോമിച്ചു വിളിച്ചു കേഴടോ. 22

(വലിച്ചിഴയ്ക്കുന്നു)

രദനിക:—നിങ്ങൾ എന്താണു് എന്നെ ചെയ്യാൻ ഭാവിക്കുന്നതു്.

സംസ്ഥാ:—ശാമീ, ആളുമാറിപ്പോയി; വസന്തസേനയല്ലെന്നു തോന്നുന്നു.

വിടൻ:—വിടരുതു്. അവൾ തന്നെയാണിതു്.

അതേഞ്ഞാറിച്ചതിക്കുന്ന വരാംഗി വിരുതുള്ളവൾ
സ്വരംകേറിമാറിയൊളിയ്ക്കാൻ തരംകിട്ടി; വിടേണ്ടെടോ. 23

വിദൂ:—(വിളക്കുംകൊണ്ടു പ്രവേശിച്ചിട്ടു്) തെരുവീഥിയിലെ കാററുകൊണ്ടു വിളക്കു കെടാതെ സൂക്ഷിച്ചു് ഒരു വിധം ഞാനിവിടെ എത്തി.

രദ:—(സംസ്ഥാനകനെ തൊഴിച്ചുകൊണ്ടു് ഉറവിളികൂട്ടീട്ടു്) ആര്യമൈത്രേയ! ഇതാ ആരാണ്ടു മുഷ്ക്കാ, ബലാൽക്കാരമോ കാണിക്കുന്നു.

വിദൂ:—അത്ഭുതമതു്. (സംസ്ഥാനകനെയും വാളൂരിപ്പിടിച്ചിരിക്കുന്ന വിടനെയും കണ്ടിട്ടു് ശങ്കിച്ചു നില്ക്കുന്നു)

ഭാര്യാം വേശ്യയെപ്പോലാം പാറിപ്പിക്കാൻ ശ്രമിക്കയോ
കൈവച്ചു ഞങ്ങളിവളിൽ അവളെന്നുള്ളശങ്കയാൽ. 24

സംസ്ഥാ:--ആശ്ചര്യം! ദരിദ്ര ചാരുദത്തന്റെ പരിചാരികയാണവൾ, വസന്തസേനയല്ലല്ലൊ. വസന്തസേനേ! നിന്റെ പ്രവൃത്തി നന്നായി. ഇരുട്ടിൽ നീ ഞങ്ങളെ ചതിച്ചു. ഭോഷ്കാ! നിനക്കു വച്ചിരിക്കുന്നു.

വിദൂ:—അരുതരുതു്, ഇതു ശരിയല്ല.

വിടൻ.—അല്ലയോ മഹാബ്രാഹ്മണ അങ്ങു ക്ഷമിക്കണം. (കൈകൂപ്പി തൊഴുന്നു)

വിദൂ:—ആകട്ടെ, ഇപ്പോൾ ഞാൻ ക്ഷമിച്ചു.

സംസ്ഥാ:—ആ ദരിദ്ര സാൎത്ഥവാഹന്റെ മകൻ ചാരുദത്തപ്പുഴുവിനെ അങ്ങേയ്ക്കിത്ര പേടിയെന്താ?

വിടൻ:—സത്യമായിട്ടു പേടിതന്നെ.

സംസ്ഥാ:—ശരി, എന്തിനു പേടി?

വിടൻ:—അവൻ ഗുണവാനായതുകൊണ്ടു് നോക്കൂ

അവനു വിഭവകാൎശ്യമെന്തു! സൗജന്യവായ്പാൽ,
അവനൊരുതവിചാരാതവണിപ്പാരിലുള്ളു?
അരിയ വെയിലിൽ വറ്റുമ്പോഴും വാരിദം വൻകയംപോൽ
നരരുടെ തൃഷ പോക്കീടുമവൻ ഗുണികനായി. 25

മഹാബ്രാഹ്മണ, ഈ സംഗതി സാൎത്ഥവാഹപുത്രനെ അറിയിക്കേണ്ട. (പോയി)

സംസ്ഥാ:—നോക്കെടാ പൂണ്ടക്കാരാ! ആ ഗതികെട്ട കച്ചവടക്കാരന്റെ മോനോടു ഞാൻ പറഞ്ഞതായി പറഞ്ഞേക്കണം--രാജശ്യാലൻ രാജശ്രീ സംസ്ഥാനകൻ കിന്നരിത്തലപ്പാവുവെച്ചു തല കമ്പിട്ടു തെരിയപ്പെട്ടിരുന്നു--വസന്തസേനയെന്ന പേരായ ആ ആട്ടക്കാരി സുന്ദരിപ്പെണ്ണിനെ ഞങ്ങൾ ഓടിച്ചു കൊണ്ടുപോകുമ്പോൾ അവൾ അണിഞ്ഞിരുന്ന ആഭരണങ്ങളോടുംകൂടി

നിന്റെ വീട്ടിൽ കേറി; അവളെ നാളെ വിട്ടയച്ചേക്കണം. അല്ലെങ്കിൽ വലിയ ലഹളയുണ്ടാകും. വരട്ടെ ഇതും കൂടി പറഞ്ഞേക്കണം--എടാ തെമ്മാടി, മാടപ്രാവിന്റെ കൊക്കിൽക്കേറിയ മുത്തങ്ങാക്കിഴങ്ങുപോലെ നിന്റെ മണ്ട ഞാൻ മടമട എന്നു് ഉടയ്ക്കും.

വിട്ട:--ഓഹോ അങ്ങനെ തന്നെ. (സംസ്ഥാനകനെ ദീപം നാട്ടി പേടിപ്പിക്കുന്നു)

സംസ്ഥാ:--(പുറം നോക്കീട്ട്) ശാമിയെവിടെ ശാമിയെവിടെ? അയ്യോ പൊയ്ക്കളഞ്ഞു. (പോയി)

വിട്ട:--ദേവകാര്യം നടത്തിയ വിവരം തോഴരോടു ചെന്നു പറയണം. രദനികേ, നീ മനസ്താപപ്പെടരുതു്. ഈ സംഗതിയൊന്നും അകത്തുചെന്നു പറയേണ്ട.

രദ:--അങ്ങനെ തന്നെ.

വിട്ട:--വരു, പോകാം.

(എല്ലാവരും ചുറ്റിനടക്കുന്നു)

ചാരു:--(സമാധി വിട്ടിട്ട്) മൈത്രേ, ദേവകാര്യം നടത്തിയോ?

വസന്ത:--(വിചാരം) പരിജനമെന്നു വിചാരിച്ചു ചോദിക്കയാണ്.

ചാരു:--ഈ സന്ധ്യാകാലത്തു കുറച്ചു കാറ്റുകൊള്ളണം. അങ്കവസ്ത്രം വാങ്ങിക്കൊള്ളൂ (നീട്ടുന്നു)

വസന്ത:--(വാങ്ങീട്ടു സന്തോഷത്തോടെ) അങ്കവസ്ത്രത്തിന്റെ വാസന സരസമായിരിക്കുന്നു.

ചാരു:--രദനികേ, നാലുകെട്ടിലേയ്ക്കു പൊയ്ക്കൊള്ളൂ.

വസന്ത:--(വിചാരം) അതിനെനിക്കർഹതയില്ലല്ലോ.

ചാരു:--എന്താണു പോകാത്തതു്?

വസന്ത:--ഇതിനെന്തുത്തരം പറയാം?

ചാരു:--രദനികേ, നീ എന്താണു താമസിക്കുന്നതു്?

(രദനികയും വിദൂഷകനും അടുത്തു ചെല്ലുന്നു)

രദ:--ആര്യൻ എന്തിനാണെന്നെ വിളിച്ചതു്?

ചാരു:--(തിരിഞ്ഞു നോക്കീട്ടു്) ഇവൾ പിന്നെ ഏതാണു്?

മിന്നുന്ന വലിവെച്ചേർന്ന മണിച്ചേലയും ധരിച്ചിതാ
ചന്ദ്രകല ശരന്മേഘഖണ്ഡത്തോടും കലർന്നപോൽ. 26

വസന്ത:--(വിചാരം) അന്നു പൂരപ്പുറപ്പാടിൽ എനിക്കു് നയനോത്സവമായിരുന്ന ഇദ്ദേഹത്തിന്റെ ആകൃതി ദീപപ്രകാശമേറ്റപ്പോഴേ തെളിഞ്ഞുള്ളു. എനിക്കു പ്രാണധാരണത്തിൽ ഇദ്ദേഹത്തിന്റെ ദർശനകാംക്ഷയല്ലാതെ ഒരവലംബം ഇല്ല.

വിട:--അല്ലേ ചാരുദത്ത, രാജശ്യാലൻ സംസ്ഥാനകൻ അങ്ങയെ അറിയപ്പെടുത്തുന്നു--(രാജശ്യാലൻ... ഇത്യാദി സന്ദേശവാക്യം പറയുന്നു)

വസന്ത:--ഏ! ബലാൽക്കാരമായിട്ടു് ഓടിച്ചുവന്നു പറയുന്നു. എന്റെ പ്രാർത്ഥനയ്ക്കു് ഇതു തന്നെയാണു് അവസരം. (വെളിവായിട്ടു്) ആര്യനെ ഞാൻ ശരണം പ്രാപിക്കുന്നു.

ചാരു:--ശരണാഗതയ്ക്കു് അഭയം ... വസന്തസേനയോ.

വിട:--ഹാ! കഷ്ടം! വസന്ത... നമ്മൾ പൂരപ്പുറപ്പാടു കാണ്മാൻ പോ... മുതൽക്കോ... എന്നും ഹൃദയത്തിൽ വഹിക്കുന്ന ആ ... യാണിവൾ. താഴേർ ഇവളെ യഥേഷ്ട... ക്കണം.



ചാരു:—താഴെ ഞാൻ നോക്കുന്നുണ്ടു്—

കാമമുള്ളവായതിവളിൽ
കേമത്താം ദേപായദേപാതിലാവുകയാൽ
കാമപുത്രകോപതുല്ല്യം
കെൽപ്പുന്നിവയെ വന്നിടത്തു വലയുന്നു. 27

വസന്ത:—വിളിക്കാതെ ഗൃഹത്തിൽ കടന്നു വന്നവകുള്ള അപരാധത്തിന് അതിനെ ഞാൻ നമസ്കാരം കൊണ്ടു പ്രസാദിപ്പിച്ചു മാപ്പു ചോദിച്ചുകൊള്ളുന്നു.

(കൈകൂപ്പുന്നു)

ചാരു:—എന്നാൽ ഭവതിയെ പരിജനത്തിന്റെ നിലയിൽ ശാസിച്ചവകയ്ക്കു ഞാനും പ്രസാദിപ്പിക്കുന്നു.

വിദൂ:—വണ്ടികാളകളെപ്പോലെ ഇവർ അന്യോന്യം ഇണയ്ക്കുന്നു. ഞാൻ ആരെയാണ് പ്രസാദിപ്പിക്കേണ്ടതു്? രദനികയെ ആകട്ടെ. രദനികേ, പ്രസാദിക്കണേ, പ്രസാദിക്കണേ.

ചാരു:—ആട്ടെ, ഞാൻ സ്വാധിപരതന്ത്രനാകുന്നു.

വസന്ത:—(വിചാരം) ഇദ്ദേഹത്തിന്റെ സംഭാഷണം എത്ര മധുരമായിരിക്കുന്നു. യദൃച്ഛയാ കേറിവരേണ്ടി വന്നിടത്തു താമസിക്കുക ഭംഗിയല്ല. എന്നാൽ ഇങ്ങനെയാകട്ടെ (വെളിവായിട്ടു്) ആര്യൻ എന്റെ പേരിൽ പ്രസാദിച്ചെങ്കിൽ എന്റെ ഈ ആഭരണങ്ങളും ന്യാസമായിട്ടു സൂക്ഷിച്ചു തരണം. ഈ ആഭരണം നിമിത്തം മുട്ടാളന്മാർ എന്നെ വഴിയിൽ ഉപദ്രവിക്കുന്നു. ആര്യന്റെ രക്ഷയിൽ എനിക്കു ഗൃഹത്തിലേയ്ക്കു മടങ്ങിയാൽ കൊള്ളാം.

ചാരു:—കാര്യമാണു പറഞ്ഞതു്. മൈത്രേയ, വാങ്ങിക്കൊള്ളു.

വിദൂ:—എനിക്കു പ്രയാസമുണ്ടു്.

ചാരു:--മൂർഖ, വാങ്ങാനല്ലയോ പറഞ്ഞതു്.

വിദൂ:--വരുതിപോലെ (വസന്തസേനയോടു്) കൊണ്ടുവരൂ.

(വസന്തസേന ആഭരണം അഴിച്ചു കൊടുക്കുന്നു)

വിദൂ:--(വാങ്ങീട്ടു) രദനികെ. ഈ സ്വർണ്ണാഭരണം നിന്റെ കയ്യിലിരിക്കട്ടെ, ഷഷ്ഠിനാളും സപ്തമിനാളും നീ വെച്ചുകൊള്ളണം. അഷ്ടമിയുടെ അന്നു് അനധ്യായദിവസം ഞാൻ വെച്ചുകൊള്ളാം.

രദ:--(ചിരിച്ചിട്ടു്) ശാസ്ത്രം പഠിക്കുന്ന അങ്ങെയ്ക്കു് അന്നേ അവസരം കിട്ടുകയുള്ളായിരിക്കാം. ഇവിടെ കൊണ്ടുവരണം.

(ആഭരണം വാങ്ങിക്കൊണ്ടു പോകുന്നു)

ചാരു:--ആരവിടെ? വിളക്കുകൊണ്ടുവരട്ടെ.

വിദൂ:--തോഴരേ, ഗണികയ്ക്കു് എന്നപോലെ ദീപികയ്ക്കും സ്നേഹമെത്തിപ്പോയി.

ചാരു:--അല്ലെങ്കിൽ വേണ്ട, വിളക്കിന്റെ ആവശ്യമില്ല. (മേല്പോട്ടു നോക്കീട്ടു്) ലോകത്തിനു പൊതുദീപമായ ചന്ദ്രന്റെ ഉദയമായി--

തെരുവിന്നൊരു വിളക്കായിട്ടിതാ രാമചന്ദ്രൻ
തെരുതെരെ ഉയരുന്നു, തമ്പി, നിറഞ്ഞുള്ളോൻ
ഇരുൾമേനിയിൽ നിലാവും നീരവറ്റിച്ച ചേറ്റിൻ
നിരയിലരിയ പാലിൻ ധാരപോൽ വീണീടുന്നു. 28

വസന്തസേന, എന്നാൽ പുറപ്പെടാം.

(എല്ലാവരും പോയി)



# രണ്ടാം അങ്കം

## വിഷ്കംഭം.

(അനന്തരം ചൂതുകളിയിൽ തോറ്റ സംവാഹകൻ പ്രവേശിക്കുന്നു)

സംവാ:——മണ്ടകത്താനാൽ മണ്ടപൊളിഞ്ഞു;
ശങ്കുപിടിച്ചുൻ മണിച്ചപ്പാരനോർ;
കമ്പികളിച്ചുൻ കമ്പിളിയായേൻ;
ഇമ്പം പാരം ഇമ്പിച്ചല്ലൂം. 1

ഇനി സഭികനും ദ്യൂതകരനും വന്നു പിടികൂടുംമുമ്പേ എവിടെയാണ് ഒളിക്കുന്നത്. എന്റെ ഈശ്വരാ! അടുത്ത കളിയിലെങ്കിലും:——

അയ്യായിരവും വീഴട്ടെ അയ്യാറു പതിനൊന്നു താൻ,
വിരുത്തോടേ വരുന്നാകിൽ വരും വന്ദകനായി ഞാൻ. 2

ഈരാറു പന്ത്രണ്ടു നിരന്നുവീണാൽ
പാരാതെ ഞാനങ്ങു കുബേരനാവേൻ;
അക്ഷങ്ങളേ നിങ്ങളെനിക്കു കല്പ-
വൃക്ഷങ്ങളല്ലോ ഇണചെയ്കുന്നും. 3

(അണിയറയിൽ)

ഓടിപ്പോയ ചൂതാടിയെ പിടിച്ചോളണേ! പിടിച്ചോളണേ!

സംവാ:——(ഭയത്തോടെ ചുറ്റിനോക്കീട്ട്) ഇതാ ഒരു ജീർണ്ണക്ഷേത്രം കാണുന്നു. ഇവിടെക്കേറി ഈശ്വരനായി കളയാം.

(അമ്പലത്തിൽ കയറി വീണുപോയ ബിംബത്തിന്റെ സ്ഥാനത്തു് പീഠത്തിൽ അനങ്ങാതെയിരിക്കുന്നു)

(അനന്തരം സഭികൻ മാഥുരനും ഒരു ദ്യൂതകരനും പ്രവേശിക്കുന്നു)

മാഥു:--ഓടിപ്പോയ ചൂതാടിയെ പിടിച്ചോളണേ!

ദ്യൂത:--(കാലടികൾ നോക്കീട്ട്) അവൻ ഈ വഴി ഓടിയിരിക്കണം.

മാഥു:—പിന്നാക്കം പോയതായി കാണുന്നല്ലോ; ഈ അമ്പലത്തിൽ കയറി ഒളിച്ചു കാണും.

(രണ്ടുപേരും അകത്തുകടന്നു തിരഞ്ഞു തപ്പിപ്പിടിക്കുന്നു)

ദ്യൂത:—(സഭികനോട് ആംഗ്യം കാണിച്ചിട്ട്) ബിംബം മരംകൊണ്ടുണ്ടാക്കിയതാണെന്നു തോന്നുന്നു; മാർദ്ദവമുണ്ട്

മാഥു:—എടോ, അല്ലല്ല; ശിലതന്നെയാണ്.

(പിടിച്ചുലയ്ക്കുന്നു, പിന്നെയും ആംഗ്യം കാണിച്ചിട്ട്)

അവൻ ഇല്ലത്തു പോകട്ടെ, നമുക്കൊന്നു ചൂതാടാം.

(പാശി ഉരുട്ടുന്നു)

സംവാ:—(വിചാരം) അയ്യോ! പാശിയുടെ ഒച്ചകേട്ടിട്ടു സഹിക്കുന്നില്ല. ചൂതുകളി ഒരു മഹത്തായ വിനോദമത്രെ:—

സാംഖ്യയോഗഗണനാ പരായണൻ,
ശരവിട്ടചിത ദേവനാഴിതൻ
വീതരാഗനായുത കാമെനൻ
ദ്യൂതകാരിയതിനോടു തുല്യനാം. 4

(ചൂതിലുള്ള ആഗ്രഹംകൊണ്ടു പല ഗോഷ്ടിയും കാണിക്കുന്നു)

ദ്യൂത:—ഇരുമൂന്നാറ്; ഞാൻ ജയിച്ചു.

മാഥു:--അഞ്ചുമൂന്നെട്ട്, എന്റെ കൈവരളു വെറുതെപോയി.

സംവാ:--(ഓടിച്ചെന്നിട്ട്) ഇനി എന്റെ കളി.

ദ്യൂത:—നിന്നെപ്പിടികിട്ടി.

മാഥു:--ഇനി നിന്നെ വിട്ടയയ്ക്കുമോ? പത്തു വരാഹൻ, തോററതു് ഉടനെ കൊടുക്കണം.

സംവാ:--ഇന്നുതന്നെ കൊടുക്കാം.

മാഥു:--ഇപ്പോൾ കൊടുക്കണം.

സംവാ:--എനിക്കു തലകറങ്ങുന്നു. (താഴെ വീഴുന്നു)

(മാഥുരനും ദ്യൂതകരനും സംവാഹകനെ അടിക്കയും തൊഴിക്കയും ചെയ്യുന്നു).

മാഥു:--ദ്യൂതമര്യാദപ്രകാരം നിന്നെ ഞാൻ അവരോധിച്ചിരിക്കുന്നു. കടം വീട്ടാതെ ഇവിടുന്നു നീ നീങ്ങരുതു്.

സംവാ:--(എഴുന്നേററിരുന്നു വിഷാദത്തോടെ) സത്യലംഘനം പാടില്ലല്ലോ. എന്തുചെയ്യാം, ഞാനെങ്ങനെ കൊടുക്കും?

മാഥു:--ജാമ്യം തരാൻ നോക്കണം.

സംവാ:--(ദ്യൂതകരനെ തൊട്ടിട്ടു് സ്വകാര്യമായി) പാതി ഞാൻ തരാം, പാതി അങ്ങുപേക്ഷിക്കണം.

മാഥു:--എന്താണു വിരോധം? അങ്ങനെയാകട്ടെ.

സംവാ:--(വെളിവായിട്ടു് മാഥുരനോടു്) അങ്ങു പാതി ഉപേക്ഷിച്ചല്ലോ?

ദ്യൂത:--ഉവ്വ്.

സംവാ:--(ദ്യൂതകരനോടു്) പാതി അങ്ങും ഉപേക്ഷിച്ചില്ലേ?

ദ്യൂത:--ഉവ്വു്.

സംവാ:--എന്നാൽ ഞാനിനി പോകുന്നു.

മാഥു:--(തലയ്ക്കു ചുററിപ്പിടിച്ചിട്ടു്) എടാ തെമ്മാടീ, നീ ഞങ്ങളെ ചെണ്ടകൊട്ടിക്കാൻ നോക്കുകയാണോ? മുഴുവനും തരാതെ നിന്നെ വിടുകയില്ല.

സംവാ:——ഞാനെവിടുന്നു തരും?

മാഥു:——നിന്റെ അപ്പനേയോ അമ്മയേയോ വിററു താ.

സംവാ:——എനിക്കതു രണ്ടുമില്ലല്ലൊ.

മാഥു:—എന്നാൽ അവനവനെ വിററു തരണം.

സംവാ:—എന്നാൽ എന്നെ പെരുവഴിയിൽ കൊണ്ടുപോവിൻ!

(എല്ലാവരും ചുററിനടക്കുന്നു)

മാഥു:—മഹാജനങ്ങളെ! പത്തു വരാഹന് ഇവനെ വാങ്ങിക്കൊൾവിൻ!

(അനന്തരം ദർദ്ദുരകൻ പ്രവേശിക്കുന്നു)

ദർദ്ദു:—എന്താണിവിടെ? ആരെയാണ പത്തു വരാഹനു വില്ക്കുന്നതു? അല്ലാ നമ്മുടെ സഭികൻ മാഥുരനല്ലെ നില്ക്കുന്നതു. പാവപ്പെട്ട പുതുച്ചൂതാടി സംവാഹകനുമുണ്ടു. ഇവനെ ഉപദ്രവിക്കയായിരിക്കണം. (അടുത്തു ചെന്നിട്ടു) ആര്യ സഭിക, സലാം.

(രണ്ടാളും അന്യോന്യം സലാം ചെയ്യുന്നു)

ദർദ്ദു:—എന്താണീ ലഹള?

(മാഥുരൻ നടന്ന സംഗതികളെല്ലാം ചുരുക്കിപ്പറയുന്നു)

ദർദ്ദു:—എന്നാലും പത്തു വരാഹൻ തോററതിനു വേണ്ടി ഒരു മനുഷ്യനെ അടിമയായി വില്ക്കുന്നതു ശരിയല്ല.

മാഥു:—അത്ര ധാർമ്മികബുദ്ധിയുണ്ടെങ്കിൽ അങ്ങുതന്നെ ഇവനെ വാങ്ങിക്കൊള്ളൂ; അല്ലെങ്കിൽ പണം കൊടുക്ക.

ദർദ്ദു:—(വിചാരം) താനാർക്കുള്ളവനാണോ വരം കൊടുക്കുന്നതു? ഞാൻ ഉത്തരീയംപോലും ചൂതിനു

പണയം വെച്ചു കഴിഞ്ഞു. പിന്നെ എവിടുന്നു കൊടുക്കുന്നു? (വെളിവായിട്ട്) അങ്ങേയ്ക്കുമല്ല സഭികന്റെ ഉദ്യോഗം. അധികാരികൾക്കു ദാക്ഷിണ്യം വേണ്ടയോ? പത്തു വരാഹൻ ഒരു വലിയ തുകയുമല്ല.

മാഥു:--എനിക്കു വലിയ തുക തന്നെയാണ് അങ്ങേയ്ക്ക് അല്ലായിരിക്കും.

ദർദ്ദു:--(വിചാരം) ചൂതുകളിക്കാരിൽനിന്നു ചുങ്കം പിരിച്ച് ഇയാൾ രാജഭണ്ഡാരം മാത്രമല്ല, അവനവന്റെ പണപ്പെട്ടിയും നിറച്ചു കഴിഞ്ഞു. എന്നിട്ടും ഒരു വിട്ടുവീഴ്ച ചെയ്യുന്നില്ലല്ലോ. ഈ ദുഷ്ടനെ ഒന്നു വഞ്ചിക്കണം. (വെളിവായിട്ട്) കടംകൊടുത്തു് ഒരിക്കൽക്കൂടി ഇവനെക്കൊണ്ടു കളിപ്പിക്കരുതോ?

മാഥു:--അങ്ങടെ ഉപദേശമൊക്കെ മതി. (സംവാഹകനോട്) പണമിപ്പോൾ വെയ്ക്കണം.

(എന്നു പറഞ്ഞു സംവാഹകനെ വലിച്ചിഴയ്ക്കുന്നു; അവൻ വീഴുന്നു; മാഥുരൻ മുഖത്തടിക്കുന്നു)

ദർദ്ദു:--എന്റെ സമക്ഷം ഈ ലഹള പാടില്ല.

(മാഥുരനെ തടുക്കുന്നു; അവൻ തിരിഞ്ഞു ദർദ്ദുരനെ പ്രഹരിക്കുന്നു; ദർദ്ദുരകൻ അങ്ങോട്ടും പ്രഹരിക്കുന്നു.)

മാഥു:--എടൊ ദുഷ്ടാ, നിനക്ക് ഇത്തെമ്മാടിത്തരത്തിന്റെ ഫലം കിട്ടും.

ദർദ്ദു:--എടാ മൂർഖ, നീ എന്നെ വലിയ തല്ലയോ അടിച്ചതു്. പെരുവഴിയിൽവെച്ച് ആളുകളെ ഈ വിധം അടിക്കാമോ എന്നുള്ളതു നാളെ ഞാൻ കോടതിയിൽവെച്ചു കാണിച്ചു തരാം.

മാഥു:--ഓഹോ, ഞാൻ കണ്ടുകൊള്ളാം.

ദർദ്ദു:--എങ്ങനെ കാണും.

മാഥു:--ഇങ്ങനെ:--

(എന്നു പറഞ്ഞു മാഥുരൻ വിരൽകൊണ്ടു കണ്ണുപിളുത്തിക്കാണിക്കുന്നു; ദർദ്ദുരകൻ രണ്ടു കൈ മണ്ണുവാരി എറിഞ്ഞിട്ടു സംവാഹകനോടു ആംഗ്യം കാണിക്കുന്നു. അവൻ ഓടിക്കളയുന്നു. ദ്യൂതകരൻ മാഥുരനെ ശുശ്രൂഷിക്കുന്നു)

ദർദ്ദു:--(വിചാരം) പ്രധാനസഭികനും അധികാരിയുമായ മാഥുരനെ ഞാൻ വിരോധിയാക്കി. ഇനി ഈ ഉജ്ജയിനിയിൽ സ്വൈരസഞ്ചാരം ചെയ്യുന്നതു ശരിയല്ല. മറുകക്ഷിയിൽ ചേരുന്നതാം. പ്രിയബന്ധുവായ ശർവിലകൻ എന്നോടു പറകയും ഉണ്ടായി--"ഗോപവംശത്തിൽ ജനിച്ച ആര്യകനു രാജ്യം കിട്ടും എന്നു സിദ്ധന്മാർ ലക്ഷണം പറഞ്ഞിരിക്കുന്നു; അതിനാൽ താമസിയാതെ രാജ്യപരിവർത്തനം നടക്കും"--എന്നു്. അവരുടെ സംഘത്തിൽ ചെന്നു ചേരാം.

(മാഥുരനെ കൈക്കുപിടിച്ചുകൊണ്ടു ദ്യൂതകരനും പോയി)

അങ്കാരംഭം.

(അനന്തരം വസന്തസേനയും മദനിക എന്ന പരിചാരികയും പ്രവേശിക്കുന്നു)

വസ:—പിന്നെന്തു്?

മദ:—അല്ലാ, കൊച്ചമ്മേ ഞാനൊന്നും ബോധിപ്പിച്ചില്ലല്ലോ.

വസന്ത:—ഞാൻ വല്ലതും പറഞ്ഞോ?

മദ:—സ്നേഹംകൊണ്ടു ചോദിക്കയാണു്; അധികപ്രസംഗമല്ല. കൊച്ചമ്മയ്ക്കെന്താ മനോരാജ്യം?

വസന്ത:—നിനക്കെന്താണു തോന്നുന്നതു്?

മദ:—വേശ്യാവൃത്തി വിരസമാകയാൽ കൊച്ചമ്മയ്ക്കു ആരുടെയോ നേരെ അനുരാഗം തോന്നീട്ടുണ്ടു് എന്നാണു്.

വസന്ത:—നിനക്കു തോന്നിയതു ശരിതന്നെ; നീ നിപുണയാണു്.

മദ:—കൊച്ചമ്മ — ആഭരണമൊന്നുമില്ലെങ്കിലും, സർവ്വാഭരണഭൂഷിതയെപ്പോലെ ഇപ്പോൾ പ്രകാശിക്കുന്നു. മന്മഥഭഗവാന്റെ ആവേശം തന്നെയാണു തരുണികൾക്കു വലിയ ഭൂഷണം.

വസന്ത:—എടീ അസത്തേ, നിനക്കു നല്ല നേരമ്പോക്കു്, അല്ലേ?

മദ:—ആട്ടെ, കൊച്ചമ്മേ, ഏതു രാജകുമാരനാണു് ഭാഗ്യശാലി?

വസന്ത:—എനിക്കു രമിക്കാനാണാഗ്രഹം; സേവിക്കാനല്ല.

മദ:—വിദ്യാധരപ്പദവിയിലിരിക്കുന്ന വല്ല ബ്രാഹ്മണയുവാവുമായിരിക്കുമോ?

വസന്ത:—ബ്രാഹ്മണർ പൂജനീയരല്ലേ?

മദ:—എന്നാൽ വർത്തകനായ ഒരു വ്യാപാരി ആയിരിക്കണം.

വസന്ത:—ദേശസഞ്ചാരിയെപ്പരിഗ്രഹിച്ചു മനോരാജ്യപ്പെടാനാർക്കു കഴിയും?

മദ—പിന്നെ ആരെയാണാവോ ഞങ്ങളുടെ യജമാനനായിക്കരുതിയിരിക്കുന്നതു്? ആർക്കും കേൾക്കരുതായിരിക്കുമോ?

വസന്ത:—അന്നു പൂരം കാണാൻ പോയപ്പോഴും നീ കൂടെ ഉണ്ടായിരുന്നില്ലേ?

മദ:—ഉവ്വ്, ഉണ്ടായിരുന്നു.

വസ:—പിന്നെന്താണ് ഒന്നുമറിയാത്തതുപോലെ സംസാരിക്കുന്നതു്.

മദ:—പറയണം, പറയണം——കൊച്ചമ്മ പറയണം.

വസ:—എന്നാൽ കേൾക്ക——സാൎത്ഥവാഹപുത്രനായിട്ടു ചാരുദത്തൻ എന്നൊരാളുണ്ട്.

മദ:—അന്നു സന്ധ്യയ്ക്കുണ്ടായ ലഹളയിൽ കൊച്ചമ്മയെ രക്ഷിച്ച ആളല്ലേ?

വസ:—അതേ, അദ്ദേഹംതന്നെ.

മദ:—ഹാ കഷ്ടം! അദ്ദേഹം ദരിദ്രനാണല്ലോ?

വസ:—അതുകൊണ്ടുതന്നെയാണ് എനിക്ക് അദ്ദേഹത്തിന്റെ പേരിൽ അനുരാഗം; ദരിദ്രനിൽ ആസക്തി വന്നാൽ വേശ്യ എന്നുള്ള അപവാദം പോകുമല്ലോ.

മദ:—കൊച്ചമ്മേ, പൂ പൊഴിഞ്ഞാലും തേന്മാവിൽ മധുകരങ്ങൾ സഞ്ചരിക്കാറുണ്ടത്രേ.

വസ:—അതിനാൽ തന്നെയല്ലയോ അവർ മധുകരങ്ങളായതു്?

മദ:—വിഭവക്ഷയംകൊണ്ട് വേശ്യാവാടത്തിൽ താമസിക്കാൻ മടിച്ച് വരാതെയിരുന്നെങ്കിലോ?

വസ:—എനിക്ക് അദ്ദേഹത്തിന്റെ പേരിൽ അനുരാഗം എന്നല്ലയോ പറഞ്ഞതു്?

മദ:—അത്ര ബഹുമാനമാണെങ്കിൽ അഭിസാരമറയ്ക്കു് അങ്ങോട്ടു ചെല്ലരുതോ?

വസ.—അതും ഭാവമില്ലെന്നില്ല; എന്നാൽ ഉടനെ പാടില്ല. അദ്ദേഹം പ്രത്യുപകാരത്തിനുവേണ്ടി ശ്രമപ്പെടും. പിന്നീടു കാണാൻകൂടി സാധിക്കയില്ല. അതാണ് അമാന്തിക്കുന്നതു്.

മദ:—ഓഹോ! ഇതു കരുതിയിട്ടാണ് കൊച്ചമ്മ ആഭരണം അവിടെ ഏല്പിച്ചു പോന്നതു്.

വസ:— അതെ അങ്ങനെ തന്നെ.

(അനന്തരം സംഭ്രമത്തോടെ സംവാഹകൻ തിര നീക്കിക്കൊണ്ടു പ്രവേശിക്കുന്നു)

സംവാ:—ആര്യേ, ശരണം! ശരണം!

വസ:—എന്താണ് അങ്ങേക്കിത്ര സംഭ്രമം?

മദ:—ഹാ! ഇയാളാരാണ്?

വസ:—മദനികേ, ശരണാഗതനോടു ചോദ്യം ചോദിക്കാറുണ്ടോ?

മദ:—വല്ല മുട്ടാളനുമായിരുന്നെങ്കിലോ?

വസ:—ഗുണവാനാണെങ്കിൽ രക്ഷിക്കേണ്ടതാണ്.

സംവാ: —ആര്യേ! ഭയംകൊണ്ടു് ആചാരോപചാരങ്ങൾ വിട്ടുപോയതാണ്, മുഷ്കല്ല. ദീനന്മാരും ഭീതന്മാരും അക്രമത്തിനു ശക്തരല്ലല്ലൊ.

വസ:—ഇരിക്കട്ടെ, അങ്ങു ഭയപ്പെടേണ്ട; ഞാൻ ഗണികയാണല്ലൊ.

സംവാ:—ജനനംകൊണ്ടുമാത്രം.

(വസന്തസേന മദനികയോടു കണ്ണുകാണിക്കുന്നു)

മദ:—കൊച്ചമ്മ ആര്യനോടു ചോദിക്കുന്നു:—അങ്ങേയ്ക്കു് എന്താണു ഭയം?

സംവാ:—കടംവീട്ടാൻ മാർഗ്ഗമില്ലാഞ്ഞിട്ടു്.

വസ:—അത്രയുമുള്ളൊ? എന്നാൽ ആൎയ്യൻ ഇരിക്കണം.

(സംവാഹകൻ മദനികകൊണ്ടുവന്ന പീഠത്തിൽ ഇരിക്കുന്നു)
(വസന്തസേന പിന്നെയും മദനികയോടു കണ്ണു കാണിക്കുന്നു)

മദ:—ആൎയ്യ!—കൊച്ചമ്മ അങ്ങെ പെരുവഴിയിൽ പേടികൂടാതെ നടത്തിക്കുന്നതിന്നാഗ്രഹിക്കുന്നു. ആൎക്കു്, എത്ര കൊടുക്കണം?

സംവാ:—ആൎയ്യേ! ദയവുചെയ്തു കേൾക്കണം. പാടലീപുത്രമാണു് എന്റെ ജന്മഭൂമി; കച്ചവടമാണു് തൊഴിൽ, കാലക്കേടുകൊണ്ടു് അതിൽ പിഴച്ചിട്ടു ഞാൻ സംവാഹകവൃത്തികൊണ്ടു് കാലക്ഷേപം ചെയ്യുന്നു.

വസ:—സംവാഹകനാണോ അങ്ങു്? പാരതന്ത്ര്യമില്ലാത്ത കലാവിദ്യയാണല്ലൊ അങ്ങഭ്യസിച്ചതു്.

സംവാ:—കലയെന്നമാത്രംവെച്ചഭ്യസിച്ചു; ഇപ്പോൾ തൊഴിലായിട്ടു തീൎന്നു.

വസ:—അങ്ങടെ വാക്കു് വൈരാഗ്യം സൂചിപ്പിക്കുന്നു. ശേഷം കേൾക്കട്ടെ.

സംവാ:—ഉജ്ജയിനിയിലെ വിഭവശ്രീ കേട്ടു ഞാൻ ഇവിടെ വന്നതിൽ ഒരു സാൎത്ഥവാഹപുത്രന്റെ ഗൃഹത്തിൽ എനിക്കു പ്രവൃത്തി കിട്ടി.

വസ:—അങ്ങെ യജമാനൻ എതുമാതിരിക്കാരനാണു്?

സംവാ:—അദ്ദേഹത്തിന്റെ ആകൃതിയും പ്രകൃതിയും ഒന്നുപോലെ നന്നു്; കോപമാകട്ടെ അഹംഭാവമാകട്ടെ ഇല്ല. ദാക്ഷിണ്യം കേമം; എളുപ്പത്തിൽ സന്തോഷിക്കും; എന്തും കൊടുക്കും; കൊടുത്തതുംവെച്ചു പശ്ചാത്തപിക്കയോ മിടുക്കു പറകയോ ഇല്ല; ചെറുതായാലും, ഉപകാരമോൎക്കും; പെരുതായാലും അപകാരം മറക്കും. ആൎയ്യ

എന്തിനേറെപ്പറയുന്നു. അദ്ദേഹത്തിന്റെ ഗുണഗണം ഇന്നു മുഴുവനും പറഞ്ഞാലും അവസാനിക്കയില്ല; ദാക്ഷിണ്യം മുഴുത്തിട്ട് അദ്ദേഹം പരോപകാരത്തിനുവേണ്ടി ശരീരധാരണം ചെയ്യുന്നു.

വസ:--(മദനികയോടു സാകാംക്ഷമായിട്ട്) മദനികേ, ഇപ്പറഞ്ഞതെല്ലാം ആര്യ ചാരുദത്തന്റെ ഗുണങ്ങൾക്ക് ഒത്തിരിക്കുന്നു. ഇതാരായിരിക്കാം.

മദ:--(സാകാംക്ഷമായിട്ട്) എനിക്കു കേൾക്കാൻ കൌതുകമുണ്ട്. ഈ വക ഗുണങ്ങളെക്കൊണ്ട് ഉജ്ജയിനിയെ അലങ്കരിക്കുന്ന പുരുഷൻ ആരായിരിക്കണം?

സംവാ:--ഞാൻ പിന്നീട് അദ്ദേഹത്തിന്റെ സൽഗുണങ്ങളിൽ മയങ്ങീട്ടു വീടും കുടിയുംകൂടി മറന്ന് അദ്ദേഹത്തെ ശുശ്രൂഷിച്ചു.

വസ:--അദ്ദേഹം ഒരു ദരിദ്രനാണോ?

സംവാ:--അതു പറയാതെ തന്നെ ആര്യ എങ്ങനെ ഊഹിച്ചു?

വസ:—വിഭവവും ഗുണവും ഒരിടത്തു യോജിക്കയില്ല; അതുകൊണ്ട്. ആകട്ടെ ശേഷം പറയൂ.

മദ:—അദ്ദേഹത്തിന്റെ പേരെന്താണ്?

സംവാ:—ആര്യ ചാരുദത്തൻ എന്ന്.

വസ:—ആട്ടെ, പിന്നെ?

സംവാ:—ദാരിദ്ര്യം വർദ്ധിച്ചതോടുകൂടി പരിജനങ്ങളെ പിരിച്ചയച്ച കൂട്ടത്തിൽ അദ്ദേഹം എന്നോടു വേറെ ആരെയെങ്കിലും സേവിച്ചുകൊള്ളാൻ പറഞ്ഞു വിട്ടു. ഞാനാകട്ടെ ഇങ്ങനെ ഒരു സ്വാമിയെ ഇനിയും കിട്ടുകില്ലെന്നു കരുതി ആ മഹാനുഭാവന്റെ മധുരകോമള ലളിതശരീരസ്പർശം ചെയ്യുകൈ സാധാരണന്മാരുടെ ശരീര

തടകി ദുഷിപ്പിക്കാൻ മടിച്ചു. വൈരാഗ്യംകൊണ്ടു് വയറുപിഴപ്പിന്നുവേണ്ടി ചൂതുകളിക്കു പുറപ്പെട്ടു.

വസ:—എന്നിട്ടോ—?

സംവാ:—കളിയിൽ പലനാളും ഞാൻ തോല്പിച്ചിട്ടുള്ള ഒരു ചൂതാടി ഒരു ദിവസം എന്നെ ഇങ്ങോട്ടു പത്തു വരാഹൻ തോല്പിച്ചു.

വസ:—കൊള്ളാം, നല്ല കഥ.

സംവാ:—ആ കടം വീട്ടാൻ ഗതിയില്ലാതെ ഞാൻ ഒളിച്ചു നടന്നതിൽ ഇന്നു രാവിലെ അവൻ എന്നെ വന്നു പിടികൂടി. അവിടെ നിന്നു ഞാൻ ഒരു വിധം തപ്പിപ്പിഴച്ചു വന്ന കഥ ഓർക്കുമ്പോഴുംകൂടി വിറയൽ വരുന്നു. ഇതാണു് എന്റെ സങ്കടം.

വസ:—(വിചാരം) വലിയ കഷ്ടം തന്നെ. ഇങ്ങനെയാണല്ലോ വാസവൃക്ഷം ഉണങ്ങുമ്പോൾ പക്ഷികൾ അങ്ങുമിങ്ങും പറന്നുപോയി ക്ലേശിക്കുന്നതു്.

(മദനികയോടു കണ്ണുകാണിക്കുന്നു)

(മദനിക അകത്തുപോയി പറഞ്ഞ തുക എടുത്തുകൊണ്ടു വന്നു നീട്ടുന്നു)

വസ:—ഇതു് ആര്യ ചാരുദത്തൻതന്നെ തന്നതായി അങ്ങു വിചാരിച്ചു കൊള്ളണം.

സംവാ:—(വിനയത്തോടെ വാങ്ങീട്ടു്) ഇതിലധികം എനിക്കു് ഒരനുഗ്രഹം ചെയ്യാനില്ല. ദേവി ദീർഘായുസ്സായിരിക്കട്ടെ.

വസ:—എന്നാൽ അങ്ങിനി പോയി കടം വീട്ടി സ്വൈരമായി സഞ്ചരിക്കണം.

സംവാ:—ഇന്നു തന്നെ ഞാൻ പക്ഷേ സന്യസിച്ചു എന്നു വരാം. ഞാൻ പഠിച്ചിട്ടുള്ള കലാവിദ്യ ഇവിടെ

പരിജനങ്ങളിൽ ആർക്കെങ്കിലും ഉപദേശിക്കുന്നതിന് ആര്യ അനുവദിക്കുന്നതായാൽ കൃതജ്ഞതയോടുകൂടി ഞാൻ കൃതാർത്ഥനാകാമായിരുന്നു.

വസ:—അങ്ങ് ആർക്കുവേണ്ടി ഈ കല പരിചയിച്ചോ അദ്ദേഹത്തെത്തന്നെ താമസിയാതെ ശുശ്രൂഷിക്കാനിടയാകും.

സംവാ:—(വിചാരം) എന്റെ അപേക്ഷ ഭംഗിയായിട്ടു നിരസിച്ചു. ചെയ്ത ഉപകാരത്തെ മഹത്തുക്കൾ പ്രത്യുപകാരംകൊണ്ട് കെടുത്തുകയില്ല. (വെളിവായിട്ട്) ആര്യേ, എന്നാൽ ഞാൻ പോകട്ടെ.

വസ:—അവസരത്തിൽ കണ്ടുകൊള്ളാം.

സംവാ:—ആര്യേ അങ്ങനെതന്നെ (പോകുന്നു)

(അണിയറയിൽ കോലാഹലം)

വസ:—ഹേ! എന്താ ഒരു ശബ്ദം കേൾക്കുന്നത്?

(അനന്തരം കർണ്ണപൂരകൻ എന്ന ഒരു പരിചാരികൻ ബദ്ധപ്പെട്ടു പ്രവേശിക്കുന്നു)

കർണ്ണ:—മദനികെ, മദനികെ, കൊച്ചമ്മ എവിടെ?

വസ:—ഇവനെന്താണിത്ര ബദ്ധപ്പാടും കൂട്ടുന്നത്?

കർണ്ണ:—(വസന്തസേനയെക്കണ്ടു ഉപചാരം ചെയ്തിട്ട്) എന്റെ ഇന്നത്തെ പരാക്രമം കൊച്ചമ്മ കാണുന്നതിന് എനിക്കു ഭാഗ്യമുണ്ടായല്ലോ. (ഊററം നടിക്കുന്നു)

വസ.—അന്തസ്സാരമില്ലാത്തവൎക്കു ഏതു വികാരത്തിലും ആവേശം കേമമാണ്. നിനക്കെന്താണിത്ര തുള്ളിച്ചാട്ടം?

കർണ്ണ:—കൊച്ചമ്മ കേൾക്കണം—നമ്മുടെ വലിയ കൊമ്പൻ മണികണ്ഠനാനയെ കുളിപ്പിച്ചുകൊണ്ടു വരുമ്പോൾ അവൻ ചങ്ങലപൊട്ടിച്ചോടി, പെരുവഴിയിൽ

കൊന്നു് ഒരു സന്ന്യാസിയുടെ കാഷായവസ്ത്രം കണ്ടു വിരണ്ടു് അദ്ദേഹത്തിന്റെ നേരെ പാഞ്ഞടുത്തു.

വസന്ത:—അയ്യോ കഷ്ടം! ശേഷം കേൾക്കട്ടെ.

കൎണ്ണ:—ആന സന്ന്യാസിയെ തുമ്പിക്കൈകൊണ്ടു് എടുത്തിപ്പിടിച്ചു താഴെയിട്ടു് ചവിട്ടാനോങ്ങി. സന്ന്യാസിയുടെ കഥ തീൎന്നു എന്നു പറഞ്ഞു് ജനങ്ങളെല്ലാം കൂക്കിവിളിച്ചുകൊണ്ടോടിത്തുടങ്ങി. എന്തെങ്കിലുമാകട്ടെ എന്നു വെച്ചു ഞാൻ ഓടിച്ചെന്നു് ആനയുടെ കൈത്തളത്തിനു വാളുകൊണ്ടു് ഒരടി—

വസന്ത:—വേഗം പറ.

കൎണ്ണ:—ആന പുറകോട്ടിരിക്കുന്നു. ഞാൻ സന്ന്യാസിയെ എടുത്തു മാറ്റീട്ടു് ആന മീതേറിക്കൊണ്ടു് എണീക്കുന്നതോടുകൂടി ഇടച്ചങ്ങലയും കൊളുത്തീട്ടു വിവരം ബോധിപ്പിക്കാൻ ഇങ്ങോട്ടോട്ടം.

വസന്ത:—ഭേഷ്! മിടുക്കൻ.

കൎണ്ണ:—വഴിക്കു പലരും 'സബാസ്' 'സബാസ്' നല്ല ചുണയുള്ള പയ്യൻ, 'ആണുങ്ങളായാൽ ചുണവേണം' എന്നെല്ലാം പറഞ്ഞു് വാക്കുകൊണ്ടു് അഭിനന്ദിച്ചതല്ലാതെ കൈയയക്കാൻ ആരുമുണ്ടായില്ല. ആ കൂട്ടത്തിൽ ഗംഭീരാകൃതിയായ ഒരു ഉത്തമപുരുഷൻ മാത്രം വിരൽ, കാതു മുതലായ ആഭരണസ്ഥാനങ്ങളിൽ തപ്പിനോക്കീട്ടു് ഒന്നും കിട്ടാഞ്ഞിട്ടു് തോളിൽകിടന്ന അംഗവസ്ത്രം എന്നെ വിളിച്ചു തന്നു.

വസ:—(മദനികയോടു്) എന്റെ ചാരുദത്തനല്ലാതെ ആരു ഉചിതം ആയി പ്രവൎത്തിക്കും?

(കൎണ്ണപൂരകൻ അംഗവസ്ത്രമെടുത്തു വസന്തസേനയുടെ മുമ്പിൽ വെച്ചിട്ടു തൊഴുന്നു)

മദ:—(വസ്ത്രമെടുത്തിട്ടു്) കൊച്ചമ്മെ, ഇതിന്നു നല്ല പിച്ചിപ്പൂവിന്റെ വാസനയുണ്ടു്. (നിവൃത്തി കാണിക്കുന്നു)

വസ:—ഇതിൽ പേരെഴുതീട്ടുണ്ടു്. (വായിച്ചിട്ടു് ഉത്സാഹത്തോടെ) മദനികെ, അങ്കവസ്ത്രം വെച്ചോളൂ; കർണ്ണപൂരക, നിനക്കു സമ്മാനം ഇതു പോരാ. (കൈയിൽനിന്നും വീരശൃംഖല ഊരി കൊടുക്കുന്നു.)

മദ:—കർണ്ണപൂരക, നിനക്കു സമ്മാനംതന്ന ഗംഭീരപുരുഷൻ ഏതുവഴി പോയി.

കർണ്ണ:—നെട്ടകെ കിഴക്കോട്ടു പോയി.

വസ:—മദനികെ, വരു; നമുക്കു മാളികയിൽ കേറി തെരുവിലെ ലഹള നോക്കാം.

(എല്ലാവരും പോയി)



# മൂന്നാം അങ്കം

(അനന്തരം ചാരുദത്തനും വിദൂഷകനും പ്രവേശിക്കുന്നു)

ചാരു:—തോഴരെ, വീണയെന്നതു് സമുദ്രത്തിലുണ്ടായതല്ലെങ്കിലും ഒരു രത്നംതന്നെയാണു്. എന്തെന്നാൽ:—

ഉൽക്കണ്ഠിതന്നു ഹൃദയാനുഗയാം വയസ്യ,
സങ്കേതകാന്തരെ കാലഹരം വിനോദം,
ഏകാന്തബന്ധു ദയിതാവിരഹാതുരന്നു്,
രക്തന്നു രാഗപരിപോഷകരം പ്രമോദം. 1

വിദൂ:—തോഴരെ, എത്രനേരമായി രാജമാർഗ്ഗങ്ങളിൽ ആരും സഞ്ചാരമില്ലാതെ ആയിട്ടു്? നായ്ക്കൾകൂടി

ഉറങ്ങിക്കഴിഞ്ഞു. നമുക്ക് പോയി കിടക്കരുതേ? അത്ര മാത്രമല്ല, ഈ നാശംപിടിച്ച വീണയുടെ മൂളക്കംകേട്ട് എനിക്കു മുഷിഞ്ഞു; അതിന്റെ തന്ത്രി പൊട്ടിപ്പോട്ടെ.

ചാരു:—തോഴരേ, എന്റെ സ്നേഹിതൻ രേഭിലൻ വളരെ ജാത്യമായിട്ട പാടുകയും വായിക്കുകയും ചെയ്തു. എന്നിട്ടും അങ്ങേക്കു രസമായില്ലെന്നോ?

വിദൂ:—അതുകൊണ്ടുതന്നെയാണെനിക്കു മുഷിച്ചിൽ; തോഴരേ, മധുരമധികമായാൽ ചെടിച്ചുപോകും.

ചാരു:—പാട്ട വളരെ കേമംതന്നെ. എന്തെന്നാൽ

നൽസ്ഥാനശുദ്ധി; വിശദധ്വനി നിഷ്കളങ്കം,
മേൽസ്ഥായി, ഭിന്നരസമെങ്കിലുമാംഗ്യഹീനം;
വ്യക്തംസ്ഫുടം—വെയിലിൽനിന്ന മറഞ്ഞുകേട്ടാൽ
സ്വനജ്ഞൻ പരൻ യുവതികണ്ഠമിതെന്നു ചൊല്ലും. 2

ചാരു:—അങ്ങു വേണ്ടിടത്തോളം പുകഴ്ത്തിക്കൊള്ളൂ. എനിക്കാകട്ടെ ആണുങ്ങൾ പാടുന്നതും പെണ്ണുങ്ങൾ പുസ്തകം വായിക്കുന്നതും രസമല്ല. പുരുഷൻ പാടുമ്പോൾ പുരോഹിതൻ തലയാട്ടി വേദം ചൊല്ലുന്നതിന്റെ ഓർമ്മ വരും; സ്ത്രീകൾ വായിക്കുമ്പോൾ മൂക്കുതുളച്ച കാളയുടെ ഭാവങ്ങൾ കാട്ടും.

ചാരു:—തോഴരേ; നേരം അർദ്ധരാത്രിയായി. പെരുവഴിയിൽ ഇരുട്ടടയുന്നു. ജനസഞ്ചാരമില്ലാത്തതിനാൽ ഉജ്ജയിനിനഗരിതന്നെ ഉറങ്ങിക്കിടക്കുന്നതുപോലെ തോന്നുന്നു. നോക്കൂ:—

തിങ്ങും തമസ്സിന്നവകാശമേകി-
ത്താഴുന്നിതസ്താചലമർദ്ധചന്ദ്രൻ
മുങ്ങിക്കിടക്കുന്നമതംഗജേന്ദ്രൻ
താഴ്ത്തിപ്പിടിച്ചീടിന കൊമ്പുപോലെ 3

വിദൂ:—അങ്ങു പറഞ്ഞതു ശരിതന്നെ. ചന്ദ്രൻ അസ്തമിക്കുന്ന താംരനാകരി ക്രൂരിതട്ടു് മേടകളിൽ നിന്നിറങ്ങി വരുന്നതുപോലെ തോന്നുന്നു.

ചാരു:—(ചുററിനടന്നിട്ടു്) ഇതാ നമ്മുടെ ഗൃഹം. (വാതലിൽ മുട്ടീട്ടു്) വർദ്ധമാനക, വർദ്ധമാനക.

വർദ്ധ:—(കതകു തുറന്നു പ്രവേശിച്ചിട്ടു്) ഏ! യജമാനനോ, വരണം.

ചാരു:—കാലുകഴുകാൻ വെള്ളം കൊണ്ടുവരു.

വർദ്ധ:—(ചുററിനടന്നിട്ടു്) ഇതാ വെള്ളം. (ചാരുദത്തന്റെ കാൽ കഴുകിക്കുന്നു)

വിദൂ:—എന്റെ കാലും കഴുകു.

വർദ്ധ:—കാൽ നല്ലവണ്ണം കഴുകണമെങ്കിൽ മലൎന്നു കിടക്കണം. വെള്ളംകൊണ്ടുവന്നുതന്നാൽ ഞാൻ കഴുകാം.

വിദൂ:—തെമ്മാടി! കാലിലെ പൊടിമാത്രമല്ല സുഖവും കൂടി കഴുകിക്കളഞ്ഞു.

ചാരു:—തോഴരേ എണീക്കു്—

നീങ്ങാതിരാ നെററിയിൽ നിന്നിറങ്ങി-
...ങാത നേത്രപുടത്തിൽ നിദ്ര
മങ്ങീച്ചു സതാം ജരയെന്നപോലെ
തിങ്ങുന്നുമെല്ലെന്നൊരശ്ലേഷ്യശക്തി. 4

താനും ഉറങ്ങിക്കൊള്ളു.

(ചാരുദത്തനും വിദൂഷകനും ഉറങ്ങാൻ കിടക്കുന്നു. വർദ്ധമാനൻ പോകുന്നു)

രദനിക:—(ആഭരണഭാണ്ഡവും കൊണ്ടു പ്രവേശിച്ചിട്ടു്) ആൎയ്യമൈത്രേയ എഴീക്കു.

വിദൂ:—ഇതെന്തൊരു ശല്യമാണു്.

രദ:—ഇന്ന് അഷ്ടമിയല്ലേ? ഭാണ്ഡം ഇന്ന് അങ്ങു സൂക്ഷിക്കണം.

ചാരു:—വസന്തസേനയുടെ ന്യാസമല്ലേ?

രദ:—അതെ. ആര്യമൈത്രേയനോടു വാങ്ങാൻ ഉത്തരവാകണം.

ചാരു:—മൈത്രേയ, വാങ്ങിക്കൊള്ളൂ.

വിദൂ:—ഈ നാലുകെട്ടിലെങ്ങാനും കൊണ്ടു കളയരുതോ?

ചാരു:—മൂർഖ, വേശ്യയുടെ ആഭരണം അകത്തു കൊണ്ടുപോകാമോ?

വിദൂ:—നിദ്രയില്ലല്ലോ. കൊണ്ടുവരൂ! വാങ്ങിക്കൊള്ളാം. (വാങ്ങിച്ചിട്ട്) ഈശ്വരാ ഇതു കള്ളൻ കൊണ്ടുപോകണേ!

(രദനിക ഭാണ്ഡം വിദൂഷകന്റെ കൈയിൽ കൊടുത്തിട്ടു പോകുന്നു)

വിദൂ:—ഓഹോ. അങ്ങ് അംഗവസ്ത്രം ആ വേശ്യാപരിചാരകനു കൊടുത്തതെന്തിനാണ്?

ചാരു:—കരുണ തോന്നീട്ട്.

വിദൂ:—ഇനിയും കരുണ നിലച്ചില്ലയോ?

ചാരു:—തോഴരേ, ഇങ്ങനെ പറയരുത്.

വിദൂ:—ഭാരമിറക്കിയ കഴുതയെപ്പോലെ ഞാൻ നിലത്തു കിടന്നു പിരളുന്നല്ലോ.

ചാരു:—എനിക്ക് ഉറക്കം ബലമായിട്ടു വരുന്നു. മിണ്ടാതിരിക്കുന്നു.

വിദൂ:—തോഴർ സുഖമായി ഉറങ്ങി ഉണരണം. എനിക്കും ഉറക്കം വരുന്നു. (രണ്ടുപേരും ഉറങ്ങുന്നു)

(അനന്തരം വെളിയിൽ ശർവിലകൻ പ്രവേശിക്കുന്നു)

ശർവി:—മെയ്‌വിച്ചിനൊത്തളവെട്ടുന്നു കുറിച്ചുകൊണ്ടു-
ക്കാൽവെച്ചു രന്ധ്രമുളവാക്കിയകത്തു മെല്ലെ
വന്നേനിതാ നഴുരങ്ങളെ വാശങ്ങൾപോലെ
വൻനാഗമൊന്നു പടമൂരിയണഞ്ഞപോലെ. 5

തോട്ടത്തിലെ പടിവാതിൽ സന്ധിച്ഛേദം ചെയ്തു് ഞാൻ ഉള്ളിൽ കടന്നു. ഇനി അകത്തു പ്രവേശിക്കണം.

(ആലോചിച്ചിട്ടു വെറുപ്പോടുകൂടി)

നീചം സുപ്തരിൽ വിക്രമിപ്പതറിവേൻ,
നിന്ദിക്കുമേ സജ്ജനം;
ഹാ! ചൗര്യക്രിയ ശൗര്യമല്ല, ചതിതാൻ
വിശ്വസ്തരിൽ പാതകം;
സേവാവൃത്തിയെയോർക്കിൽ നന്നിതുപരാ-
ധീനം സ്വാഹസ്സാർജ്ജിതം;
പൂർവം സൗപ്തിക നിഗ്രഹത്തിലിതു താൻ
കൈക്കൊണ്ടുപോൽ ദ്രോണജൻ. 6

(അല്പനേരം ആലോചിച്ചിട്ടു്)

വിത്തം പെരുത്തു; പരപുരുഷരെച്ചുമേറാ-
മത്യാഗ്രഹം; കണിശമാണ് വണിക് പ്രവൃത്തി!
ഇത്തരത്തിൽ മേവുമൊരു വർത്തകനെക്കിടക്കാ
നൊന്നെങ്കിലിത്തിരിയുമതമലതില്ല ഏതിൽ. 7

വരുന്നതൊക്കെ വരട്ടെ; മന്ദഭാഗൻ എന്തെല്ലാം ദുഷ്പ്രവൃത്തികളാണു് ചെയ്യുന്നതു്? ഏതെങ്കിലും ആരംഭിച്ച കാര്യം നടത്തുകതന്നെ. (ചുറ്റും സൂക്ഷിച്ചു നോക്കീട്ടു്)

മുക്കാലും നനവാർന്നുലമെവിടം
നിസ്സൂര്യനിർമ്മേഘ്യമാം
ഉക്കേണ്ടു വെടിച്ചുകൈതല കട-
ഞ്ഞീടാതെയിരിക്കയില്ലിതിൽ?

കാര്യംകെട്ടവിടത്തിലിട്ടിക കല്ലു-
ണ്ടീടുന്ന മാടങ്ങളിൽ?
കാര്യം സ്ത്രീജനദർശനത്തിനിടയാ-
കാതെസ്സുഖം നേടിടാം? 8

(ചുററിനടന്നിട്ട് ഭിത്തിയിൽ തൊട്ടുമിട്ടും തട്ടിനോക്കുന്നു)

കെട്ടിടത്തിന്റെ പ്ലാനെല്ലാം മനസ്സിലായി. ഉള്ളിലേയ്ക്കുള്ള വഴികളും. (ചുററിപ്പരതിക്കൊണ്ട്) തുരക്കാൻ ഇവിടം കൊള്ളാം. (ആലോചിച്ചിട്ട്)

സിംഹാക്രാന്തം, പൂർണ്ണചന്ദ്രം; ഝഷാസ്യം,
ചന്ദ്രാർദ്ധാസ്യം, വ്യാഘ്രവക്ത്രം, ത്രികോണം
സന്ധിച്ഛേദം ചെയ്യേണ്ടതേതാണു വേണ്ടൂ?
കൊണ്ടാടേണം വേലയെൻകൂട്ടർ കണ്ടാൽ. 9

ആകട്ടെ ഇവിടെ സിംഹാക്രാന്തം തന്നെ ചെയ്യും.

വിദൂ:—ഓഹോയ്! അങ്ങുറങ്ങിയോ?

ചാരു:—എന്തിനാണു വിളിക്കുന്നതു്?

വിദൂ:—കൈയൊഴിയാത്തിട്ട് എനിക്ക് ഉറക്കം വരുന്നില്ല. ഇടങ്കണ്ണു തുടിക്കയും ചെയ്യുന്നു. കള്ളൻ കന്നമൊരാൽ വല്ലതുമായിരിക്കുമോ? പണക്കാരനായാലത്തെ സ്ഥിതി ഇതാണെങ്കിൽ എനിക്കു ദാരിദ്ര്യം മതി.

ചാരു:—മൂർഖ! ദാരിദ്ര്യത്തെ നീ വിളിച്ചു വരുത്തുന്നോ?

ശർവി:—ഓ! മുഴക്കോലെടുക്കാൻ മറന്നുപോയല്ലോ. ഇനിയെന്താ വേണ്ടതു്? അല്ലെങ്കിൽ (പൂണുനൂൽപിടിച്ചിട്ട്) പകൽ ഇതു മോറവള്ളി രാത്രിയിൽ എന്റെ കൂട്ടർക്ക് അളവുവള്ളി. ഭിത്തിയിൽ നോക്കീട്ട്.

ഈ ദുർഗ്ഗന്റെ ഭവനത്തിൽ നടന്ന സന്ധി-
ച്ഛേദപ്രവൃത്തിയതു നാളെ വെളിപ്പെടുമ്പോൾ

ദോഷം കലർന്നയൽനിവാസികളെന്റെ ദോഷം
ഘോഷിക്കയേ വിതളുമോതി രസിച്ചിടട്ടെ! 10

ഓം നമഃ വരപ്രദായ നമോ വരദായ കുമാരകാർത്തികേയായ! നമഃ കനകശക്തയേ ബ്രഹ്മണ്യദേവായ നമോ രാത്രിഭോഗചാരാഭ്യാം ദേവതാഭ്യഃ (കൈകൂപ്പി ധ്യാനിച്ചിട്ട് ഇരിക്കുന്നു)

(നോക്കീട്ട്) ദ്വാരം ശരിയായി, ഇനി അകത്തു കടക്കുകതന്നെ. (കേറീട്ട്) ഓ! വിളക്കു കത്തുന്നല്ലോ, ഇറങ്ങിക്കളയാം ഛീ! ശർവിലകനല്ലയോ ഞാൻ.

ശ്യേനം റാഞ്ചിയെടുക്കുവാൻ, ഫണി നശ-
ന്നിടാൻ; കുതിച്ചോടാൻ ശശം;
ശ്വാനൻ സ്ഥിതിബലാബലങ്ങളറിവാൻ;
മാർജ്ജാരനേറീടുവാൻ;
ഉൾമാറാൻ ഒരീമായ, ഭാഷ പറവാൻ
വാഗ്ദേവി; ആദ്യമെങ്കിലും
കാണാൻ ദീപിക; തിക്കിലല്ല; കരയിൽ
കാറാമ്പുവിൽ തോണിയും. 11

(എല്ലായിടത്തും നോക്കീട്ട്) നാട്ടുകാരനല്ലാത്തയാൽ നഗരവാസികളിൽ പണക്കാരനാരെന്നും പാവപ്പെട്ടവനേതെന്നും എനിക്കു നിശ്ചയമില്ല. കെട്ടിടത്തിന്റെ മോടി നോക്കീട്ട് ഇവിടെ കയറിയതേ ഉള്ളൂ. ഇതിന്റെ ഉടമസ്ഥൻ ദരിദ്രനെന്നു വരുമോ? ഇവിടെ അധികം ഈട്ടുവയ്പുള്ളതായി കാണുന്നില്ല. കെട്ടിടത്തിന്റെ കിടപ്പു നോക്കുമ്പോൾ ഈയാൾക്കു വർത്തകനായിരുന്നിട്ടു വിഭവനാശം വന്നതായിരിക്കണമെന്നു തോന്നുന്നു.

വിഭവം ക്ഷീണമായിട്ടും പ്രൌഢസ്ഥാനമകറ്റിയാൽ
വീടുവിൽക്കേണ്ടകാലത്തും വിടാതെ വെച്ചതായ്‌വരാം. 12

ആകട്ടെ, നോക്കട്ടെ; (ചുററിനോക്കീട്ട്) എന്നെപ്പോലെ തന്നെ കെട്ടുപോയ ഒരു തറവാട്ടുകാരനായിരിക്കണം ഇതിന്റെ ഉടമസ്ഥൻ. ഉപദ്രവിക്കേണ്ട, പൊയ്ക്കളയാം.

വിദൂ:—(ഉറക്കത്തിൽ) ഓഹോയ്! ഈ ആഭരണഭാണ്ഡം വാങ്ങിച്ചുകൊള്ളണം.

ശർവ്വി.—ആഭരണഭാണ്ഡമെന്നു പറയുന്നല്ലോ. എന്നെക്കണ്ടിട്ടു ഇങ്ങനെ പറയുന്നതായിരിക്കുമോ? അതോ സ്വപ്നത്തിൽ പുലമ്പുന്നതോ? ആകട്ടെ, നോക്കി അറിയാം. (സൂക്ഷിച്ചു നോക്കീട്ട്) ഇവൻ നല്ല ഉറക്കം തന്നെയാണ്. എന്തെന്നാൽ:

ഒപ്പം ശ്വാസമിതന്നിടുന്നു തടവും
വൈഷമ്യവും നാസ്തിതാൻ;
തല്ലും വിട്ടു കവിഞ്ഞു നീണ്ടുനിവരും-
മട്ടിൽ കിടപ്പുണ്ടവൻ;
സ്വല്പംപോലുമിളക്കമെന്ന്യെയിമപോ-
ന്നീടുന്നതേ ദൃഷ്ടിയിൽ;
സുപ്ത്യാപ്തം സുഖസുപ്തിയാണിതു പൊറു-
ക്കാനൊണ്ണ ദീപത്തെയും. 13

(ഉററുനോക്കീട്ട്) കീറിയ വസ്ത്രത്തിൽ പൊതിഞ്ഞ ആഭരണങ്ങളുടെ തിളക്കം ദീപപ്രകാശത്തിൽ കാണുന്നുണ്ട്. ഭാണ്ഡം ഇയാൾ മുറുകെ പിടിച്ചിരിക്കയും ചെയ്യുന്നു. ഇവിടെ ഇതാണു വേണ്ടതു്. ചെപ്പു തുറക്കാം. (ഭ്രമരകരണ്ഡകം തുറന്നു ഒരു വണ്ടിനെ വെളിയിൽ വിടുന്നു.)

(നോക്കീട്ട്) വണ്ടു വിളക്കു കെടുത്തിക്കഴിഞ്ഞു.

വിദൂ:—വിളക്കു കെട്ടുപോയോ? സങ്കടമായി. ഓഹോയ്! തോഴരേ, ഇതാ ആഭരണഭാണ്ഡം, വാങ്ങിക്കൊള്ളു. എനിക്കിതുവെച്ചുകൊണ്ടു് ഉറങ്ങാൻ വയ്യ:

ഞാൻ ബ്രഹ്മസ്വം തൊട്ടു് ആണയിടുന്നു. വാങ്ങിക്കൊണ്ടു് എന്നെ ഉറങ്ങാൻ സമ്മതിക്കണം.

ശർവി:—ഇത്ര ശ്രമപ്പെടുന്നു, ഞാൻ വാങ്ങിക്കൊള്ളാം. (വാങ്ങിക്കുന്നു)

വിദൂ:—(കൊടുത്തിട്ടു് ആശ്വാസത്തോടുകൂടി) ചരക്കു വിറ്റുകഴിഞ്ഞ വ്യാപാരിയെപ്പോലെ ഇനി സുഖമായി ഉറങ്ങാം.

ശർവി:—മഹാബ്രാഹ്മണ! സുഖമായിട്ടുറങ്ങിക്കൊള്ളൂ, (ആലോചിച്ചിട്ടു്) കഷ്ടം! ബ്രാഹ്മണൻ വിശ്വാസത്തോടെ തന്നു. എനിക്കു അപഹരിക്കേണ്ടി വന്നല്ലോ.—

വിനിന്ദിതം ദാരിദ്ര്യം;
അനിർവേദം വയസ്സിനും;
ഇനിമേലിൽ ചോരകൃത്യത്തിൽ
നിന്ദ്യംകൊണ്ടു താനിതാ 14

(അണിയറയിൽ പെരുമ്പറയുടെ ശബ്ദം കേൾക്കുന്നു)

ശർവി:—(ചെവികൊടുത്തിട്ടു്) നാലാം യാമത്തിന്റെ പടഹമാണു് കേൾക്കുന്നതു ഇനി താമസിച്ചുകൂടാ പൊയ്ക്കളയാം. (പോയി)

(രദനിക സംഭ്രമത്തോടെ പ്രവേശിക്കുന്നു)

രദ:—(മുറവിളി കൂട്ടിക്കൊണ്ടു്) ആര്യമൈത്രേയ നമ്മുടെ വീട്ടിൽ കള്ളൻ കേറിയേ! കള്ളൻ കേറിയേ! പടിവാതലിന്റെ ഭിത്തി ഇടന്നിരിക്കുന്നു.

വിദൂ:—(ചാടി എഴുന്നേറ്റിട്ടു്) എന്തു് എന്തു്?

രദ:—നമ്മുടെ വീട്ടിൽ കള്ളൻ കേറി; പടിവാതലിന്റെ ഭിത്തി ഇടന്നിരിക്കുന്നു.

വിദൂ:—വന്നു കാണിക്കു, എവിടെയാണു്?

രദ:—(ചുററി നടന്നിട്ട്) ഇതാ ഇവിടെ.

വിദൂ:—തുരന്നതു പെരുച്ചാഴിയോ മറേറാ ആയിരിക്കും. ഏതായാലും വരൂ, തോഴരോടുചെന്നു പൊലിവു പറയാം.

(രണ്ടുപേരും ചാരുദത്തന്റെ അടുക്കൽ ചെല്ലുന്നു)

വിദൂ:—തോഴരേ, ഞങ്ങൾ പൊലിവുപറയുന്നു.

ചാരു:—(ഉണർന്നിട്ട്) എന്താണ് പൊലിവ്. വസന്തസേന വന്നിട്ടുണ്ടോ?

വിദൂ:—വസന്ത-സേനയല്ല; സേനനാണ്.

ചാരു:—രദനികേ, ഇതെന്തസംബന്ധമാണ്.

രദ:—അയ്യോ, പടിവാതിലിന്റെ ഭിത്തി തുരന്ന് നമ്മുടെ വീട്ടിൽ കള്ളൻ കേറിയിരിക്കുന്നു.

ചാരു:—ഏ്, എന്തു്? കള്ളൻ കേറിയോ?

വിദൂ:—തോഴരേ, മൈത്രേയൻ മൂർഖനാണ്; മടയനാണ് എന്ന് അങ്ങു പലപ്പോഴും പറയാറുണ്ടു്. ആഭരണഭാണ്ഡം ഞാൻ അങ്ങേ കയ്യിൽ തന്നേല്പിച്ചതു ഭാഗ്യമായില്ലേ.

ചാരു:—താൻ എന്റെ കയ്യിൽതന്നുവോ?

വിദൂ:—ഇല്ലേ പിന്നെ?

ചാരു:—എപ്പോൾ?

വിദൂ:—അർദ്ധരാത്രിയിൽ—

ചാരു:—അർദ്ധരാത്രിക്കു തന്നോ? ഉറപ്പ്?

വിദൂ:—അല്ലേ ചാരുദത്ത, ഇടയ്ക്ക് അങ്ങുണർന്ന സമയമല്ലേ ഞാൻ തന്നതു്?

ചാരു:—കഷ്ടം! എന്നാൽ മോഷണം പോയി; എന്തു ചെയ്യാം?

വിദൂ:—ഇനി എന്റെ കയ്യിൽ തന്നേക്കണം. ഞാൻ സൂക്ഷിച്ചോളാം.

ചാരു:—മൂർഖൻ ആഭരണം കളഞ്ഞു കളിച്ചു. (വിചാരം)

സംഗതിയാരറിയുന്നു?
നിർഗ്ഗതിയാമെന്നിലേലുമപവാദം;
ശങ്ക്യാസ്പദമല്ലോ
സങ്കടമേറുന്ന ദാരിദ്ര്യം,

(ചാരുദത്തനും മൈത്രേയനും മനോരാജ്യമായിരിക്കുന്നു)

(അനന്തരം ധൂത അകത്തു പ്രവേശിക്കുന്നു)

ധൂതാ:—രദനികെ, രദനികെ, ഇങ്ങോട്ടു വരൂ. കേൾക്കുന്നില്ലല്ലോ. വാതിലിന്റെ ഒച്ച കേൾപ്പിക്കാം. (അങ്ങനെ ചെയ്യുന്നു)

രദ:—ഹ്മം! ആരാണു് കതകിന്റെ ശബ്ദം കേൾപ്പിക്കുന്നതു്? (നോക്കീട്ടു്) ഓ ആത്തേരമ്മ എന്നെ വിളിക്കയാണു്. (അങ്ങോട്ടു ചെല്ലുന്നു)

ധൂതാ:—ആൾക്കേച്ചുതാവല്ലതും സംഭവിച്ചോ" ഉണ്ണിയുടെ അച്ഛനും ആൎയ്യമൈത്രേയനും തരക്കേടൊന്നും വന്നില്ലല്ലോ?

രദ:—യജമാനനും മൈത്രേയൻസ്വാമിക്കും ക്ഷേമം തന്നെ. ഇന്നു കേറിവന്നയാളുടെ ആഭരണം കള്ളൻ തട്ടിച്ചുകൊണ്ടുപോയി. അത്രയുള്ളു.

ധൂതാ:—കള്ളൻ കേറി എടുത്തുകൊണ്ടു പോയി എന്നോ?

രദ:—അതെ, അങ്ങനെ തന്നെ.

ധൂതാ:—ഇനി ആ പൊന്നിനു പകരം കൊടുക്കാൻ എന്തുണ്ടു്; ഇതാകട്ടെ (കാതിൽ തപ്പിനോക്കീട്ടു്) ഹാ! കഷ്ടം! ഇതു കന്നത്തോലയാണല്ലോ. പഴയ പരിചയംകൊണ്ടു

കളിച്ചുപോയി. ഇനി എന്തുചെയ്യാം? (ഓർത്തുനോക്കീട്ട്) ആട്ടെ ഉണ്ട്. ലക്ഷം വരാഹൻ വിലപിടിച്ച രത്നാവലി എന്ന മുത്തുമാല എനിക്ക് അച്ഛൻ തന്നതു് ഇരിക്കുന്നുണ്ട്. പക്ഷേ ആര്യപുത്രൻ അഭിമാനംകൊണ്ട് അതു വാങ്ങുകയില്ല; ഇരിക്കട്ടെ വഴിയുണ്ടാക്കാം. (പോയി)

വിദൂ.—ഈ ഇരുട്ടത്തു വന്നുപോയ തെററു് തോഴർ ക്ഷമിക്കണം. ഇതാ നമസ്കാരം.

ചാരു:—അങ്ങെന്തിനാണ് ക്രമമേൽ കുതി എന്നെ അസഹ്യപ്പെടുത്തുന്നതു്?

ശീലജ്ഞനായ ഞാനാശങ്കമില്ല വിശ്വാസമെങ്കിലോ
ചൊല്ലുന്നതോ തവകളിൽ കാലക്ഷേപാർഹം ജനത്തിന് 16

വിദൂ:—കഷ്ടം, കാലക്കേടുകൊണ്ടു ഞാൻ കള്ളന്റെ കൈയിലായിരിക്കണം. കേട്ടതു്? (വിഷാദത്തോടുകൂടി ഇരിക്കുന്നു)

(ധൂത കൈയിൽ മുത്തുമാലയുമെടുത്തുകൊണ്ട് രദനിക പിന്നാലും പ്രവേശിക്കുന്നു)

ധൂതാ:—രദനികെ, ആര്യമൈത്രേയനെ ഇങ്ങോട്ടു വിളിക്കു.

രദ:—ആര്യമൈത്രേയ, ആത്തേരമ്മ അങ്ങയെ വിളിക്കുന്നു.

വിദൂ:—എന്നെയോ?

രദ:—അതെ.

വിദൂ:—ഞാനിതാ വരുന്നു. (അടുത്തു ചെല്ലുന്നു)

ധൂതാ:—ആര്യമൈത്രേയ, ഈ പ്രതിഗ്രഹം വാങ്ങണം.

വിദൂ:—ഇത്ര വലിയ ദക്ഷിണ ഇപ്പോഴത്തെ സ്ഥിതിക്ക് ആരും യാജിക്കുന്നില്ലല്ലൊ. ഇതെന്തിന്?

ധൂതാ:—ഇന്നലെ എനിക്കു ഷഷ്ഠിവ്രതമായിരുന്നു. അതുകൊണ്ടു് ഉള്ളതിൽ പ്രിയപ്പെട്ട ആഭരണംദക്ഷിണ കൊടുത്തു ബ്രാഹ്മണനെക്കൊണ്ടു സ്വസ്തിവചനം ചെയ്യിക്കണം. അതിലേയ്ക്കാണു്.

വിദൂ:—ഇന്നലെ അഷ്ടമിയായിരുന്നല്ലൊ!

ധൂതാ:—(വിചാരം) പരിഭ്രമംകൊണ്ടു തെററുപററി. (വെളിവായിട്ടു്) വ്രതവിസർജ്ജനം ആയിരുന്നു.

വിദൂ:—എന്തോ ഇതിലൊരപകടമുണ്ടു്. (രദനികയോടു സാകാംക്ഷമായിട്ടു്) എന്താ ഇതിന്റെ അർത്ഥം?

രദ:—(സാകാംക്ഷമായിട്ടു്) ആഭരണത്തിന്റെ ഉടമസ്ഥന്നു പകരം കൊടുക്കാൻ വകയില്ലാതെ യജമാനൻ തരുവിക്കയാണു് എന്നുവെച്ചു് അദ്ദേഹത്തെ ഋണബാധയിൽ നിന്നു രക്ഷിക്കാൻ വേണ്ടി ആര്യതരമ്മ അങ്ങേ കയ്യിൽ തന്നതാണു്. അതുകൊണ്ടു വാങ്ങിക്കണം.

ധൂതാ.—അങ്ങേ കണ്ടുകിട്ടായ്കയാൽ ഭാഗം ചെയ്തു വച്ചിരുന്നതാണു് വാങ്ങിക്കണം. (കൊടുക്കുന്നു)

വിദൂ.—(വാങ്ങീട്ടു്) അതെല്ലാമിരിക്കട്ടെ. ഭവതിയുടെ കണ്ണിൽ ജലം വന്നതെന്താണു്?

ധൂതാ:—ഔപാസനാഗ്നിക്കു വിറകിടുമ്പോൾ പുക ഏററിട്ടാണു്.

വിദൂ:—എൻ തോഴർ ചാരുദത്തനാണെ എന്നോടു കള്ളം പറയരുതേ.

ധൂതാ:—ഹാ കഷ്ടം! (പോയി)

വിദൂ:—ഈ പതിവ്രത വാക്കുകൊണ്ടു മറച്ച ദുഃഖത്തെ കണ്ണുനീരുകൊണ്ടു വിളിച്ചുപറഞ്ഞുംവെച്ചുപോയി. (ചാരുദത്തന്റെ അടുക്കൽചെന്നിട്ടു്) ഇതാ തോഴർ കണ്ടോ.

ചാരു:—എന്തു്?

വിദൂ:--കലശീലോചിതയായ പത്നിയെ പരിഗ്രഹിച്ചതിന്റെ ഫലം.

ചാരു:--ബ്രാഹ്മണിക്കു് എന്റെ നേരെ കരുണയോ?

വിദൂ:—(നടന്ന സംഗതി ചെവിയിൽ പറയുന്നു)

ചാരു:—ഛീ! ഇനി എന്തിനു ജീവിച്ചിരിക്കുന്നു?—

അദ്രവ്യതാമൂലമിപ്പോൾ
സ്ത്രീദ്രവ്യം ഞാനിരക്കുകിൽ
പുരുഷൻ നാരികാര്യത്തിൽ,
നാരീ പുരുഷനാം തഥാ. 17

വിദൂ:—ശ്രീമതി ഹൃദയംകൊണ്ടും ഞാൻ ശിരസ്സുകൊണ്ടും യാചിക്കുന്നു—ഇതു വാങ്ങണം. (കൈകൂപ്പുന്നു)

ചാരു:—ആട്ടെ (വാങ്ങീട്ടു്) തോഴരെ, ഈ മുത്തുമാലയെടുത്തുകൊണ്ടു് വസന്തസേനയുടെ അടുക്കൽ പോക.

വിദൂ:—എന്തു്? സാരമില്ലാത്ത ആ ആഭരണങ്ങൾക്കു വേണ്ടി വിലമതിക്കാൻ വയ്യാത്ത ഈ രത്നാവലി പകരം കൊടുക്കുകയോ?

ചാരു:—തോഴരേ അങ്ങനെയല്ല—

ഏതൊന്നപ്പാർത്തു വിശ്വാസം ചെയ്തു നമ്മിലായവൾ,
അതിന്റെ വിലയായിട്ടാണിതു നൽകുന്നതിന്നു നാം. 18

(എല്ലാവരും പോയി)



# നാലാം അങ്കം



അനന്തരം വസന്തസേനയും, ചിത്രവും ചായപ്പെട്ടിയും എടുത്തുകൊണ്ടു് മദനികയും പ്രവേശിക്കുന്നു)

വസ:—തോഴീ, നോക്കൂ അദ്ദേഹത്തിന്റെ ഛായ ഒത്തോ?

മദ:—കൊച്ചമ്മേ, അന്നു് ആനപിണങ്ങിയ ലഹളയിൽ നാം മാളികയിൽനിന്നു നോക്കിയപ്പോൾ കണ്ട ഭാഗം വളരെ ശരിയായിട്ടുണ്ടു്.

വസ:—നീ മുഖസ്തുതി പറകയാണു്. വേശവാടത്തിൽ വസിക്കുന്നവർക്കു് ലളിതകലകളിലെല്ലാം വിരുതുണ്ടെന്നുള്ള ജനപ്രവാദം യഥാർത്ഥമാക്കാൻവേണ്ടി ശ്രമിക്കേണ്ട.

മദ:—എനിക്കു് അങ്ങനെയൊന്നും വിചാരമില്ല. ചെമ്പകപ്പൂങ്കാവനത്തിൽ വെപ്പുണ്ടാവാറില്ലേ? ഛായ വളരെ ഒത്തുകൊണ്ടു് രസിച്ചിട്ടു പറഞ്ഞതാണു്. അറിയാത്തവർ കണ്ടാൽ കാമദേവനോ എന്നു സംശയിക്കും.

വസ:—മദനികേ തോഴിമാർ കണ്ടു പരിഹസിക്കാനിടയാകരുതു്. അതാണു ചോദിക്കുന്നതു്.

മദ:—അതു ശരി തന്നെ. വേശ്യമാർക്കു സഖിമാരും സപത്നികളാണല്ലോ.

(അനന്തരം ആഭരണമെടുത്തുകൊണ്ടു് ഒരു പരിചാരിക പ്രവേശിക്കുന്നു)

പരി:—കൊച്ചമ്മയ്ക്കു സൌഖ്യമല്ലീ?

വസ:—നല്ലതു്, എന്താ കാര്യം വല്ലതുമുണ്ടോ?

പരി:——കൊച്ചമ്മേ വലിയമ്മ ഉത്തരവായി… ഭൃമിതാ പടിക്കൽ കാത്തു നില്ക്കുന്നു; വേഗത്തിൽ ആഭരണം ധരിച്ചു് മൂടുപടവുമെടുത്തു പുറപ്പെടണം. ഇതാ ആഭരണങ്ങൾ (നീട്ടുന്നു)

വസ:——ആര്യ്യചാരുദത്തൻ എന്നെ അണിയിക്കുമോ

പരി:——ഇല്ല ആഭരണം കൊടുത്തയച്ച രാജസ്യാലൻ രാജശ്രീ സംസ്ഥാനകൻതന്നെ അണിയിക്കും.

വസ:——അധികപ്രസംഗീ, മറയത്തു പോ.

പരി:——കൊച്ചമ്മയ്ക്കു മുഷിയരുതേ; സന്ദേശമാണു് ഞാൻ ബോധിപ്പിച്ചതു്. (നമസ്കരിക്കുന്നു)

വസ:——എഴുന്നേല്ക്കു്, സന്ദേശത്തോടാണു് എനിക്കു് കോപവും; നിന്നോടല്ല.

പരി:——ഞാൻ വലിയമ്മയോടു എന്തു ചെന്നുപറയണം?

വസ:——അമ്മയോടു പറയൂ——ആര്യ്യ ചാരുദത്തനെ അഭിസരിക്കുമ്പോൾ ഞാൻ അണിഞ്ഞുകൊള്ളാം.

പരി:——അങ്ങനെതന്നെ. (പോയി)

വസ.——മദനികേ, തൂലിക ഇവിടെ എടുക്കൂ. മദനി വേലകൾ ചിലതുകൂടി ചെയ്യാനുണ്ടു്. അതും കഴിച്ചുകളയാം. (ചിത്രമെടുത്തു് ഉഴിച്ചിലുകൾ ചെയ്യുന്നു. മദനിക സാമാനങ്ങൾ ഒതുക്കിക്കൊടുത്തിട്ടു് ഒഴിഞ്ഞുമാറി നില്ക്കുന്നു)

(അനന്തരം ശർവ്വിലകൻ പ്രവേശിക്കുന്നു)

ശർവ്വി:——നീരാകലം നിദ്രവെടിഞ്ഞു രാത്രിയിൽ
പരാക്രമം കാട്ടി നടന്നു ഞാനിതാ
പരക്കവേ ദുഷ്കരങ്ങൾ, മന്ദനായു്
പരുങ്ങിടുന്നേൻ ദിനചന്ദ്രനെന്നപോൽ

കാൎയ്യവും ഫലിച്ചു നേരവും വെളുത്തുമായി. ഭാഗ്യം തന്നെ. വസന്തസേനയുടെ പരിചാരികയായ മദനികയുടെ ദാസ്യം ഒഴിപ്പിക്കുന്നതിനാണല്ലൊ ഈ ശ്രമം. (ചുററി നടന്നിട്ട്) ഇതാ ആ വേശവിലാസിനിയുടെ ഗൃഹം (പ്രവേശിച്ചിട്ട്) മദനിക അകത്തെങ്ങാനുമായിരിക്കുമോ? അല്ലെങ്കിൽ രാവിലത്തെ സമയം ഗണികമാർ സാധാരണ അകത്തളത്തിലായിരിക്കും. അതുകൊണ്ട് അവിടെത്തന്നെ ആയിരിക്കണം. ഏതായാലും പതുക്കെ ഒന്നു വിളിക്കാം—മദനികെ! മദനികെ!

മദ:—(കേട്ടിട്ട്) ശൎവ്വിലകന്റെ വിളിപോലെ തോന്നുന്നു. കൊച്ചമ്മ ജോലിയായിരിക്കയാണ്. അതുകൊണ്ട് അങ്ങോട്ടു ചെല്ലാം. (അടുത്തുചെന്നിട്ട്) ഇതാ ഞാൻ.

ശൎവ്വി:—ഇത്രത്തോളം വരു.

മദ.—അങ്ങെന്താ ഇത്ര വേവലാതി?

ശൎവ്വി:—ഒന്നുമില്ല. ഒരു സംഗതി പറയാനുണ്ട്.

(മദനിക അടുത്തുചെല്ലുന്നു)

വസ:—മദനികെ, ഈ ചിത്രം കട്ടിലിൽ കൊണ്ടു വെയ്ക്കു (നോക്കീട്ട്) ആ അസത്തെവിടെപ്പോയി. ഒരുത്തരെയെങ്ങുമാവാൻ ഇടയില്ല. (ചുററിനടന്നു നോക്കീട്ട്) ഇതാ ഇവൾ ഒരു പുരുഷനോട് കൂടിക്കുഴഞ്ഞു വലിയകാൎയ്യം പോലെ എന്തോ മന്ത്രിച്ചുകൊണ്ടു നില്ക്കുന്നു. ഈ വിദ്വാനായിരിക്കണം വിലതന്ന് അവളെ അടിമയുടെ നിലയിൽ നിന്നു വിടുവിക്കാൻ ഭാവമുണ്ടെന്നു പറഞ്ഞതു്.

ശൎവ്വി:—കേട്ടോളു, രഹസ്യമാണ്.

വസ:—രഹസ്യം കേൾക്കുന്നതു ശരിയല്ല, മാറിക്കളയാം.

ശർവി:--വസന്തസേന നിന്നെ......

വസ:--എന്നെപ്പററിയാണു് സംസാരം എന്നാൽ കേൾക്കണം. (മറിച്ചുനിന്നു കേൾക്കുന്നു)

ശർവി:—വില കിട്ടിയാൽ വിട്ടതൽ ചെയ്യുമോ?

വസ:—അവൻ തന്നെയാണിതു്. കേൾക്കാം.

മദ:—ശർവിലക, എന്നെ വിട്ടതൽ ചെയ്യാമെന്നു കൊച്ചമ്മ വാഗ്ദാനം ചെയ്തിട്ടുണ്ടു്.

ശർ:—എന്നാൽ ഇതു നിന്റെ കൊച്ചമ്മയ്ക്കു, കാഴ്ചവെച്ചിട്ടു് ഇങ്ങനെ പറയണം—

അളവൊപ്പിച്ചു തീർപ്പിച്ചിട്ടുള്ളപോലൊത്തു ചേർന്നതാം
പൊൻപണ്ടമിതു കൈക്കൊണ്ടിട്ടെൻ പേരിൽ
പ്രീതികാട്ടണം 2

മദ:--കാര്യം മനസ്സിലായി.

ശർവി:--വാങ്ങിച്ചോളൂ. (ആഭരണഭാണ്ഡം നീട്ടുന്നു)

മദ:--(വാങ്ങി അഴിച്ചുനോക്കീട്ടു്) ഇത ആഭരണങ്ങൾ ഞാൻ മുമ്പിൽ കണ്ടിട്ടുള്ളതുപോലെ തോന്നുന്നു.

വസ:--ഇതു് എന്റെതുപോലിരിക്കുന്നല്ലോ.

മദ:--പറയൂ, പറയൂ; ഇതെവിടുന്നാണു്?

ശർവി:--നിന്റെ പേരിലുള്ള സ്നേഹംകൊണ്ടു് ഞാൻ സാഹസം ചെയ്തു.

മദ }
വസ } :—സാഹസമോ?

മദ:--(വിചാരം) കൊച്ചമ്മ ഇദ്ദേഹത്തിന്റെ പേരു കേട്ടാൽ ഇനി പേടിക്കും. (വെളിവായിട്ടു്) ഛെ! എനിക്കു് വേണ്ടി അങ്ങു് രണ്ടും പണയത്തിലാക്കിയല്ലോ— ശരീരവും ചാരിത്രവും.

ശർവ്വി:—സാഹസത്തിന്നു തുനിഞ്ഞാൽ ശ്രീയെങ്ങനെ ഉണ്ടാവും?

മദ:—അങ്ങു ദൃഷ്ടാന്തം മൂഢനാമാണ്. ആരെങ്കിലും ശരീരം വിററ് ശ്രീ വാങ്ങാറുണ്ടോ? ആട്ടെ, ആരുടെ ഗൃഹത്തിലാണ് അങ്ങു വിശ്വാസവഞ്ചന ചെയ്തതു്.

ശർവ്വി—രാവിലെ കേട്ടു, ചെട്ടിത്തെരുവിൽ സാർത്ഥവാഹപുത്രൻ ചാരുദത്തന്റെ വീട്ടിലാണ് എന്നു്.

മദ }
വസ } :—ഏ!

ശർവ്വി:—മദനികെ, ഇതെന്താണ്?

ഗാത്രം തളർന്നു താപത്താൽ; നേത്രം സംഭ്രമദൂഷിതം;
ഉലഞ്ഞു വിറയ്ക്കുന്നു പുഷ്പിതാലതപോലെ നീ 8

മദ:—സത്യം പറയൂ, സാർത്ഥവാഹന്റെ വീട്ടിൽ നീ കൊള്ള ചെയ്തിട്ടു് വല്ലവർക്കും ദേഹോപദ്രവം ചെയ്കയോ അത്യാഹിതം വരുത്തുകയോ ഉണ്ടായില്ലല്ലോ.

വസ:—നന്നു്; ഞാൻ ചോദിക്കേണ്ടതു് ഇവൾ തന്നെ ചോദിച്ചു.

ശർവ്വി:—മദനികെ, ഇത്രയും ചെയ്തതു പോരയോ? ആരെയും കൊല ചെയ്യുകയോ ഉപദ്രവിക്കയോ ഉണ്ടായില്ല.

മദ:—ശർവ്വിലക, സത്യംതന്നെയോ?

ശർവ്വി:—സത്യംതന്നെ.

മദ }
വസ } :—ആവു! എനിക്കാശ്വാസമായി.

ശർവ്വി:—എന്താ ഇത്ര ആശ്വാസം? മദനികെ!

വൻപിച്ചുവംശമറിവാമുള്ളമാർത്തീടാതെ
വൻപാതകം സുദതി, നിൻപ്രിയമോർത്തു ചെയ്തേൻ;
അംഭോജബാണഹതമാം തനുവും ഭരിച്ചു–
നമ്പോ! നിനക്കു കണ്ടീലയോ ബത മറ്റൊരാളിൽ 4

മദ:—ശർവിലക, കേട്ടുകൊള്ളൂ. ഇതു കൊച്ചമ്മയുടെ ആഭരണമാണു്. (ചെവിയിൽ പറയുന്നു)

ശർവി:—അങ്ങനെയാണോ സംഭവിച്ചതു്? കഷ്ടം

അറിഞ്ഞറിയാതെ മരത്തിന്റെ കൊമ്പു ഞാൻ ,
തിരിച്ചിന്നതിനെത്തന്നെ വരിച്ചേൻ നിഴലേൽക്കുവാൻ 5

വസ:—ഇദ്ദേഹം ആ കൃത്യം ചെയ്തതിൽ പശ്ചാത്തപിക്കുന്നു എന്നു തോന്നുന്നു.

ശർവി:—ഇങ്ങനെ ഒക്കെ വന്നു സംഭവിച്ചതിൽ ഇനി എന്തു ചെയ്യാം?

മദ:—അവിടെത്തന്നെ കൊണ്ടുചെന്നുകൊടുക്കണം. കൊച്ചമ്മ ഇതുപയോഗിക്കയില്ല.

ശർവി:—ആകട്ടെ, അദ്ദേഹം കയറ്റു് രക്ഷിപുരുഷന്മാർ(പോലീസുകാരെ)ക്കൊണ്ടു് എന്നെ പിടിപ്പിക്കാനാണു് ഭാവമെങ്കിലോ?

മദ:—ആ പേടിവേണ്ട; തറവാട്ടുകാരനായ അദ്ദേഹം അങ്ങു പശ്ചാത്തപിച്ചതിനു സന്തോഷിക്കയേ ഉള്ളൂ.

വസ:—നീ നല്ലവളാണു്. ഈ വാക്കു നിനക്കൊരു അലങ്കാരമത്രേ.

ശർവി:—ഏതായാലും അങ്ങോട്ടു പോകാൻ കഴിയില്ല.

മദ:—എന്നാൽ വേറെ ഒരു ഉപായമുണ്ടു്.

വസ:— ഇതൊക്കെയാണു് വേശവാസത്തിന്റെ ഗുണങ്ങൾ.

ശർവി:—എന്താണു വേറെ ഉപായം?

മദ.—കൊച്ചമ്മയും സാർത്ഥവാഹപുത്രനും ഇങ്ങളെ കണ്ടു പരിചയമില്ലല്ലോ.

ശർവി:—ഇല്ല.

മദ:—എന്നാൽ ഈ ആഭരണം അങ്ങു്, സാർത്ഥവാഹപുത്രന്റെ ആളായിട്ടു് കൊച്ചമ്മയ്ക്കു കൊണ്ടുകൊടുക്കണം. ഇങ്ങനെയായാൽ അവർക്കു രക്ഷയായി; ആര്യ ചാരുദത്തനു് അനർത്ഥമൊഴിഞ്ഞു; എനിക്കു തരക്കേടില്ലാതെയും കഴിയും. മറിച്ചു്, കൊച്ചമ്മയെ വഞ്ചിക്കയാണെങ്കിൽ എനിക്കു മേലാലും അടിമയായിത്തന്നെ കിടക്കേണ്ടിവരും.



ശർവി:—നല്ല ഉപായം, എനിക്കു സന്തോഷവും സമാധാനവുമായി.

വസ:—കാര്യം അറിഞ്ഞല്ലോ; ഇനി അകത്തുതന്നെ ചെന്നിരിക്കാം. (അങ്ങനെ ചെയ്യുന്നു)

മദ:—ശർവിലക, വരു. ഈ തേവാരപ്പുരത്തിണ്ണയിൽ അങ്ങു എന്നെ കാത്തുകൊണ്ടിരിക്കണം. ഞാൻ സമയം നോക്കി വന്നുവിളിക്കാം. (പോകുന്നു)

ശർവി:—അങ്ങനെതന്നെ. (പറഞ്ഞപ്രകാരം ചെന്നു നില്ക്കുന്നു)

(അനന്തരം ഒരു പരിചാരിക പ്രവേശിക്കുന്നു)

പരി:—കൊച്ചമ്മയ്ക്കു വന്ദനം. സാർത്ഥവാഹപുത്രന്റെ അടുക്കൽനിന്നു ഒരു ബ്രാഹ്മണൻ കൊച്ചമ്മയെ കാണാൻ വന്നിരിക്കുന്നു.

വസ:—(ആദരവോടുകൂടെ) വേഗത്തിൽ പോയി കൂട്ടിച്ചുകൊണ്ടുവരൂ.

പരി:—ഉത്തരവു്. (പോയി.)

വിദൂ:—(പുറം നോക്കീട്ടു്) വേശ്യാഗൃഹത്തിന്റെ ശ്രീ കേമം തന്നെ. നാനാനഗരങ്ങളിൽ നിന്നു വന്നിട്ടുള്ള ശാസ്ത്രിമാർ ഒരിടത്തു പുരാണം വായിക്കുന്നു; മറ്റൊരിടത്തു കവികളൊക്കെ വൃത്തം അടിയളവും കൊണ്ടുപിടിച്ചു നടക്കുന്നു. പിന്നൊരിടത്തു സംഗീതം വീണവായനയും കോലാഹലം തന്നെ; തട്ടാന്മാർ അവിടവിടെയിരുന്നു് ആഭരണം തീർക്കുന്ന ലഹള വേറെ ഒരു ദിക്കിൽ.

പരി:—ഇതാ കൊച്ചമ്മ. ആര്യൻ അടുത്തു ചെല്ലണം.

വിദൂ:—(അടുത്തു ചെന്നിട്ടു്) ശ്രീമതിക്കു ആശീർവ്വാദം.

വസ:—ആര്യനു സ്വാഗതം. (തിരിഞ്ഞു നോക്കീട്ടു് പരിചാരികയോടു്) ആര്യനു പാദ്യവും പീഠവും കൊണ്ടുവരു. (വിദൂഷകനോടു്) സാർത്ഥവാഹപുത്രനു കുശലമല്ലീ?

വിദൂ:—കുശലം തന്നെ (പരിചാരിക കൊണ്ടുവന്ന പീഠത്തിൽ ഇരുന്നിട്ടു്) ശ്രീമതിയും ഇരിക്കണം.

വസ:—(ഇരുന്നിട്ടു്) ആര്യമൈത്രേയ,

ഔർജ്ജിത്യശാഖകളിലാർദ്രതയാം സുമങ്ങൾ
സൗജന്യ കായ്കനികളും കനിവോടു കാട്ടി
എന്നും തഴച്ചുവരുമസ്സുജനദ്രുമത്തെ-
യിന്നും സുഹൃദ്വിഹഗപാളി ഭജിപ്പതില്ലീ? 6

വിദൂ:—(വിചാരം) ഇവൾ ദുഷ്ട വേശ്യയാണെങ്കിലും വാക്സാമർത്ഥ്യം കേമം തന്നെ; ചോദ്യം പ്രൗഢമായി. സംഗതികളെല്ലാം ഇവൾ ഗ്രഹിച്ചിരിക്കുന്നു. (വെളിവായിട്ടു്) ഉണ്ടു്; പതിവുപോലെല്ലാം നടക്കുന്നു.

വസ:—എന്താണു് ഇപ്പോൾ ഇങ്ങോട്ടു്?—

വിദൂ:—ഒരു കാൎയ്യം ധരിപ്പിക്കാനുണ്ടു്; ആൎയ്യ ചാരുദത്തൻ സ്നേഹബഹുമാനപുരസ്സരം ശ്രീമതിയെ ഗ്രഹിപ്പിക്കുന്നു:—

വസ:—(കൈകൂപ്പീട്ടു്) എന്താണാജ്ഞാപിക്കുന്നതു്?

വിദൂ:—അന്നു ഭവതി എന്നെ ഏല്പിച്ച പൊൻപണ്ടങ്ങൾ കൈമോശപ്പെട്ടുപോയി; അതിന്റെ പകരമായിട്ടു് ഈ രത്നമാല ഇവിടെ സ്വീകരിക്കണം എന്നു്.

വസ:—എങ്ങനെ കൈമോശപ്പെട്ടു എന്നു് എനിക്കു കേൾക്കാമോ?

വിദൂ:— പരസ്യമാക്കാൻ എനിക്കനുവാദമില്ലെങ്കിലും ഞാൻ പറയാം; സ്വന്തമെന്നുള്ള ഭാവനയാൽ ചൂതുകളിയിൽ പണയംവെച്ചതാണുപോലും ഉണ്ടായതു്. പണയംവാങ്ങിയ സഭികൻ നാടുവിട്ടുപോകയും ചെയ്തു.

വസ:—(വിചാരം) അമ്പ! സൌജന്യം കടന്നുപോയി; മോഷണം പോയി എന്ന വാസ്തവം വിശ്വാസമാവില്ല എന്നു കരുതി കൌശലം പ്രയോഗിക്കുന്നു; ഈ മഹാപുരുഷനെ ഏതു സ്ത്രീ അനുഗ്രഹിക്കയില്ല?

വിദൂ:—എന്താണു ഭവതി തൎക്കിക്കുന്നതു്?

വസ:—(വിചാരം) വേശ്യാഭാവം നിന്ദ്യം തന്നെ. എനിക്കു പണത്തിന്റെ എത്ര മോഹമുണ്ടെന്നുള്ള പരീക്ഷയല്ലേ ഇതു്? വാങ്ങിച്ചാലും ഇല്ലെങ്കിലും അത്യാഗ്രഹം കൊണ്ടെന്നേ വരൂ.

വിദൂ:—ഭവതി എന്താണു് ഇനിയും മിണ്ടാതിരിക്കുന്നതു്? വിലയെപ്പററി സംശയിക്കേണ്ട; ഈ വ്യാപാരത്തിൽ രണ്ടെങ്കിലും ശ്രീമതിക്കല്ല നഷ്ടം.

വസ:—(പരിചാരികയുടെ മുഖത്തുനോക്കി ചിരിച്ചിട്ടു്) ആൎയ്യമൈത്രേയ, എങ്ങനെ ഞാൻ വാങ്ങാതിരിക്കും?

(വാങ്ങി അടുക്കൽ വെച്ചിട്ട്) ഞാൻ കൈക്കൊണ്ടവിവരം അദ്ദേഹത്തോടു ചെന്നു പറഞ്ഞേക്കണം. ആ പുഷ്പശകടിയെ ഇന്നുതന്നെ ഞാൻ സന്ദർശിക്കാൻ ഭാവമുണ്ട്.

വിദൂ:—(വിചാരം) ഇത്രയുംകൊണ്ടു തൃപ്തിയായില്ലായിരിക്കും. വെളിവായിട്ടു ഞാൻ ചെന്നു പറയാം (വിചാരം) പക്ഷെ വേശ്യാസംസർഗ്ഗമരുത് എന്നായിരിക്കും പറയുന്നതു്. (പോയി)

മദനിക:—(പ്രവേശിച്ചിട്ട്) കൊച്ചമ്മെ, സാർത്ഥവാഹപുത്രന്റെ അടുക്കൽനിന്ന് ഒരാൾ കൊച്ചമ്മയെ കാണാൻ വന്നിരിക്കുന്നു.

വസ:—മുമ്പിൽ കണ്ടിട്ടുള്ളവനോ അല്ലാത്തവനോ?

മദ:—മുമ്പു വന്നിട്ടുള്ളവനല്ല; അദ്ദേഹത്തിന്റെ ആളാണെന്നു തോന്നുന്നു.

വസ:—വിളിച്ചുകൊണ്ടുവരു.

മദ:—അങ്ങനെതന്നെ. (പോയി)

വസ:—ഇന്നു സുദിനംതന്നെ.

(അനന്തരം ശർവ്വിലകനും മദനികയും പ്രവേശിക്കുന്നു)

ശർവ്വി:—ഉത്തമശങ്ക ഒരു കഷ്ടാവസ്ഥതന്നെ—

ആരാനും പാരമൊരുകുറ്റു വന്നു ചേർന്നാ–
ലോരാതെൻ ഗതികളിലിന്നു നോക്കിയാലും
പാരാതെ പരിശങ്ക തോന്നിടുന്നു;
പാരാകെക്കുറ്റമറിഞ്ഞ ഭീതിതന്നെ 7

മദ:—ഇതാ കൊച്ചമ്മ, ആര്യൻ അടുത്തുചെല്ലണം.

ശർവ്വി:—(അടുത്തു ചെന്നിട്ട്) ശ്രീമതിക്കു സുഖമല്ലി?

വസ:—ആര്യന്നു സ്വാഗതം; ആര്യൻ ഇരിക്കണം.

ശർവ്വി:—ആകട്ടെ, ഉപചാരം സ്വീകരിച്ചു. എനിക്കു വളരെ ബദ്ധപ്പാടുണ്ട്.

വസ:—എന്നാൽ ആൎയ്യൻ പറയണം.

ശൎവി:—ആൎയ്യചാരുദത്തൻ പറഞ്ഞയച്ചിട്ടാണു് ഞാൻ വന്നതു്. അദ്ദേഹത്തിന്റെ സന്ദേശമാവിതു—'നിങ്ങൾ അനസൂക്ഷിക്കാൻ എന്നെ ഏല്പിച്ച ആഭരണം ഉപയോഗിക്കാതെ ഇരുന്നു മലിനപ്പെടുന്നു. രക്ഷിക്കാൻ ഗൃഹത്തിനു് ഉറപ്പും പോരാ. അതുകൊണ്ടു് തിരിയെ വാങ്ങിച്ചുകൊള്ളണം' എന്നു്. (കൊടുക്കുന്നു)

വസ:—(ചിരിച്ചിട്ടു്) ഈ പ്രതിസന്ദേശംകൂടി അവിടെച്ചെന്നു പറയണം.

ശൎവി:—(വിചാരം) ആഭരണങ്ങളോടു പോകുന്നു (വെളിവായിട്ടു്) എന്താണു മറുപടി?

വസ:—ഇത്രേ ഉള്ളൂ. ആൎയ്യൻ മദനികയെ പരിഗ്രഹിക്കണം.

ശൎവി:—എനിക്കു മനസ്സിലായില്ലല്ലോ.

വസ:—എനിക്കു മനസ്സിലായി.

ശൎവി:—എങ്ങനെ?

വസ:—ആൎയ്യ ചാരുദത്തൻ എന്നോടു പറഞ്ഞിട്ടുണ്ടു്. 'ഈ ആഭരണം ആരു് ഇവിടെകൊണ്ടുതരുന്നുവോ അവനു മദനികയെ കൊടുക്കണം' എന്നു്. അതിനാൽ അദ്ദേഹം തന്നെയാണു കന്യകാദാനം ചെയ്യുന്നതെന്നു് ആൎയ്യൻ ധരിക്കണം.

ശൎവി:—(വിചാരം) ഇവൾ കാൎയ്യമെല്ലാം ഗ്രഹിച്ചിരിക്കുന്നു. (വെളിവായിട്ടു്) ആൎയ്യ ചാരുദത്ത! അങ്ങേടെ ഗുണങ്ങൾ വിസ്മയനീയങ്ങൾ തന്നെ.

വസ:—ആരവിടെ?—വണ്ടി കൊണ്ടുവരട്ടെ.

വണ്ടിക്കാരൻ:—(പ്രവേശിച്ചിട്ടു്) കൊച്ചമ്മ, വണ്ടി തയ്യാറായി.

വസ:—ആൎയ്യ മദനികെ, എന്നെ നല്ലവണ്ണം നോക്കിക്കണ്ടുകൊള്ളു. നിന്നെ ഞാൻ ദാനം ചെയ്തുകഴി ഞ്ഞു. വണ്ടിയിൽ കേറി പുറപ്പെടാം. സങ്കല്പങ്ങളിൽ എന്നെ ഓൎമ്മിക്കുമല്ലോ.

മദ:—(കരഞ്ഞുകൊണ്ട്) ആൎയ്യ എന്നെ ഉപേക്ഷി ച്ചോ? (കാൽക്കൽ വീഴുന്നു)

വസ:—(എഴുന്നേല്പിച്ചിട്ട്) ഇനി നമുക്ക് അന്യോന്യം വന്ദിക്കാം. എന്റെ ഓൎമ്മ ഇരുന്നാൽ മതി. നിനക്കു നല്ലതു വരട്ടെ.

(ദമ്പതിമാരെ വണ്ടിയിൽ കേററി യാത്ര പറഞ്ഞിട്ടു വസന്ത സേന തിരിയെ അകത്തുവന്നു ചിത്രംനോക്കി മദനാരാജ്യം വിചാ രിക്കുന്നു)

ശൎവ്വി:—ശ്രീമതിക്കു സകല സൽമംഗളങ്ങളും ഭവി ക്കട്ടെ! പ്രിയ മദനികെ, നിന്നെ ദാസ്യത്തിൽനിന്നു മോചിപ്പിച്ചു കന്യകാദാനംചെയ്തു സ്വാമിനിയെ നോക്കി വന്ദിക്കു!

മദ:—(അഞ്ജലീബന്ധം ചെയ്തിട്ട്) ആൎയ്യപുത്രാ, എ ന്നാൽ ഇനി പുറപ്പെടുകയല്ലേ? അങ്ങു നാട്ടുകാരനല്ലല്ലോ. എവിടെയാണു താമസം?

ശൎവ്വി:—സാൎത്ഥവാഹൻ ആൎയ്യരേഭിലന്റെ വക ഒരു ഗൃഹത്തിലാണ്.

(അണിയറയിൽ)

രാജമാന്യരാജശ്രീ നഗരാധികാരിയവർകൾ ചെ യ്യുന്ന വിളംബരമെന്തെന്നാൽ—സിദ്ധാദേശവിശ്വാസ ത്താൽ, താൻ രാജാവായിവാഴുമെന്നു ഭാവിച്ചുകൊണ്ടു നടന്ന ഇടയച്ചെറുക്കൻ ആൎയ്യകനെ മഹാരാജശാസന യാൽ പിടിച്ചു കാരാഗൃഹത്തിൽ അടച്ചതിനെ സംബ ന്ധിച്ചു നഗരത്തിൽ ജനക്ഷോഭമൊന്നും ഉണ്ടാകാതിരി

കുന്നതിന് രക്ഷിവർഗ്ഗങ്ങളെല്ലാം അതാതു സ്ഥാനങ്ങളിൽ നിഷ്കർഷയോടെ ജാഗരൂകന്മാരായിരിക്കണമെന്ന് ഇതിനാൽ തെര്യപ്പെടുത്തിയിരിക്കുന്നു.

ശർവി:—(രകട്ടിട്ട വിചാരം) പാലകമഹാരാജാവു കടന്നുകൈ പ്രവർത്തിച്ചുകഴിഞ്ഞതു ഇനി നാം ആലോചിച്ചിട്ടുള്ള കലാപത്തിനു കാലതാമസം പാടില്ല. പ്രിയസുഹൃത്തായ ആര്യകനെ ഉടൻതന്നെ വിട്ടുവിക്കണം. ലഹളയ്ക്കു ഇടകൊടുക്കാതെ കാര്യമെല്ലാം ഫലിപ്പിച്ചുകൊള്ളാം. മാർഗ്ഗമുണ്ട്:—ഒരുക്കങ്ങളൊക്കെ കഴിഞ്ഞിട്ടുണ്ടല്ലോ. (വെളിവായിട്ട്) പ്രിയെ മദനികെ, വിളംബരം കേട്ടില്ലേ?

മദ:—ഉവ്വ്, അങ്ങയുടെ മുഖഭാവം മാറുന്നതുകണ്ടിട്ട് എന്റെ ഹൃദയം ഇടിക്കുന്നു. അങ്ങു സാഹസപ്രിയനുമാണ്.

ശർവി:—പ്രിയെ, ദുഃഖിക്കരുത്. ഒന്നും വരില്ല. എല്ലാം ക്ഷേമമായി കലാശിക്കും. (രണ്ടുപേരും പോയി)

വസ:—ചതുരികെ! ചതുരികെ!

ചതുരിക:—(പ്രവേശിച്ച്) ഉത്തരവ്.

വസ:—ഞാൻ ഇപ്പോൾതന്നെ ആര്യചാരുദത്തനെ അഭിസരിക്കാൻ ഉറച്ചിരിക്കുന്നു. ഒരുക്കങ്ങളൊക്കെ ചെയ്യു.

ചതുരിക:—മഴക്കാറും വട്ടവും കാണുന്നല്ലോ?

വസ:—അതുതന്നെയാണ് എനിക്കു പരിഭ്രമം.

മുകിൽമാല മുതിർന്നിടട്ടെ മേന്മേൽ,
പകൽ പോകട്ടെ പൊഴിഞ്ഞിടട്ടെ മാരി;
ഗണിയാ രമണന്റെ നേർക്കണഞ്ഞാൽ
ഗണികാ ഹൃത്തടമിത്തടസ്സമൊന്നും.

(എല്ലാവരും പോയി)



# അഞ്ചാം അങ്കം



(അനന്തരം ഉൽക്കണ്ഠിതനായ ചാരുദത്തൻ പ്രവേശിക്കുന്നു)

ചാരു:—(മേല്പോട്ടു നോക്കീട്ട്) ഇന്നൊരു വേനൽമഴ ഭാവമുണ്ടെന്നു തോന്നുന്നു:—

കാർകൊണ്ട കൊണ്ടപനി വാനിലിരുണ്ടിരുന്നു-
ഉൽക്കണ്ഠമായി മയി നോക്കി രസിച്ചിരുന്നു;
ഉൽക്കണ്ഠിതന്നു മയനാനിരുള്ളമേറാ-
മൂറ്റം ഭാവിപൂർക്കലിക പൊങ്ങിയുയർന്നിരുന്നു 1

അത്ര തന്നെയുമല്ല—

നീരാളമൂകിലിന്നിര മിന്നൽ വീശിടുന്നു
നീരാളച്ചുരുക്കം കാണിടുന്നപോലെ;
പോരാളിപ്പടഹത്തെക്കാം മുഴക്കം;
ധാരാളപ്പടി പുതുമാരി പെയ്യുമിപ്പോൾ 2

(ആലോചിച്ചിട്ട്) വസന്തസേനയുടെ ഗൃഹത്തിലേക്കു പറഞ്ഞയച്ചിരുന്ന മൈത്രേയൻ മഴയ്ക്കു മുമ്പ് മടങ്ങി എത്തുമോ ആവോ?

(അനന്തരം വിദൂഷകൻ പ്രവേശിക്കുന്നു.)

വിദൂ:—വേശ്യയുടെ അത്യാഗ്രഹം കേമംതന്നെ. പണംതന്നെ അവർക്കു കാമ്യം; വലിയ സ്നേഹഭാവമെല്ലാം കാണിക്കയും പറകയും ചെയ്തിട്ട് ആ വിലപിടിച്ച മുത്തുമാല രത്നാവലി കൈനീട്ടി വാങ്ങി. ഇത്രയൊക്കെ ദ്രവ്യപുഷ്ടി ഉണ്ടായിട്ടും ഒരു ലൌകികംപോലും പറഞ്ഞില്ലല്ലോ:—ആര്യമൈത്രേയ, വിശ്രമിച്ചിട്ടു പോകാം കരിക്കും പഴവുമുണ്ട്; എന്തെങ്കിലും ഭക്ഷിക്കണ്ടേ? ഇനി ആ തേവിടിച്ചിയുടെ മുഖത്തു

നോക്കുകപോലും പാടില്ല. കററമല്ല പഴമക്കാർ പറയുന്നതു്:--

'മുള്ളില്ലാത്ത റോസാപ്പൂവും' കള്ളം കാണിക്കാത്ത കച്ചവടക്കാരനും, പൊന്നു മോഷ്ടിക്കാത്ത തട്ടാനും, തമ്മിൽ തല്ലുകൂടാത്ത കരയോഗവും, അത്യാഗ്രഹമില്ലാത്ത ഗണികയും കണ്ടില്ല എന്നു്. അതുകൊണ്ടു് തോഴർക്കു മേലാൽ ഗണികാസംസർഗ്ഗത്തിനു് ഇടം കൊടുക്കരുതു്. ഓഹോ! തോഴർ ഇതാ വെളിയിൽ പൂന്തോട്ടത്തിലാണു്. അങ്ങോട്ടു ചെല്ലാം (അടുത്തു ചെന്നിട്ടു്) തോഴർക്കു വിജയം.

ചാരു:--(നോക്കീട്ടു്) ഏയ്; മൈത്രേയനെത്തിക്കഴിഞ്ഞോ? തോഴർക്കു സ്വാഗതം. ഇരിക്കു.

(വിദൂഷകൻ ഇരിക്കുന്നു)

ചാരു:--തോഴരേ, കാര്യമെന്തായി?

വിദൂ.--അതു പൊളിഞ്ഞു.

ചാരു:--രത്നാവലി അവരം വാങ്ങിച്ചില്ലയോ?

വിദൂ:--നമുക്കു് അത്ര ഭാഗ്യമുണ്ടോ? ചെന്താമര പൂവുപോലത്തെ കൈ തലയിൽ ചേർത്തു തൊഴുതുംവെച്ചു് ഉടനെ നീട്ടിവാങ്ങിച്ചു.

ചാരു:--തോഴർക്കു പിന്നെന്താണു് അതൃപ്തി?

വിദൂ:— അതൃപ്തി എന്താണെന്നോ? ചതുസ്സമുദ്ര സാരഭൂതമായ മുത്തുമാല രത്നാവലി ചേതപ്പെട്ടില്ലേ? അവളുടെ ആ പൊൻപണ്ടം നാം ഉപയോഗിക്കപോലും ചെയ്തോ? കള്ളനല്ലേ കൊണ്ടുപോയതു്.

ചാരു:—തോഴരേ, അങ്ങനെ വിചാരിക്കരുതു്.

[ഏതാദൃക്പ്രാത്ര വിശ്വാസം, (ശ്ലോ. 18, അം 3) എന്ന ശ്ലോകം ആവർത്തിക്കുന്നു]

വിദൂ:—എനിക്കു വേറെയും ഒരു സങ്കടത്തിനിടയായി—അവൾ തോഴിമാരുടെ നേരെ കണ്ണുകാണിച്ചിട്ട് ദാവണിയുടെ തുമ്പുകൊണ്ടു മുഖം മറച്ച് എന്നെ പരിഹസിച്ചു. അതുകൊണ്ടു ബ്രാഹ്മണനായ ഞാൻ ദണ്ഡനമസ്കാരം ചെയ്ത് അങ്ങയുടെ അടുക്കൽ പ്രാർത്ഥിക്കുന്നു:—ആപത്തുകൾക്കെല്ലാം ആസ്പദമായ വേശ്യാസംസർഗ്ഗം അങ്ങു വിട്ടുകളയണം; വേശ്യയെന്നു പറയുന്നതു കാലിൽ കൊണ്ട മുള്ളുപോലെയാണ്. കൊണ്ടുകേറിയാൽ എടുത്തുകളവാൻ പ്രയാസം; കളഞ്ഞാലും വേദന ശമിക്കയുമില്ല. അതുമാത്രമല്ല; വേശ്യ, കൊമ്പൻ കണക്കപിള്ള, ഭിക്ഷു, ചാരൻ, കഴുത:—ഇവർ പെരുമാറുന്നിടത്തു പുല്ലുപോലും കിളിർക്കയില്ല എന്നു കേട്ടിട്ടുണ്ട്.

ചാരു:—പഴിച്ചതെല്ലാം മതി. എന്റെ ഇപ്പോഴത്തെ അവസ്ഥതന്നെ ഗണികാസംസർഗ്ഗത്തെ വിലക്കുന്നില്ല. നോക്കു:—

ബാണംകണക്കു തുരഗം ത്വരയോടു പായാൻ
പ്രാണൻ കളഞ്ഞു പണിയും; ചരണങ്ങൾ നീങ്ങാ
ഉള്ളിൽക്കിടന്നു കഴിവെന്നിയെ മാഴ്കുന്നു
തുള്ളിക്കുതിക്കുമതുപോലെ മനോരഥങ്ങൾ; 3

അത്രതന്നെയുമല്ല; തോഴരേ,—

ധനികപ്രിയയാണെന്നു ധനസ്വാധീനയാമവൾ;
(വിചാരം) അല്ല ഗുണസ്വാധീനയാണ്.
ധനം നമ്മെ വെടിഞ്ഞപ്പോഴവളേയും വെടിഞ്ഞു നാം.

വിദൂ:—(വിചാരം) ഇദ്ദേഹം മേല്പോട്ടു നോക്കി ദീർഘശ്വാസം വിടുന്നു. അതുകൊണ്ടു ഞാൻ മറുത്തു

നിർബന്ധിക്കുന്തോറും ഇദ്ദേഹത്തിന്ന് ഉൽക്കണ്ഠ വർദ്ധിക്കയാണു ചെയ്യുന്നതു്. 'കാമം വാമമാണു്' എന്ന മൊഴി ശരി തന്നെ. (വെളിവായിട്ടു്) തോഴരേ, അവളും ഇന്നു സന്ധ്യയ്ക്കുതന്നെ ഇങ്ങോട്ടു വരുമെന്നും കൂടിപ്പറഞ്ഞു. രത്നാവലികൊണ്ടു സന്തോഷപ്പെടാതെ വേറെ വല്ലതും കൂടി ചോദിക്കാൻ ചാടി എത്താതിരിക്കയില്ല.

ചാതു:—വന്നാൽ സന്തോഷപ്പെട്ടുപോകും.

(അനന്തരം പരിചാരകൻ കംഭീലകൻ വെളിയിൽ പ്രവേശിക്കുന്നു)

കംഭീ:—കൊച്ചമ്മ ഇങ്ങോട്ടുവരുന്ന വിവരം മുൻകൂട്ടി ചെന്നറിയിക്കാൻ എന്നെ പറഞ്ഞയച്ചിരിക്കുന്നു. (ചുററിനടന്നു നോക്കീട്ടു്) ഇതാ യജമാനൻ ഉദ്യാനമണ്ഡപത്തിൽ ഇരിക്കുന്നു. ആ ഗുഷ്ഠബ്രാഹ്മണനും കൂടെയുണ്ടു്. അടുത്തു ചെല്ലുകതന്നെ; പൂന്തോട്ടത്തിന്റെ കതകു് അടച്ചിരിക്കുന്നല്ലോ. ആട്ടെ അടയാളം കാണിക്കാം—

(ചെറുകല്ലുകൾ എടുത്തു എറിയുന്നു)

വിദൂ:—ആരാണെന്നെ കല്ലെറിയുന്നതു്?

ചാതു:—മുകളിലെട്ടപ്പിൽ നിന്നു മാടപ്രാവു പൊഴിക്കുന്നതായിരിക്കാം.

വിദൂ:—എടാ തെമ്മാടി മാടപ്രാവേ, നിന്നെ ഈ കുറുവടികൊണ്ടു് മാമ്പഴംപോലെ വീഴിച്ചേയ്ക്കാം.

(വടിയും പൊക്കിക്കൊണ്ടു ഓടുന്നു)

ചാതു:—(പുണർന്നു പിടിച്ചു നിറുത്തീട്ടു്) തോഴരേ, വരൂ. എന്തു ഗോഷ്ഠിയാണിതു്? പാവപ്പെട്ട പ്രാവു് പിടയുമൊന്നിച്ചിരുന്നു് സുഖിക്കയായിരിക്കും.

കംഭീ:—പ്രാവിനെയാണോ നോക്കുന്നതു്? ആട്ടെ; ഒന്നുകൂടി തെററാം. (അങ്ങനെ ചെയ്യുന്നു)

വിദൂ:—(പുറം നോക്കീട്ട്) ആര് കുംഭീലകനാണോ? അങ്ങോട്ടു ചെല്ലാം, (അടുത്തുചെന്ന കതകു തുറന്നിട്ട്) കുംഭീലക, സ്വാഗതം വരാമല്ലോ.

കുംഭീ:—(പ്രവേശിച്ചിട്ട്) വന്ദനം.

വിദൂ:—കുംഭീലക, നീയെന്താണ് ഈ ഇരുട്ടത്തും മഴയത്തും വന്നത്?

കുംഭീ:—അത്യാവശ്യമായി ഒരു കാര്യമുണ്ട്...വന്നിരിക്കുന്നു.

വിദൂ:—എന്ത് ആര്?

കുംഭീ:—വന്നിരിക്കുന്നു, അന്നത്തെപ്പണ്ടമമ!

വിദൂ:—ഏതു പണ്ടം? അതെല്ലാം കളഞ്ഞു കുളിച്ചല്ലോ.

കുംഭീ:—ഇല്ലില്ല. തിരിയെ വന്നിരിക്കുന്നു.

വിദൂ:—നിന്റെ അസംബന്ധമൊന്നും എനിക്കു മനസ്സിലാകുന്നില്ല. കാര്യംകെട്ടുവന്ന് നേരെ ചൊല്ലരുതോ?

കുംഭീ:—എന്നാൽ ഒരു കടം പറയാം. മണ്ടസ്വാമികൾ ഉത്തരം പറയണം.

വിദൂ:—കടം കൊടുത്തും വാങ്ങിച്ചും ഞങ്ങൾക്കു നല്ല തൃപ്തിയായിരിക്കയാണ്. ഇനി നിന്റെ കടവും വേണോ?

കുംഭീ:—അല്ല, ഒരു കടങ്കഥ.

വിദൂ:—ശല്യമായി; എന്നാൽ പറ.

കുംഭീ:—മാവു പൂക്കുന്ന കാലമേത്?

വിദൂ:—മടയാ, ഇതെല്ലാവർക്കുമറിയാവുന്നതല്ലേ? വസന്തം.

കുംഭീ:—ആട്ടെ, യുദ്ധം നടത്തുന്നതാര്?

വിദൂ:—സംശയമുണ്ടോ? സേന.

കുംഭീ:—രണ്ടും കൂട്ടിച്ചേർക്കു.

വിദൂ:—സേനാവസന്തം.

കുംഭീ:—തിരിച്ചു പറയൂ.

വിദൂ:—സേ–നാ–വ–സ–ന്തം.

കുംഭീ:—അല്ല, പദങ്ങളെ മറിച്ചുപറയൂ, മണ്ടസ്വാമികളെ!

വിദൂ:—(കാലു മറിച്ചുവെച്ചിട്ട്) സേനാവസന്തം.

കുംഭീ:—വിഡ്ഢ്യാന് ഇനിയും മനസ്സിലായില്ല. ഇല്ലിട്ടു; ഞാൻ പറയാം.

വിദൂ:—ഇല്ല്, ഇല്ല്, ഇല്ല്, ഇല്ല്, മതിയോ.

കുംഭീ.—എന്നാൽ വസന്തസേന.

വിദൂ:—ഞാൻ തോഴരോടു ചെന്നു പറയട്ടെ. (അങ്ങോട്ടുചെന്നു) ഓ്ഹോ്യി. ചാരുദത്ത, കടക്കാരു വന്നിരിക്കുന്നു.

ചാരു:—നമ്മുടെ കടകളും ചരക്കുകളുമെല്ലാം നശിച്ചില്ല?

വിദൂ:—അല്ല, കടംവീട്ടാൻവന്ന ആളാം.

ചാരു:—തനിക്കെപ്പോഴും കളിതന്നെയോ? സംഗതി പറയൂ.

വിദൂ:—മുമ്പു തന്നെ ഞാൻ പറഞ്ഞിരുന്നതുപോലെ വസന്തസേന വന്നിരിക്കുന്നു.

ചാരു.—എന്നെ അങ്ങു കളിപ്പിക്കയല്ലല്ലോ?

വിദൂ:—സംശയമുണ്ടെങ്കിൽ ഇതാ കുംഭീലകൻ വന്നിരിക്കുന്നു. ചോദിച്ചോളൂ.

കുംഭീ:—(അടുത്തുചെന്നു്) ആര്യന്നു വന്ദനം. കൊച്ചമ്മ വന്നിരിക്കുന്നു.

ചാരു:—വരാമല്ലോ. ചെന്നു കൂട്ടിക്കൊണ്ടു വരൂ.

കുംഭീ:—അങ്ങനെതന്നെ (പോയി)

വിദൂ:—തോഴരേ, ഞാൻ പറഞ്ഞില്ലേ? രത്നാവലി കൊണ്ടു തൃപ്തിപ്പെടാതെ വന്നിരിക്കയാണു്. ഇനിയങ്ങെന്തുകൊടുക്കും?

ചാരു:—സന്തോഷിപ്പിച്ചു പറഞ്ഞയയ്ക്കും.

(അനന്തരം ഛത്രധാരിണി മുതലായ പരിവാരങ്ങളെ തിരിച്ചയച്ചിട്ടു വസന്തസേനയും ചതുരികയും പ്രവേശിക്കുന്നു)

വിദൂ:—(പാദ്യം മുതലായ ഉപചാരങ്ങൾ ചെയ്തിട്ടു്) ഇതാ ഇങ്ങനെ വരാം.



വസ:—(അടുത്തുചെന്നു് ചാരുദത്തന്റെ പാദങ്ങളിൽ പുഷ്പാഞ്ജലി ചെയ്തിട്ടു്) ഈ സായംകാലം ആര്യന്നു സ്വൈരസുഖമല്ലീ?

ചാരു:—വസന്തസേനയോ! (എതിരേറ്റു് എഴുന്നേറ്റിട്ടു്)

ഉറങ്ങുമാറില്ല നിശാമുഖത്തിൽ ഞാൻ;
ചിരംഗമിക്കും നെടുതെന്നിയേ നിശ;
വരാംഗി, നിൻ സംഗമസൗഖ്യധാരയാൽ
തരംഗിതം ദുർദ്ദിനമിന്നു സുദിനം. 5

ഭവതിക്കു സ്വാഗതം. ഇതാ ഇവിടെ ഇരിക്കാം.

(എല്ലാവരും ഇരിക്കുന്നു)

വിദൂ:—(സാകാംക്ഷമായിട്ടു്) തോഴരേ ഞാൻ വല്ലതുമൊരു കുശലം ചോദിക്കട്ടെ.

ചാരു:—(സാകാംക്ഷമായിട്ടു്) ആകട്ടെ, ആവാം.

വിദൂ:—മഴയുടെ മട്ട് കണ്ടപ്പോൾ ഇന്നുതന്നെ ഇങ്ങോട്ടു വരാവുമെന്നു ഞങ്ങൾ കരുതിയില്ല.

ചതുരിക:—(സാകാംക്ഷമായിട്ട്) ബ്രാഹ്മണൻ ശുദ്ധഗതിക്കാരൻ തന്നെ.

വസ:—(സാകാംക്ഷമായിട്ട്) അല്ല; സമർത്ഥനെന്നു വേണം പറവാൻ.

ചതു:—(വിദൂഷകനോട്) ഒരു അത്യാവശ്യകാര്യമായിട്ടാണു കൊച്ചമ്മ ഇപ്പോൾതന്നെ വന്നതു്.

വിദൂ:—(ചാരുദത്തനോട് സാകാംക്ഷമായിട്ട്) ഞാൻ പറഞ്ഞില്ലേ? തൃപ്തിയായിട്ടില്ല—

ചതു:—ഇന്നു പകലെ ഒരു വ്യാപാരി ഒരു കല്ലുവെച്ച ഉരുപ്പടി വീട്ടിൽ കൊണ്ടുവന്നിരുന്നു; യജമാനനെ കാണിച്ച് അതിന്റെ വില തിട്ടപ്പെടുത്തണം (ചെപ്പു തുറന്നു കാണിച്ചു.)

വിദൂ.—രത്നശോധന രാത്രിയിലല്ലല്ലോ? (നോക്കീട്ട് ചാരുദത്തനോടു സാകാംക്ഷമായിട്ട്) തോഴരേ, ഇതു നാം കൊടുത്ത രത്നാവലിതന്നെയാണെന്നു തോന്നുന്നു. വാങ്ങിച്ചോളണം. വിടേണ്ട.

ചാരു:—(സാകാംക്ഷമായിട്ട്) ആഭരണങ്ങൾക്ക് സാമ്യം അപൂർവ്വമല്ല. (ഒട്ടുനേരം രത്നാവലി സൂക്ഷിച്ചു നോക്കുന്നു)

ചതു:—ഇപ്പോൾ ശ്രമപ്പെടേണ്ട. പകൽ നോക്കിയാലും മതി. കൊച്ചമ്മയ്ക്ക് വേറെ ഒരാഗ്രഹംകൂടിയുണ്ട്. യജമാനനിപ്പോൾ ചൂതുകളി തുടങ്ങീട്ടുണ്ടെന്നു കേട്ടതിൽ കൊച്ചമ്മയ്ക്കും യജമാനനോടൊന്നു ചൂതുകളിച്ചാൽ കൊള്ളാമെന്നൊരു കൗതുകം. അതിനുള്ള കോപ്പുകളും കൊണ്ടുവന്നിട്ടുണ്ട്. (ദാസി എടുത്തു മുമ്പിൽ വയ്ക്കുന്നു)

വിദൂ:—(നോക്കീട്ട്) ഇതെന്റെ തോൾമുണ്ടിലാണല്ലോ പൊതിഞ്ഞിരിക്കുന്നത്. അതെനിക്കു തിരിയെ വേണം.

ചതു:—ഇപ്പോഴ്ത്തന്നെ അഴിച്ചുതരത്താളൂ.

വിദൂ:— (ശോധരിച്ചു സൂക്ഷിച്ചുനോക്കിയിട്ടു വിസ്മയത്തോടെ) തോഴരേ, ഇതാ മോഷണം പോയ പണ്ടങ്ങൾ.

ചാരു:—(സൂക്ഷിച്ചു നോക്കുന്നു)

ചതു:—അല്ല, ഇവിടെ മോഷണവും നടന്നോ?

(ചാരുദത്തനും വിദൂഷകനും അന്യോന്യംനോക്കി ലജ്ജിക്കുന്നു)

വിദൂ:—(സാകാങ്ക്ഷമായിട്ട്) തോഴരേ, നമ്മുടെ തന്ത്രമൊക്കെയും ഫലിച്ചില്ലല്ലോ.

ചാരു:—(സാകാങ്ക്ഷമായിട്ട്) ജാള്യം സംഭവിക്കയും ചെയ്തു. വ്യാജം ചെയ്തതിന്റെ ഫലമെന്നു സമാധാനപ്പെടാം.

ഉദ്യുക്തരായിതു നാം പൊളിചൊന്നതിന്നു
സദ്യഃഫലം ജളതയിന്നു ലഭിച്ചതോർത്താൽ
ചരിത്രങ്ങളിൽ പറഞ്ഞ വഞ്ചനയാചരിപ്പാ-
നത്യാഗിയാം നരനു നാടകമെന്തുകൊള്ളാം? 6

ചതു:—എന്താണു ഗൂഢാലോചന? ചൂതുകളിക്കാൻ മടിയുണ്ടെങ്കിൽ വേണ്ട.

ചാരു:—പ്രിയേ, വസന്തസേനേ, ഫലിതം കേമമായി. എനിക്കു നന്നേകൊണ്ടു ഇതെങ്ങനെസംഭവിച്ചു?

വസ:—(അടുത്തുചെന്നു ചെവിയിൽ പറയുന്നു)

ചാരു:—ഓർഹാ, ഇങ്ങനെയൊക്കെയാണോ സംഭവിച്ചതു്? ഏതായാലും ഭേതി എന്നെ അപവാദത്തിനിടയാക്കാതെ രക്ഷിച്ചു (വിചാരം) എനിക്കാകട്ടെ—

തൊണ്ടിയാമിതാത യതാളെന്നിയേ
കണ്ടുകിട്ടിയതിലേറെയുത്സവം
കണ്ടിവാർകുഴലി തന്റെ നല്ല ചെ-
ന്തൊണ്ടിവായുമൾ ചെവിക്കണ്ണതിരെ 7

വസ:—ഞാൻ കൌതുകംകൊണ്ടു ചെയ്ത ഈ പരിഹാസം ആര്യൻ ക്ഷമിക്കണം.

ചാരു:—വഞ്ചന ചെയ്തവകയ്ക്കു ഞാനാണു ആദ്യം മാപ്പു ചോദിക്കേണ്ടതു്.

വിദൂ:—രാത്രിസഞ്ചാരികൾക്കു കളവു തെളിയിക്കാൻ സാമർത്ഥ്യം കാണും.

ചേടി:—കൊച്ചമ്മ രാത്രിസഞ്ചാരിണിയല്ല. കൂടെ വന്നിരുന്ന പരിജനങ്ങളെ മടക്കി അയച്ചു കഴിഞ്ഞു. മഴമാറി പ്രഭാതമായിട്ടേ മടങ്ങുന്നുള്ളു.

ചാരു:—മഴ ബലപ്പെടുന്നതേ ഉള്ളു.

ജ്വലക, ചാടുക, മറിയുക,
പലവേഷം പൂണ്ടു ഇളകയും
അചിരപ്രഭാവിലസിതമി-
ന്നുചിതം താനിജ്ജലധാരാവലിൽ 8

വിദൂ:—തീക്കൊള്ളിപോൽ തള്ളിനകൊള്ളിയാനാം
നാക്കിന്റെ നീക്കങ്ങളും തെളിച്ചുകൊണ്ടു്
വക്രിച്ചു കാർമേഘമുഖം പിളർത്തി-
ട്ടുക്കോടെ കോട്ടാവിയിടുന്ന വാനം. 9

വസ:—(ആകാശത്തേയ്ക്കു നോക്കിയിട്ടു്) ആര്യൻ നോക്കണം.

പങ്കോദരത്തിങ്കൽ വിസാരമർപോൽ
വൻകാറിലൂറിച്ചൊരിയുന്ന വെള്ളം
വീഴുന്ന ചന്ദ്രവ്യസനം പൊറാഞ്ഞു
കേഴും നഭസ്സിൻ നയനാംബുപോലെ 10

ചാരു:——പ്രിയേ, ഈ അകാലവർഷം അഭിനന്ദനീയമായിരിക്കുന്നു.

പ്രദോഷകാലാന്തരിതാ സകൗതുകം
നിദാഘവർഷാഗമലക്ഷ്മി മെല്ലവേ
തമസ്സിൽ മുങ്ങിത്തുടിയാത്ത രാഗമോ-
ടെന്നിട്ടുമൊപ്പം പുണരുന്നു കാൺകെടോ! 11

(വസന്തസേന ചാരുദത്തനെ ആലിംഗനം ചെയ്യുന്നു)

ചാരു:——പ്രിയേ, വസന്തസേനേ—

ഉദ്വിക്താശതിയോടു മാറി പൊഴിഞ്ഞതോരി–
ട്ടുദ്യാനമന്ധപതിതരൊഴുലഞ്ഞിടുന്നു.
ഛിദ്രങ്ങളിൽ ജലകണങ്ങളൊലിച്ചിറങ്ങി-
ട്ടാർദ്രീഭവിച്ചു ചുമരിൽ കതിരുന്ന ചിത്രം. 12

അതിനാൽ വരൂ, നമുക്ക് അകത്തേയ്ക്കുതന്നെ പോകാം.

(എല്ലാവരും പോയി)

# ആറാം അങ്കം

(അനന്തരം ചതുരിക വെളിയിൽ പ്രവേശിക്കുന്നു)

ചതു:——കൊച്ചമ്മ എപ്പോഴും ഉണരുമോ എന്തോ? യജമാനൻ ഉത്തരവായ വിവരം വിളിച്ചുണർത്തിയെങ്കിലും അറിയിക്കണം. ആകട്ടെ, ചെന്നു വിളിക്കാം. (ചുറ്റി നടക്കുന്നു)

(അനന്തരം വസന്തസേന ശയനഗൃഹത്തിൽ കിടന്നുകൊണ്ടു പ്രവേശിക്കുന്നു)

ചതു:——കൊച്ചമ്മയ്ക്കു സുപ്രഭാതം. എഴുന്നേല്ക്കണം

(പാട്ടു)

ഭൂപാളം——രൂപകം

സുപ്രഭാതമയ്യസഖി—സുഖമോ നിദ്ര സുമുഖി
സാമ്പ്രതമിതുചിതമോ—സുപ്രമോദമെഴീക്കെടോ
ചന്ദ്രനിതാ മങ്ങീടുന്നു—സുന്ദരാംഗി നിടിലെ നീ
ഇന്നലെ ചാർത്തിയ നല്ല—ചന്ദനതിലകം പോലെ

വസ:——(ഉണർന്നിട്ട്) അല്ല പ്രഭാതമായോ?

ചതു:——ഞങ്ങൾക്കു പ്രഭാതമായി; കൊച്ചമ്മയ്ക്ക് ഇനിയും അർദ്ധരാത്രിയായാൽ കൊള്ളാമായിരിക്കും.



വസ:——ചതുരികെ, നമ്മുടെ ചൂതാടി എങ്ങോട്ടു പോയി?

ചതു:——ആര്യചാരുദത്തൻ എഴുന്നേറ്റ ഉടൻതന്നെ കൊച്ചമ്മയ്ക്കു മേനാവണ്ടി തെയ്യാറുചെയ്യാൻ വർദ്ധമാനകനോടാജ്ഞാപിച്ചിട്ട് പുഷ്പകരണ്ഡകോദ്യാനത്തിലേക്കു പോയി.

വസ:——ഞാനെന്തു വേണം?

ചതു:——ആര്യചാരുദത്തൻ ഇരിക്കുന്നിടത്തു ചെല്ലണം.

വസ:——ചതുരികെ, ഇന്നലെ രാത്രിയിൽ ഞാൻ അദ്ദേഹത്തെ നല്ലവണ്ണം കണ്ടില്ല. അദ്ദേഹത്തിന്റെ നയനാനന്ദകരമായ ആകൃതി ഇന്നു പകൽ വെളിച്ചത്തു കാണണം. (ചുറ്റും നോക്കീട്ട്) എന്ത്? നാലുകെട്ടിനകത്തു തന്നെ എനിക്കു പ്രവേശനം കിട്ടിയോ?

ചതു:——അവിടെ മാത്രമല്ല, എല്ലാവരുടേയും ഹൃദയത്തിലും.

വസ:—ഇവിടെ അന്തഃപുരവാസികൾക്ക സന്താപം കാണാമോ?

ചതു:—സന്താപമുണ്ടാകും.

വസ:—എന്താപ്പാൾ?

ചതു:—കൊച്ചമ്മ പോകുമ്പോൾ.

വസ:—എനിക്കാണല്ലൊ അധികം സന്താപം വേണ്ടതു്? ചതുരികെ, ഈ രത്നാവലി കൊണ്ടുചെന്നു് ശ്യാമളാദേവി പ്രഭൃതികൾക്ക കാഴ്ചവെച്ചു് എന്റെ വാക്കായിട്ടിങ്ങനെ പറയണം—ശ്രീ ചാരുദത്തനും ശ്രീമതിയും സൽഗുണങ്ങളെകൊണ്ടു് എന്നെ അടിമപ്പെടുത്തിയിരിക്കുന്നു. അതിനാൽ ഈ രത്നാവലി ശ്രീമതിയുടെ കണ്ഠത്തെത്തന്നെ അലങ്കരിക്കണം എന്നു്.

ചതു:—കൊച്ചമ്മെ, ആര്യ ചാരുദത്തൻ കോപിക്കയില്ലയോ?

വസ:—പോ -- കോപിക്കയില്ല -- അതു ഞാൻ നോക്കിക്കൊള്ളാം.

ചതു:--ഉത്തരവു്. (രത്നാവലിയുംകൊണ്ടു പോയി)

വസ:—വാങ്ങിക്കുമോ എന്തോ? വലിയ ഈർഷ്യയൊന്നും വകയില്ല. മഹാമനസ്കതകൊണ്ടു തള്ളിക്കളഞ്ഞെങ്കിലേ ഉള്ളു. (മനോരാജ്യത്തിൽ ഇരിക്കുന്നു)

ചതു:--(പ്രവേശിച്ചിട്ടു്) അന്തർജ്ജനം ഇങ്ങനെ അരുളിച്ചെയ്തു:-- ആര്യപുത്രൻ സമ്മാനിച്ചതു ഞാൻ തിരിയെ വാങ്ങുകയില്ല. ആര്യപുത്രൻ തന്നെയാണു് എനിക്ക സർവോത്തമമായ ആഭരണമെന്നു നിങ്ങൾ ഗ്രഹിക്കണം എന്നു്.

വസ:--ഞാൻ ഊഹിച്ചതുപോലെതന്നെ കലാശിച്ചു.

അന്നിയറയിൽ:—ഉണ്ണിക്കുട്ടാ, നമുക്ക് ഈ വണ്ടി കൊണ്ടു കളിക്കാം.

വസ:—ഈ ബാലനേതായിരിക്കും? ഇവൻ എന്റെ മനസ്സിനെ ആനന്ദിപ്പിക്കുന്നു. അങ്ങോട്ടു ചെന്നു രോഹസേനൻ തന്നെയല്ലേ എന്നു നോക്കാം (അടുത്തു ചെല്ലുന്നു)

(അനന്തരം ബാലനായ രോഹസേനനെ കൈക്കു പിടിച്ചു കൊണ്ടു രദനിക പ്രവേശിക്കുന്നു)

രദ:—ഉണ്ണിക്കുട്ടാ, നമുക്ക് ഈ വണ്ടികൊണ്ടു കളിക്കാം.

ബാലൻ:—രദനികെ ആ തിളങ്ങുന്ന വണ്ടികൊണ്ടു വരൂ! ഇതു മങ്ങിയിരിക്കുന്നു.

രദ:—(നെടുവീർപ്പുവിട്ടു വിചാരം) കഷ്ടം! എന്റെ കുട്ടപ്പൻ ഇന്നലെ [illegible] യജമാനന്റെ വീട്ടിൽകണ്ട തങ്കംപൂശിയ വണ്ടിയോർത്തിട്ടു പറയുന്നതാണ്. നമ്മുടെ നല്ലകാലമൊക്കെ പോയില്ല. (വെളിവായിട്ട്) ആകട്ടെ, ഇപ്പോഴം ഇതുകൊണ്ടു കളിക്കൂ!

(ബാലൻ വണ്ടി വലിച്ചെറിഞ്ഞു കരയുന്നു)

വസ:—(അടുത്തുചെന്നിട്ട്) രദനികെ, ബാലനെന്തിനു കരയുന്നു?

രദ:—(വസന്തസേനയെ വന്ദിച്ചിട്ട്) ഒന്നുമില്ല, കളിപ്പാട്ടം ബോധിച്ചില്ല.

വസ:—ഏതാണിവിടെ ഉണ്ടായതു്?

രദ:—(ചെവിയിൽ പറയുന്നു)

വസ:—(ബാലനെ വിളിച്ചു മടിയിൽ ഇരുത്തീട്ടു വിചാരം) കഷ്ടം! ആര്യചാരുദത്തന്റെ പുത്രനുപോലും ഈ സന്താ

പത്തിനിടയായല്ലോ? (വെളിവായിട്ടു്) ഓമനക്കുട്ടനെ ഈ രമണിക എന്തിനാ കരയിച്ചതു്?

ബാലൻ:—രമണികെ ഇതാരാ?

വസ:—ഇതു രമണികയെപ്പോലെതന്നെ അപ്പന്റെ ഒരു പുതിയ ദാസിയാണു്.

ബാലൻ:—(മടിയിൽ നിന്നിറങ്ങാൻ ശ്രമിച്ചുകൊണ്ടു്) രമണികെ, എന്റെ വണ്ടികൊണ്ടുവരു.

രമ:—ഉണ്ണിക്കുട്ടാ, ചിററമ്മ അപ്പനെ എടുക്കട്ടെ, ശാഠ്യം പിടിക്കരുതു്.

ബാലൻ:—രമണികെ, നീ കള്ളമാണു് പറയുന്നതു്. ഇതു് എന്റെ അമ്മയല്ല, ആഭരണങ്ങളും അണിഞ്ഞിരിക്കുന്നല്ലോ.

വസ:—(ബാലനെ ചുംബനം ചെയ്തിട്ടു വിചാരം) ഈ ബാലൻ ആകൃതികൊണ്ടു മാത്രമല്ല പ്രകൃതികൊണ്ടും അപ്പന്റെ ചേർന്നവൻതന്നെ. (വെളിവായിട്ടു്) രമണികെ; ഉണ്ണിക്കുട്ടനു് ഇന്നുതന്നെ തിളങ്ങുന്ന വണ്ടി ഉണ്ടാക്കിച്ചുകൊടുക്കണം (കരഞ്ഞുകൊണ്ടു് ആഭരണങ്ങളൂരി രമണികയുടെ കൈയിൽ കൊടുത്തിട്ടു്) കുട്ടപ്പാ, ഇപ്പോഴും ഞാൻ അമ്മയായില്ലേ?

ബാലൻ:—ഇവരു കരയുന്നല്ലോ?

അണിയറയിൽ:—രമണികെ! രമണികെ!

രമ:—വർദ്ധമാനകനാണെന്നു തോന്നുന്നു വിളിക്കുന്നതു്.

വസ:—രമണികെ എന്നാൽ ചെന്നന്വേഷിക്ക.

(രമണിക ബാലനെയും കൂട്ടിക്കൊണ്ടു പോകുന്നു)

വസ:—ചതുരികെ, നമുക്കിനി പുറപ്പെടേണ്ടേ?

ചതു:—ഒരുകാര്യം അമ്മ ചമയാൻ പോയിട്ടാണല്ലോ താമസം.

(നാനാതരം വണ്ടിയും കെട്ടിക്കൊണ്ട് വർദ്ധമാനകൻ പടിവാതിലിൽ പ്രവേശിക്കുന്നു)

വർദ്ധ:—രദനികേ! രദനികേ!

രദ:—(പ്രവേശിച്ചിട്ട്) വർദ്ധമാനകാ, നീയാണോ വിളിച്ചത്?

വർദ്ധ:—അതെ, വണ്ടി തെയ്യാറായ വിവരം അകത്തുചെന്നു പറയണം.

രദ:—(വസന്തസേനയുടെ അടുക്കൽ ചെന്നിട്ട്) വണ്ടി പടിവാതലിൽ കാത്തുനിൽക്കുന്നു. സൌകര്യംപോലെ പുറപ്പെടാം.



വസ:—ക്ഷണനേരം നിൽക്കട്ടെ.

(രദനിക വർദ്ധമാനകനോടു വിവരം പറഞ്ഞിട്ടു പോകുന്നു)

വർദ്ധ:—(വണ്ടിയിൽ പൊടി തട്ടിക്കൊണ്ട് അകത്തു നോക്കീട്ട്) ഓഹോ! പരിഭ്രമത്തിൽ ചാരുപാവട്ട എടുക്കാനും മറന്നുപോയല്ലോ. പുറപ്പെടാൻ അല്പതാമസമുണ്ടെന്നു രദനിക പറഞ്ഞ സ്ഥിതിക്കു വണ്ടിതന്നെ കൊണ്ടുപോയി സ്ത്രീജനങ്ങളുടെ യാത്രയ്ക്കു വേണ്ടുന്ന കോപ്പുകളും ഇട്ടിണക്കി വേഗത്തിൽ മടങ്ങിയേക്കാം. (വണ്ടി ഓടിച്ചുകൊണ്ടുപോകുന്നു)

വസ:—ചതുരികേ, ആഭരണപ്പെട്ടി കൊണ്ടുവരൂ.

ചതു:—അല്ലാ, ഇനി വേഷമെല്ലാം അണിയ വേണമോ?

വസ:—നിനക്കു നേരംപോക്ക്; പ്രിയനെക്കാണാഞ്ഞിട്ട് എന്റെ നെഞ്ഞുരുകുന്നു. കതക് ചാരിയേക്കൂ. ശേഷമെല്ലാം നമുക്കു വേഗത്തിൽ കഴിക്കാം.

(അനന്തരം സംസ്ഥാനകന്റെ വണ്ടിക്കാരൻ സ്ഥാവരകൻ വണ്ടിയുംകൊണ്ടു തെരുവീഥിയിൽ പ്രവേശിക്കുന്നു)

സ്ഥാവര:—യജമാനൻ സംസ്ഥാനകപ്രഭു വണ്ടി എത്രയും വേഗത്തിൽ പുഷ്പകരണ്ഡോദ്യാനത്തിൽകൊണ്ടു ചെല്ലുന്നതിന്ന് എന്നോടു ഉത്തരവായിരിക്കുന്നു. അങ്ങോട്ടു പോകാം. നട കാള നട! (മുമ്പോട്ടുനോക്കീട്ട്) ഗ്രാമവണ്ടികൾകൊണ്ട് വഴി അടഞ്ഞിരിക്കുന്നു; നീങ്ങുന്നുമില്ല. എന്താ വേണ്ടതു്? (ഉൽക്കണ്ഠിതനായി) എടെ എടെ! വണ്ടി തെളിക്ക് (ചെവിയോർത്തിട്ട്) എടാ "ആരുടെ വണ്ടിയാണ്" എന്നോ നീ ചോദിക്കുന്നതു്? രാജശ്രീ രാജശ്യാലന്റെ സവാരിവണ്ടിക്ക നീ വഴിയൊഴിഞ്ഞു കൊടുക്കുകയില്ലേ? ഛീ കാരണോ; (വണ്ടിയടിച്ചുകൊണ്ട് ഒരു വശത്തേക്ക നോക്കിയിട്ട്) ആരെടാ ഇവൻ സഭികനെക്കണ്ട ചൂതാടിയെപ്പോലെ ഒളിഞ്ഞു നോക്കിയുംവെച്ചു മാറിക്കളഞ്ഞതു്? ആരെങ്കിലുമായിക്കൊള്ളട്ടെ—വണ്ടി വിടാൻ ഇട കിട്ടിയെങ്കിൽ മതിയായിരുന്നു (മുമ്പോട്ടു നോക്കീട്ട്) വണ്ടി നീക്കാനല്ലയോ പറഞ്ഞതു്; എന്താണിവൻ മന്ത്രിച്ചതു്". 'ചെപ്പസാ മണ്ണിൽ പുതഞ്ഞുപോയി' എന്നോ? (ഇറങ്ങി നോക്കീട്ട്) ശരിതന്നെ. ഇവൻ ഒറ്റയായി പിടിച്ചാൽ വണ്ടി ഇളകില്ല. ഞാനും സഹായിക്കാം. നമുക്കും ഇതു പോലെ കഷ്ടങ്ങൾ വരാമല്ലോ. ഉന്താം. ഭാവിക്ക ശരിയല്ല. (ആലോചിച്ചിട്ട്) ഇതാ ആര്യചാരുദത്തന്റെ പടിവാതൽ. ഇവിടെ വണ്ടി ഒഴിച്ചു നിറുത്തീട്ട് ഈ സാധുവിനെ സഹായിക്കാം.

(വണ്ടി പടിവാതലിൽ കൊണ്ടുനിറുത്തി കാളയെ ചുമലിൽ തള്ളി ഇണക്കിയുംവെച്ചു പോകുന്നു)

ചേടി:—വണ്ടി വരുന്ന ശബ്ദം കേൾക്കുന്നു. (കതകു തുറന്നു ഇറങ്ങിനോക്കീട്ട്)വണ്ടി ഇതാവന്നു കാത്തുനില്ക്കുന്നു

വസ:—ഇപ്പോൾത്തന്നെ നേരം വൈകി. ഞാനിതാവരുന്നു. നീ ചെന്നു പടിവാതൽ തുറക്കു.

ചതു:—ഉത്തരവു്. (പോയി പടിവാതൽ തുറക്കുന്നു)

വസ:—ചതുരികെ; നീ കൂടെ വന്നു ശ്രമപ്പെടേണ്ട. ഇവിടെ നിന്നുകൊള്ളു.

ചതു:—ഉത്തരവു്. (പോയി)

വസ:—(ബദ്ധപ്പെട്ടു വണ്ടിയിൽ ചെന്നുകേറീട്ടു്) എന്റെ വലത്തുകണ്ണു തുടിക്കുന്നല്ലൊ. ചാരുദത്തന്റെ ശുഭമായ ദർശനം തന്നെ ദുർന്നിമിത്തദോഷങ്ങളെ പരിഹരിച്ചുകൊള്ളും.

(പടുതാ മൂടുന്നു)

സ്ഥാവ:—(പ്രവേശിച്ചിട്ടു്)ഓരോവണ്ടികൾനീക്കിവഴി തെളിയിച്ചു. ഇനി നമ്മുടെ വണ്ടി തെളിക്കാം. (കേറിയിരുന്നു വണ്ടി ഓടിക്കാൻ ആരംഭിച്ചിട്ടു വിചാരം) എന്താണിതു്, വണ്ടിക്കു ഭാരം കൂടിയോ? അല്ലെങ്കിൽ ഓരോ വണ്ടി പിടിച്ചു ക്ഷീണിച്ചതിനാൽ എനിക്കു വെറുതെ തോന്നുന്നതായിരിക്കും. (പാടിക്കൊണ്ടു വണ്ടി തെളിക്കുന്നു)

പാട്ടു്—(കറത്തിപ്പാട്ടിന്റെ മട്ടു്)

ഓട്ടു മാടേ, ഓട്ടു മാടേ,
ഓട്ടു മാടേ, ഓട്ടു്
പരത്തിക്കര നിരത്തിത്തരാം
തരത്തിന്നു ചെന്നാൽ
നെല്ലുതരാം പുല്ലുതരാം
നല്ല പാലെ പാഞ്ഞാൽ
തല്ലുകൊള്ളും പല്ലുകൊള്ളും
മെല്ലെ മെല്ലെ നിന്നാൽ
ശീല്ലും ശീല്ലും ജൽദി ജൽദി
വെക്കം വെക്കം പൊയ്ക്കോ.

അണിയറയിൽ :— പിടിച്ചോളണേ! പിടിച്ചോളണേ ഇടയച്ചെറുക്കൻ ആര്യകൻ ഇതാ തടവുചാടിപ്പോയിരിക്കുന്നു, കാരാധികാരിയെ കൊന്നുകളഞ്ഞു രക്ഷികളെല്ലാവരും സൂക്ഷിച്ചുകൊള്ളുവിൻ.

സ്ഥാവ:—(കേട്ടിട്ട്) ഇന്നലെ പകലെ പിടിച്ച തടവുപുള്ളി ഇന്നു വെളുക്കുമുമ്പു തന്നെ ഓടിക്കളഞ്ഞോ? ഇനിയത്തെ ലഹള കേമമായിരിക്കും! രക്ഷികളുടെ പരിശോധനയും മറ്റും ഇടങ്ങുന്നതിനുമുമ്പു നമുക്കു കാര്യം നോക്കാം.

(അനന്തരം മറ്റൊരുവഴിക്കൂടി മുഖപടമിട്ടു മൂടി ഒററക്കാലിൽ പൊട്ടിയ ചങ്ങലയും ഇഴച്ചുകൊണ്ടു സംഭ്രാന്തനായ ആര്യൻ പ്രവേശിക്കുന്നു)

സ്ഥാവ:—ശീഘ്രം ശീഘ്രം, ജൽദി ജൽദി വെക്കം വെക്കം പോവട്ടെ! (വണ്ടിയടിച്ചുകൊണ്ടുപോയി)

ആര്യ—കഷ്ടമേ! നൃപതി ബലനായ ഞാൻ
പൊട്ടചങ്ങല വലിച്ചുകൊണ്ടുതാൻ
കെട്ടഴിഞ്ഞ കൊലകൊമ്പനെന്നപോൽ
കണ്ടുകിട്ടിയ വഴിക്കു മണ്ടിടുന്നേൻ 1

സിദ്ധാദേശഭയംകൊണ്ടു പാലകമഹാരാജാവു എന്നെപ്പിടിച്ചു ബന്ധിച്ചു. എങ്കിലും പ്രിയബന്ധുവായ ശർവിലകന്റെ തന്ത്രതന്ത്രം ഫലിപ്പിച്ചതിൽ എനിക്കു വിടുതൽ കിട്ടി. അല്ലെങ്കിൽ നിരപരാധിയായ എന്നെ ഈശ്വരൻതന്നെ വിടുവിച്ചു. വിധി പരമാസ്സം കൊണ്ടാണല്ലോ വ്യാപിക്കുന്നതു്? (കണ്ണുനീർ തുടച്ചിട്ട്)

ഇഷ്ടപ്പടിക്കു പുരുഭാഗ്യമുദിക്കുമെങ്കിൽ
നഷ്ടം തിരിച്ചുപിടിച്ചു വന്നതിനില്ല നഷ്ടം
ദുഷ്ടൻ നൃപൻ, പ്രബലമാറമദ്ദുഷ്ടശക്തി,
തട്ടിത്തിരിഞ്ഞു നിഖിലം സുഖമായ്‌വരട്ടെ! 2

ഇനി എവിടെ ഓടിരക്ഷപ്പെടാം? (ചുററിനോക്കീട്ട്) ഇതാ ഒരു സാധുഗൃഹസ്ഥന്റെ പടിവാതൽ. അകത്തു കേറിയാലോ?

അണിയറയിൽ:— നട കാളേ നട!

ആര്യ്യ:—(കേട്ടിട്ട്) ഇതാ ഒരു മേനാവണ്ടി ഇങ്ങോട്ടു തന്നെ വരുന്നു. ഇതു് ആരുടേതോ? എങ്ങോട്ടു പോകുന്നതോ? ഈശ്വരൻ എനിക്കുവേണ്ടിത്തന്നെ അയച്ചുതന്നതു് എന്നും വരുമോ? ആകട്ടെ നോക്കാം.

(അനന്തരം മേനാവുവണ്ടിയുംകൊണ്ടു വർദ്ധമാനകൻ പ്രവേശിക്കുന്നു)

വർദ്ധ:—(വണ്ടി പടിവാതലിൽ നിറുത്തീട്ട്) രദനികേ; വണ്ടി തെയ്യാറായി. വിവരം വസന്തസേന കൊച്ചമ്മയോട്ടു് അറിയിക്കാം. പുഷ്പകരണ്ഡത്തിലേക്കു ദൂരം കുറെയുണ്ടു്. വേഗത്തിൽ പുറപ്പെടണം.

(സാരഥി പീഠത്തിൽ [കൊച്ചുപെട്ടിയിൽ] മൂളിപ്പാട്ടും പാടി ഇരിക്കുന്നു)

ആര്യ്യ:—(കേട്ടിട്ട്) ഓഹോ; ഗണികയുടെ വണ്ടിയാണു്. വെളിയിലേയ്ക്കാണു പോകുന്നതു്. ഈശ്വരോ രക്ഷതു! കേറിക്കളയാം. (വണ്ടിയിൽ കേറാൻ ഓടിച്ചെല്ലുന്നു)

വർദ്ധ:—ചിലങ്കയുടെ ശബ്ദം കേൾക്കുന്നു. കൊച്ചമ്മ വരികയാണു്. (കാളയെ വലിച്ചുപിടിച്ചിട്ട്) കാള പായുന്നതാണു്. പുറകിൽക്കൂടിത്തന്നെ കേറണം.

(ആര്യ്യകൻ അങ്ങനെ ചെയ്യുന്നു)

വർദ്ധ:—ചിലങ്കയുടെ ശബ്ദം നിലച്ചു. വണ്ടി പുറകോട്ടു് ഇരുത്തുകയും ചെയ്തു. ആരോ കേറിയിരിക്കണം. വണ്ടി വേഗത്തിൽ വിട്ടേക്കാം. നട കാളേ നട! (വണ്ടി ഓടിക്കുന്നു)

(അനന്തരം നഗരരക്ഷികളിൽ ഒരു പ്രധാനിയായ വീരകൻ പ്രവേശിക്കുന്നു)

വീരകൻ:--(കൊമ്പുവിളിച്ചിട്ട്) പടത്തലവരെല്ലാം എവിടെപ്പോയി. ഓടിവരിൻ! ഓടിവരിൻ! ജയനെവിടെ? യജമാനനെങ്ങോട്ടുപോയി!--ചന്ദനകനേകണ്ടേയില്ല--മംഗളകൻ മണ്ടൻതന്നെ--പുഷ്പഭദ്രൻ പൊയ്ക്കളഞ്ഞോ? എന്താ അണ്ണന്മാരെ, പൊണ്ണന്മാരെ, സംഗതിയൊന്നും അറിഞ്ഞില്ലയോ? ആര്യകൻ തടവുചാടിപ്പോയതു കേട്ടിട്ടും ഉറങ്ങുന്നാതയുള്ളോ? കുറില്ലാത്ത ക്രൂരർ! ചുണയില്ലാത്ത ശോങ്കികൾ! എടേ! 30, 31, 32,--നായികൻ ജയന്റെ കൂടെ കിഴക്കെ കോട്ടവാതിൽ;--55, 56, 57,--പുഷ്പഭദ്രന്റെ വരുതിയിൽ ചെട്ടിത്തെരുവു കോട്ടവാതിലിൽ--മൂലക്കൊത്തളത്തിൽ ഞാനും ചന്ദനകനും തന്നെ വേണം--ചന്ദനക, ചന്ദനക!

ചന്ദനകൻ:--(മറ്റൊരിടത്തു ധൃതിയായി പ്രവേശിച്ചിട്ട്) വിശല്യാ, ഓടിവരു!--ഭീമാംഗദ, വേഗമാവട്ടെ;-ദണ്ഡകാല, നിന്റെ കാലൊടിഞ്ഞോ?--ദണ്ഡശൂരാ, നിന്റെ ശൂരതയെവിടെ? വീരക! വരു കാര്യമെല്ലാം കെട്ടുപോയി. ചോരതിന്നാൽ കൂറുവേണം. തടവുകാരൻ കടന്നുകളഞ്ഞു. രാജ്യകാര്യമെല്ലാം കുഴപ്പത്തിലായി. ഓടിപ്പോയ തടവുകാരനെ ഉടനെ തേടിപ്പിടിക്കണം. കുന്തം പോയാൽ കുടത്തിലും തേടണം. വീരകൻ: എന്തെല്ലാം ഏർപ്പാടുചെയ്തു എന്നന്വേഷിക്കാം.

(തിരിഞ്ഞു നോക്കീട്ടു വീരകനോടു സന്ധിക്കുന്നു)

വർദ്ധ:--നട കാളേ, നട.

ചന്ദ:--സഖേ വീരക, ഇതാ ഒരു വണ്ടിപോകുന്നു. വിചാരണചെയ്യണം.

വീര:—(നോക്കീട്ട്) ആരുടെ വണ്ടിക്കാരൻ? വണ്ടി നിറുത്ത്. ആരുടെ വണ്ടി? അകത്താര്? എങ്ങോട്ടു പോകുന്നു?

വർദ്ധ:—ആര്യ്യചാരുദത്തന്റെ വണ്ടി, അകത്തു വസന്തസേനക്കൊച്ചമ്മ. പുഷ്പകരണ്ഡോദ്യാനത്തിലേക്കു പോകുന്നു.

ചന്ദ:—എന്നാൽ പോകട്ടെ.

വീര:—പരിശോധിക്കാതെ വിടുകയോ?

ചന്ദ:—അതെ.

വീര:—എന്താണു വിശ്വാസം?

ചന്ദ:—ആര്യ്യചാരുദത്തന്റെ പേരു മതി.

വീര:—ചാരുദത്തനാര്? വസന്തസേനയാര്?

ചന്ദ:—ആരെന്നറിയാത്തു മർത്ത്യരിൽ
ചാരുദത്ത സുചരിത്രമൂർജ്ജിതം?
പൂർണ്ണചന്ദ്രനയനിപ്പുരിക്കഹോ!
നാരിമാർമണി വസന്തസേനയും 3

വീര:—ചന്ദനകാ, എനിക്കാകട്ടെ—
പരിചിത ചരനാണു ചാരുദത്തൻ,
പരമറിവുണ്ടു വസന്തസേനയേയും;
നരപതിയുടെ കാര്യമെന്നു വന്നാ-
ലതറിവാൻ തനതാം പിതാവിനേയും 4

ആര്യ്യ:—(വണ്ടിക്കകത്തിരുന്നു വിചാരം) ഇവൻ എന്റെ പൂർവ്വശത്രുവും അവൻ എന്റെ പൂർവ്വബന്ധുവുമാണ്:—

വേലയൊന്നാണിവർക്കെന്നാൽ
ശീലം വെവ്വേറെ തന്നെയാം;
നിർവ്വഹിക്കും ഹവ്യവാഹൻ
വിവാഹം ശവദാഹവും 5

ചന്ദന:——വീരകാ, അങ്ങു തമ്പുരാന്റെ വിശ്വസ്ത സേനാപതിയാണല്ലോ. അങ്ങുതന്നെ കേറിനോക്കൂ. ഞാൻ കാളയെ ചെറുത്തുകൊള്ളാം.

വീര:——ചന്ദനകാ, താനും വിശ്വസ്തസേനാപതി തന്നെ. താൻ നോക്കൂ.

ചന്ദ:——ഞാൻ നോക്കിയാൽ അങ്ങു നോക്കിയതായി; അങ്ങു നോക്കിയാൽ പാലകമഹാരാജാവു നോക്കിയതുമായി.

വീര:——എടേ വണ്ടി നിറുത്തു്.

വർദ്ധ:—ഉത്തരവു്. (വണ്ടി നിറുത്തുന്നു)

ആര്യ:—(വിചാരം) എന്നെക്കണ്ടു പിടികൂടിയയ്യുമോ? കൈയിൽ ശസ്ത്രംകൂടിയില്ല. അല്ലെങ്കിൽ—

പാരാവതഭീമനെപ്പോലെ ഘോരമാം ബാഹുബന്ധനായ്
വീരായിതത്താൽ മരണം കാരാവാസത്തിൽ നന്നഹോ 6

പരാക്രമത്തിനു് ഇതല്ല അവസരം. ഇവനെന്റെ പൂർവ്വബന്ധുവുമാണല്ലോ.

(ചന്ദനകൻ വണ്ടിയിൽ കയറി നോക്കുന്നു)

ആര്യ:—ഞാൻ നിരപരാധിയാണു്; നിരായുധനായിട്ടുമിരിക്കുന്നു. അങ്ങേ യുക്തംപോലെ.

ചന്ദ:—(വിചാരം) ധർമ്മസങ്കടമായി; രാജശാസനയനുസരിക്കണമെന്നതു് എന്റെ കൃത്യം; ഇദ്ദേഹം ആര്യകൻ എനിക്കു പ്രാണദാതാവായ ശർവ്വിലകന്റെ ബന്ധു; ആര്യ്യ ചാരുദത്തന്റെ വണ്ടിയിൽ കേറിപ്പോകയും ചെയ്യുന്നു. വിട്ടയച്ചാൽ രാജദ്രോഹം; പിടിച്ചാൽ മിത്രദ്രോഹം; എന്തുചെയ്യേണ്ടു? (അല്പം സംശയിച്ചിട്ടു്)

ശരണാഗതനെത്തുണച്ചതാൽ
മരണംതന്നെ വരുന്നതാകിലും
പരിണാമമതേറ്റ സുന്ദരം
വരണീയം വരകീർത്തികാരണം 7

അധാർമ്മികനായ രാജാവിന്റെ ശാസന ലംഘിച്ചിട്ട് ധാർമ്മികനായ ബന്ധുവിനെ രക്ഷിക്കതന്നെ വേണം. (ഉറക്കെ വെളിവായിട്ട്) ആര്യ്യ......വസന്തസേനയാണ്.

വീര:—ചന്ദനകാ, എന്താണിങ്ങിറങ്ങിക്കളഞ്ഞത്? നീ ഗണികയുടെകൂടെ സവാരിയാവുമുണ്ടെന്നല്ല ഞാൻ വിചാരിച്ചത്.

ചന്ദ:—നിനക്ക് എന്റെ പേരിൽ സംശയമോ?

വീര:—നീ 'ആര്യ്യാ'—എന്നു പറഞ്ഞു നിറുത്തിയതിൽ എനിക്കു സംശയം ഉണ്ട്.

ചന്ദ:—ഞാൻ തെക്കനാണെന്നുവെച്ച് നിനക്ക് എന്റെ ഭാഷയിൽ ആക്ഷേപമോ? നിങ്ങളുടെ ഈവണ്ണം ഞങ്ങൾക്കും രസമല്ല.

വീര:—അതൊക്കെപ്പോട്ടെ. ഞാനും കൂടി നോക്കീട്ട് വണ്ടി വിട്ടു—എനിക്കു തമ്പുരാന്റെ കല്പനയാണ്.

ചന്ദ:—തമ്പുരാൻ നിനക്കുമാത്രമാണോ?

വീര:—നിന്റെ രാജഭക്തിയൊക്കെ എനിക്കറിയാം.

ചന്ദ:—(വിചാരം) പണ്ടുള്ളവർ പറയുംപോലെ ഇവിടെ കൊണ്ടുവെച്ചു അങ്ങാടിക്കാരുടെ മുമ്പാട്ടുതന്നെ പ്രയോഗിക്കണം. (വെളിവായിട്ട്) എടാ തണ്ടുതപ്പി! ചന്ദനകൻ പരിശോധിച്ചു വണ്ടി മേൽപരിശോധന ചെയ്യാൻ നീ ആര്?

വീര:—നീയാരാണ്‌ ഇത്ര പൊണ്ണക്കാര്യം ഭാവിക്കാൻ?

ചന്ദ:—എത്ര പദവിയെല്ലാം കിട്ടിയാലും ജാതിസ്വഭാവം മറക്കുമോ?

വീര:—(കയർത്തിട്ട്‌) എന്തെടാ എന്റെ ജാതിക്കു കുറവ്‌?

ചന്ദ:—ഭേദം വെളിക്കാതെ പേരു പറഞ്ഞതല്ലോ. (കത്തി തെല്ലുന്ന ഭാവം കാണിച്ചുകൊണ്ട്‌) ഇങ്ങനെയുള്ളവനെ സേനാപതിയാക്കിയാൽ ഇതൊക്കെത്തന്നെ ഫലം.

വീര:—നിന്റെ പൂർവ്വസ്ഥിതി മറന്നിട്ടല്ലേ നീ ഇതു ചാടുന്നതു്? നിന്റെ തന്ത തല്ലുചെരിപ്പാണ്‌ ഇതാ എന്റെ കാലിൽ കിടക്കുന്നതു്; ഇതുകൊണ്ടുതന്നെയാണ്‌ നിനക്കു ദക്ഷിണ ഭാവിച്ചിരിക്കുന്നതു്. വണ്ടിക്കാരനെ അയച്ചിട്ടുവരാം. എടോ വണ്ടിക്കാരാ, കാളയെ പിടി; ഞാൻ നോക്കട്ടെ. (കേറാൻ ഭാവിക്കുന്നു)

(ചന്ദനകൻ വീരകന്റെ കാലിൽപിടിച്ചുവലിച്ചു താഴെയിട്ടു ചവിട്ടുന്നു)

വീര:—(എഴുന്നേറ്റിട്ട്‌) നിന്റെ രാജദ്രോഹത്തിനു ശിക്ഷ ഞാൻ ചെയ്യാൻ പോരാ; നിന്നെ കോർട്ടിൽ കേറ്റിയേക്കാം. (ബദ്ധപ്പെട്ട്‌ ഓടിപ്പോകുന്നു)

ചന്ദ:—നിന്റെ കോർട്ടിലോ കൊട്ടാരത്തിലോ ചെന്നു പറയെടാ നായേ! (ചുറ്റും നോക്കീട്ട്‌) എന്തെടാ വണ്ടിക്കാരാ! നീ മാമാങ്കം കാണുന്നോ? പോ! വണ്ടിയും കൊണ്ടുപോ! ഇനി ആരെങ്കിലും ശോധനയ്ക്കു വരികയാണെങ്കിൽ വീരകനും ചന്ദനകനുംവിട്ടയച്ചതാണ്‌ എന്നുപറഞ്ഞേയ്ക്കു്. ആര്യേ വസന്തസേനേ, ഇത അഭിജ്ഞാനം കൂടിയിരിക്കട്ടെ. (വാളെടുത്തു കൊടുക്കുന്നു)

ആൎയ്യ:—(വാൾവാങ്ങീട്ടു സന്തോഷത്തോടെ) ആയുധവും കിട്ടി.

(വൎദ്ധമാനകൻ വണ്ടിയടിച്ചുകൊണ്ടുപോയി)

ചന്ദ:—(വശംതിരിഞ്ഞു നോക്കീട്ട്) ആരു കടന്നുപോയതു് എന്റെ സ്നേഹിതനായ ശൎവ്വിലകനല്ലേ? ഇരിക്കട്ടെ, ഏതായാലും പ്രധാന ദണ്ഡാധികാരിയായ വീരകൻ എന്നെ അഭിയോഗിക്കും (പ്രാസിക്യൂട്ടു ചെയ്യും) ദുഷ്ടനായ രാജാവിന്റെ ശമ്പളവും കിമ്പളവും ഒന്നും എനിക്കു വേണ്ട. ശൎവ്വിലകൻ ധീരനും കൃതജ്ഞനുമാണ്. ഇപ്പോൾ മുതൽ ഞാനും മറുകക്ഷിതന്നെ.

(പോയി)



## ഏഴാം അങ്കം

(അനന്തരം ചാരുദത്തനും വിദൂഷകനും പ്രവേശിക്കുന്നു)

വിദൂ:—തോഴരെ ഉദ്യാനം ദൎശനീയംതന്നെ.

ചാരു:—സംശയമോ? ഞാൻ അഭിനന്ദിക്കുന്നുണ്ട്.

തരുക്കൾ നില്ക്കുന്നു വണിക് കുലോപമം;
ചരക്കുപോലെ വിലസുന്നു പൂക്കളും;
ഒരുക്കമുൾക്കൊണ്ടിവ ശുൽക്കമേൽക്കുവാൻ
തിരക്കിടുന്നു ഭ്രമരാധികാരികൾ 1

വിദൂ:—നമുക്ക് ഈ കൽത്തറയിൽ ഇരിക്കാം.

ചാരു:—(ഇരുന്നിട്ട്)—തോഴരേ, വൎദ്ധമാനകൻ ഇനിയും വന്നില്ലല്ലോ.

വിദൂ:—ശ്രീമതി ഉണർന്നാലുടനെ കൂട്ടിക്കൊണ്ടുവരാൻ ഞാൻ അവനോടു പറഞ്ഞിരുന്നു.

ചാരു:—എന്നാൽ താമസിക്കാൻ വകയില്ലല്ലോ—

മുന്നിൽക്കൂടിന ഭാരവണ്ടി വഴിമാ-
റാഞ്ഞിട്ടുഴറുകയോ?
ഭിന്നിക്കപ്പടിയച്ചുതണ്ടൊടികയോ?
മൂക്കാണവാററതോ?
മാർഗ്ഗം വൻതടിവീണടഞ്ഞുടനെ
മാറീട്ടു വരികയോ?
ഭാഗ്യത്താലിതുകളൊന്നുമഥവാ
മന്ദം വരുന്നോ രഥം? 2

അണിയറയിൽ:—നട കാളെ, നട!

വിദൂ:—വർദ്ധമാനകന്റെ വണ്ടിയടിയാണു കേൾക്കുന്നതു്. തോഴരിനി പരിഭ്രമിക്കേണ്ട.

(അനന്തരം വർദ്ധമാനകൻ വണ്ടിയുംകൊണ്ടു പ്രവേശിക്കുന്നു)

ആര്യ്യകൻ:—(വിചാരം)

ദിക്കെല്ലാം തിരയുന്ന രാജഭടരെ-
ക്കാണാതെ പേടിച്ചുകൊ-
ണ്ടൂഷൻ ചങ്ങല കാലിൽനിന്നു നിഖിലം
നീക്കാത്ത കോലത്തൊടെ
കാക്കക്കൂട്ടിലമർന്നുവാണ കുയിലിൻ-
കുട്ടിക്കു തുല്യനിതാ
പൊൽക്കൊണ്ടെഴും മഹാന്റെ വണ്ടിയിലൊളി-
ച്ചേറിച്ചരിക്കുന്നു ഞാൻ 3

ഏതായാലും നഗരത്തിനു വെളിയിലായി. ഇനി വണ്ടിയിൽ നിന്നിറങ്ങിയാലോ? അതു പാടില്ല. വണ്ടിയുടെ ഉടമസ്ഥനെ കണ്ടിട്ടുതന്നെ പോകണം. അദ്ദേഹം

ആപന്നവത്സലനാണെന്നാണു കേൾവി. അദ്ദേഹത്തോടു കൃതജ്ഞത പ്രദർശിപ്പിക്കാതെ പോകുന്നതു ശരിയല്ല.

വർദ്ധ:—(അടുത്തുചെന്നിട്ട്) ആര്യമൈത്രേയ! വണ്ടി വന്നിരിക്കുന്നു.

വിദൂ:—മടയപ്പയലെ! എന്തു താമസമാണിതു്? നീ വണ്ടി വഴിയിലൊക്കെ നിറുത്തിയോ?

വർദ്ധ:— സ്വാമി കോപിക്കരുതു്. ചാവട്ടവും മൂടപട്ടതയും രണ്ടും മറന്നുപോയി എടുക്കേണ്ടിവന്നതിൽ അല്പം താമസിച്ചുപോയതേ ഉള്ളു. വഴിയിൽ ചില ലഹളകളുമുണ്ടായി. അതു പിന്നീടു് ഗ്രഹിപ്പിച്ചുകൊള്ളാം.

ചാരു:—വർദ്ധമാനക, വണ്ടി തിരിക്കു്. ഹേ മൈത്രേയ, വസന്തസേനയെ ഇറക്കു.

വിദൂ:—എന്താ ചങ്ങലയിട്ടു കെട്ടീട്ടുണ്ടോ? തന്നെ ഇറങ്ങട്ടെ. (എഴുന്നേറ്റുചെന്നു വണ്ടിതുറന്നിട്ട് വിസ്മയത്തോടെ) അല്ലാ തോഴരെ, വിലാസിനിയല്ല, മല്ലനാണല്ലോ വണ്ടിയിൽ.

ചാരു:—ഇതു മൂർഖനു എല്ലാം നേരംപോക്കു്; വൈചിത്ര്യമില്ല. ഞാൻതന്നെ ചെന്നു വസന്തസേനയെ ഇറക്കിക്കൊള്ളാം. (എഴുന്നേൽക്കുന്നു)

ആര്യ:—(കണ്ടിട്ട്) ഇദ്ദേഹംതന്നെയോ വണ്ടിയുടെ ഉടമസ്ഥൻ! കേൾവിയിൽമാത്രമല്ല കാഴ്ചയിലും ഇദ്ദേഹം രമണീയൻതന്നെ. ഞാനിനി രക്ഷപ്പെട്ടു.

ചാരു:—(വണ്ടിതുറന്നു നോക്കീട്ട്) ഏ! ഇതാരാണു്—

കരികരതുലി കൈയും; മാറിൽ മുറ്റിച്ച മെയ്യും;
നെടുമിഴിയുടെ കോളും; കോളരിക്കാത്തതോളും;
ഇതുവിധമൊരുഗാത്രം ഭാഗ്യലക്ഷ്മിക്കു പാത്രം
നിബിഡനിഗഡബന്ധം നേടുവാനെന്തു ബന്ധം? 4

ആങ്ങാരാണു്?

ആൎയ്യ:—ഞാൻ ഗോപവൎഗ്ഗത്തിൽ ഒരുവനാണ്. ആൎയ്യകനെന്നു പേരും.

ചാരു:—ഓഹോ, പാലകമഹാരാജാവ് ഇടച്ചേരിയിൽ നിന്നൊരാളെപ്പിടിച്ചു തടവിലിട്ടു എന്നുകേട്ടല്ലോ; ആ മനുഷ്യനോ?

ആൎയ്യ:—ആ ഭാഗ്യദോഷിതന്നെ. എന്റെ അപരാധം അങ്ങു ക്ഷമിക്കണം.

ചാരു:—അങ്ങ് എന്റെപേരിൽ ചെയ്ത വിശ്വാസത്തിന് ഒരിക്കലും ഞാൻ വിപരീതം ആചരിക്കയില്ല.

ആൎയ്യ:—നിരപരാധിയായ എന്നെ രാജാവു ശിക്ഷിച്ചു. നിരുപാധികൃപാനിധിയായ അങ്ങു രക്ഷിച്ചു.

ചാരു:—അങ്ങയുടെ നിഷ്കല്മഷത്വവും രാജാവിന്റെ അസ്ഥാനനിൎദ്ദയവും ഞാൻ കേട്ടിട്ടുണ്ട്.

ആൎയ്യ:—ആവൂ! ഞാൻ കൃതാൎത്ഥനായി.

ചാരു:—വൎദ്ധമാനക, ഇദ്ദേഹത്തിന്റെ കാലിൽനിന്നു തളവെട്ടി ചങ്ങലനീക്ക്.

വൎദ്ധ:—ഉത്തരവ്. (വണ്ടിയിൽനിന്നു ചവണയെടുത്തു തളയാണി പിഴുതിട്ട്) ഇതാ ചങ്ങല അഴിച്ചുകഴിഞ്ഞു.

ആൎയ്യ:—മറെറാരു ചങ്ങല ഇടുവിക്കയും ചെയ്തു. സ്നേഹശൃംഖലയ്ക്കു ഇരുമ്പിലും ബലം കൂടും.

വിദൂ.—തോഴരേ, കാൎയ്യമെല്ലാം നടന്നല്ലോ. നമുക്കിനി ഇവിടുന്നു കടന്നുകളയാം.

ചാരു:—മടയാ, മിണ്ടാതിരിക്ക.

ആൎയ്യ:—സഖേ ചാരുദത്ത, പ്രാണദാനത്തിനു പ്രതിഫലം ഉപകാരസ്മരണയല്ലാതെ മറെറന്തുള്ളു? ഞാൻ എന്നാൽ പോകാൻ അനുവാദം ചോദിച്ചുകൊള്ളുന്നു.

ചാരു:— ഇഷ്ടംപോലെ.

(ആര്യകൻ വണ്ടിയിൽനിന്ന് ഇറങ്ങാൻ ഭാവിക്കുന്നു)

ചാരു:— സഖേ, ഇറങ്ങേണ്ട, വണ്ടിയിൽ പോക തന്നെയാണ് അങ്ങേയ്ക്കു രക്ഷ. ഇവിടെ ആൾസഞ്ചാരം ധാരാളമുണ്ട്.

ആര്യ:— അങ്ങുപദേശിച്ചതുപോലെതന്നെയാവട്ടെ

ചാരു:— ക്ഷേമത്തോടുഗമിക്ക ബന്ധുജനം

ആര്യ:— മൽബന്ധുവങ്ങല്ലയോ?

ചാരു:— നമ്മെക്കുറിച്ചിനിയങ്ങു സങ്കഥകളിൽ

ആര്യ:— സ്വാത്മാവു വിസ്മരിപ്പനോ?

ചാരു:— താങ്ങളെ ദേവഗണം തുണച്ചുവഴിമേൽ

ആര്യ:— എന്നെത്തുണച്ചു ഭവാൻ

ചാരു:— തൻ ഭാഗ്യമാം തുണച്ചു തോഴരേ,

ആര്യ:— അതും നിൻമൂലമല്ലോ സഖേ! 5

ചാരു:— എന്നാൽ അങ്ങു പോയിവരണം. വർദ്ധമാനക, വണ്ടി വേഗത്തിൽ വിടു.

(ആര്യകൻ വണ്ടിയിൽനിന്നിറങ്ങാതെതന്നെ പോയി)

ചാരു:— (നെടുവീർപ്പ് വിട്ടിട്ട്) തോഴരേ, എന്നാലിനി നമുക്കും പുറപ്പെടാം.

ധിക്കാര ക്രിയയൊന്നു നാം നടത്തി-
ട്ടിക്കാട്ടിന്നരികിൽ വസിക്കയോഗ്യമല്ലോ;
നോക്കുന്നു നൃപതികൾ ചാരദൃഷ്ടിയാലേ;
ചിക്കെന്നീ നിഗളമൊളിക്ക നീ കിണറ്റിൽ 6

(ഇടത്തുകണ്ണു തുടിക്കുന്നതായി നടിച്ചിട്ട്) സഖേ മൈത്രേയ, വസന്തസേനയ്ക്ക് എന്തപകടം പററിയോ?

കാന്തയാളവൾ വന്നില്ല, കൺമുടിക്കുന്ന വാമകം;
ഹന്ത! ചിന്താപരിശ്രാന്തം സ്വാന്തം വെന്തുരുകുന്നതേ. 7

വരൂ പോകാം. (ചുററി നടന്നിട്ട്) കഷ്ടം! ബൗദ്ധസന്ന്യാസിയാണു ശകുനം; നമുക്കു് വഴിമാറിപ്പോവുകയാം.

(എല്ലാവരും പോയി)



# എട്ടാം അങ്കം



(അനന്തരം നനച്ച കാഷായവസ്ത്രത്തോടെ ബൗദ്ധസന്ന്യാസി പാടിക്കൊണ്ടു പ്രവേശിക്കുന്നു)

സന്ന്യാ:—

ഉദരപൂരണം ഖേദകാരണം;
ധനമനർത്ഥം; ധ്യാനമർത്ഥം;
ധരയിലാരവാൻ ധർമ്മമാർഗ്ഗവാൻ?
ബുദ്ധനു ജീവനം ബുദ്ധസേവനം

കാവിമുക്കിയവസ്ത്രം ഇനിയൊന്നു നനയ്ക്കണം. ഈ ഉദ്യാനത്തിൽ ഒരു കുളമുണ്ടല്ലോ. അങ്ങോട്ടു പോകാം.

(കുളത്തിലിറങ്ങി കാഷായവസ്ത്രം നനയ്ക്കുന്നു)

അണിയറയിൽ:—നില്ലെടാ, മൊട്ടയാനെ, നില്ല്.

സന്ന്യാസി:—(നോക്കി പേടിച്ചിട്ട്) അയ്യോ! രാജസ്യാലൻ സംസ്ഥാനകൻ എന്നെക്കണ്ടു. ഇദ്ദേഹം നിഷ്ഠുണ്ടകനാണ്. ഏതോ ഒരു ഭിക്ഷു എന്നോടൊരിക്കൽ എന്തോ ഒരു തെററുചെയ്തവകയ്ക്കു കാണുന്ന ഭിക്ഷുക്കളെയൊക്കെ കാളയെപ്പോലെ മൂക്കുതുളച്ചു ഓടിക്കയാണ്

ഇദ്ദുരന്തത്തിന്റെ പരിവു്. ഈ ദുഷ്ടന്റെ കൈയിലകപ്പെടാതെ എവിടെ ഓടി രക്ഷപ്പെടേണ്ടു? ശ്രീ ബുദ്ധദേവൻതന്നെ ശരണം.

(അനന്തരം സംസ്ഥാനകനും വാളൂരിപ്പിടിച്ചുകൊണ്ടു വിടനും പ്രവേശിക്കുന്നു)

സംസ്ഥാ:—നില്ലെടാ, മൊട്ടയാനെ നില്ല്. ചാരായക്കടയിൽ പൂത്തുവെച്ചു മുള്ളങ്കിക്കിഴങ്ങുപോലെ നിന്റെ മണ്ട ഞാൻ ഉടയ്ക്കും (സന്യാസിയെ അടിക്കുന്നു)

വിടൻ:— അളിയനങ്ങുന്നേ, വിഷയസുഖമുപേക്ഷിച്ചു കാഷായം ധരിച്ച ഭിക്ഷുവിനെ അടിക്കുക ശരിയല്ല. അവനെ വിട്ടേയ്ക്കൂ. പോട്ടെ പാവം. സുഖപ്രദമായ ഈ ഉദ്യാനത്തിൽ നമുക്കു രമിക്കാം.

സന്യാസി:—ഉപാസകൻ പ്രസാദിക്കണേ!

സംസ്ഥാ:—ശാമീ ശാമീ, എന്നെ ഇതാ ഇവൻ ഉവാശകനെന്നു വിളിക്കുന്നു. ഞാൻ ശേവകനാണോ?

വിടൻ:—ബുദ്ധോപാസകനെന്നു് അങ്ങേ സ്തുതിക്കയാണു്.

സംസ്ഥാ:—ഇ(സ്തു)തിക്കെടാ, ഇ(സ്തു)തി. നീ എന്തിനിവിടെ വന്നു?

സന്യാ:—കാഷായവസ്ത്രം നനയ്ക്കുന്നതിനു്.

സംസ്ഥാ:—എടാ മൊട്ടയാനെ, നിന്റെ അഴുക്കുതുണി ഇവിടെയാണോ നനയ്ക്കുന്നതു്. പകൽ കുറുക്കനും രാത്രിയിൽ പട്ടിക്കും കുടിക്കുവാനുള്ള വെള്ളമല്ലേ ഇതു്? ശ്യാലനങ്ങുന്നവർകൾ യജമാനനായ ഞാൻ കൂടെ ഇവിടെ കുളിക്കാറില്ല. നോക്കൂ! നിന്നെ ഒരടിക്കു തീർത്തേയ്ക്കാം.

വിടൻ:—സ്യാലനങ്ങുന്നേ, ഇവൻ ഈയിടെ സന്യസിച്ചതേയുള്ളു എന്നു തോന്നുന്നു.

സംസ്ഥാ.—ശാമി എങ്ങനെയാ അറിഞ്ഞേ?

വിടൻ:—നോക്കൂ,—

ശിരസ്സുചിരമുണ്ഡിതം; വടുകെഴാത്ത തോളത്തിതാ
ധരിച്ചനവചീവരം വഴുതി വീണിടുന്നു സദാ;
നിരന്തരമുടുത്തിടാൻ പുടക കാവിയാക്കുന്നതിൽ—
പരം പരിചയം വരാനിനിയുമുണ്ടു്, കണ്ടില്ലയോ? 2

സന്യാസി:—ഉപാസകാ, ശരിതന്നെ. ഞാൻ ഈയിടെയാണു കാഷായം ധരിച്ചതു്.

സംസ്ഥാ:—എടാ തെമ്മാടീ, നീ ജനിച്ചപ്പംതന്നെ എന്തു ശന്യശിച്ചില്ല? (സന്യാസിയെ പിന്നെയും അടിക്കുന്നു)

സന്യാസി:—ബുദ്ധദേവനു നമസ്കാരം.

വിടൻ:—എന്തിനിവനെ അടിക്കുന്നു? വിട്ടയക്കണം, പോകട്ടെ.

സംസ്ഥാ:—എടാ പോ! വരട്ടെ നില്ക്കു്; ഞാനൊന്നാലോചിച്ചു തീർച്ചപ്പെടുത്തട്ടെ.

വിടൻ:—ആരോടു്?

സംസ്ഥാ:—എന്റെ മനസ്സിനോടു്?

വിടൻ:—അവനിനിയും പോയില്ലല്ലൊ.

സംസ്ഥാ:—മകളു, മനശ്ശു, ഹൃദയമേ, എന്റെ പ്പുന്നേ, ഇവനെ വിട്ടയക്കണോ വേണ്ടയോ? പാ. (വിചാരം) ഇവൻ പോകേം വേണ്ട, നില്ക്കേം വേണ്ട. (വെളിവായിട്ടു്) ശാമീ, ഞാൻ മനശ്ശുമായി ആലോചിച്ചു തീർച്ചപ്പെടുത്തി. ഇതാണെന്റെ മനശ്ശു പറയുന്നതു്—

വിടൻ:-- എന്തു്? കേൾക്കട്ടെ.

സംസ്ഥാ:-- പോഷകം വേണ്ട നിക്ഷേപം വേണ്ട. ഉപവാസം വേണ്ട നിരുപവാസം വേണ്ട. ഇവിടെ വീണു മരിയട്ടെ.

സന്ന്യാസി:--ബുദ്ധദേവനു നമസ്കാരം, ഞാൻ ശരണം പ്രാപിക്കുന്നു.

വിടൻ:-- ഛെ! പൊയ്ക്കൊള്ളട്ടെ.

സംസ്ഥാ:-- ഉടമ്പടിപ്രകാരം വിടാം.

വിടൻ:—എന്തുടമ്പടി?

സംസ്ഥാ:—ഇവനെന്റെ കുളം ചീത്തയാക്കിയതിനു് വെള്ളം കലങ്ങാതെ ചളിവാരിക്കളയണം. അല്ലെങ്കിൽ വെള്ളം ഉരുട്ടി ചളിയിലിടണം.

വിടൻ:—(വിചാരം) അഹോ! ഇവന്റെ മൂർഖത ആശ്ചര്യംതന്നെ—

വിപുലോപലോപമ കലർന്ന കോലവും,
വിപരീത ബുദ്ധിയുമിയന്നിത വിധം
അപദാർത്ഥമൂർത്തികളിരിക്കയാൽ ധര-
യ്ക്കുപജാതമായ ഭരമേ മഹാഭരം 8

(സന്ന്യാസി ശപിക്കുന്നു)

സംസ്ഥാ:—ഇവനെന്തു കാണിക്കിണേ?

വിടൻ:—അങ്ങുപദ്രവിച്ചിട്ടും അനുഗ്രഹിക്കുന്നു. സാധു പൊയ്ക്കൊള്ളട്ടെ.

സംസ്ഥാ:—നീ എന്നെ തുതിക്കയും അനുഗ്രഹിക്കയും ചെയ്യേണ്ട തെണ്ടാൻ പോ.

(സന്ന്യാസി ഓടുന്നു)

വിടൻ:—ഉദ്യാനശാല നോക്കണമങ്ങുന്നേ,—

പല വൃക്ഷങ്ങളും ലതാസന്താനം
ഫലപുഷ്പർദ്ധിയൊടിത്തരങ്ങൾ തോറും,
നിലയങ്ങളിൽ നല്ല പൌരർ പോലെ,
വിലസുന്നു നൃപരക്ഷയാൽ സസൗഖ്യം. 4

സംസ്ഥാ:—ശാമീ, ശരിയാ് പറഞ്ഞു—

പൂങ്കോഴികൾ നിഴലുകളിൽ
പൂപ്പട വാരുന്ന മങ്കമാർക്കൊപ്പം;
മുഴിച്ചു കൊമ്പുകളിലും
ചൊകന്മാർ ചക്കപോലെ തൂങ്ങുന്നു. 5

വിടൻ:—നമുക്കിനി ഈ തറയിലിരിക്കാം.

(രണ്ടുപേരും ഇരിക്കുന്നു)

സംസ്ഥാ:—ശാമീ, ഈ ഉദ്യാനത്തിലിരുന്നപ്പം എനിക്കു പിന്നേം ആ വസന്തസേനയെ ഓർമ്മവരുന്നു.

വിടൻ:—(വിചാരം)—

കാമരതി ഹാസ്യമത്രെ
പ്രേമത്തിൽ സാമരസ്യമില്ലാഞ്ഞാൽ;
ഈ മൂർഖജാതികൾക്കോ
വൈമുഖ്യമേൽക്കിലുൽക്കടം രാഗം 6

സംസ്ഥാ:—ശാമീ; ഥാവരകൻ ഇന്നും വന്നില്ലല്ലോ. വീണ്ടും കെട്ടിക്കൊണ്ടോടി വരാനല്ലിയോ ഞാനവനോടു പറഞ്ഞതു; നേരമുച്ചയായി. എനിക്കു വയറും വെശക്കുന്നു. വെയിലത്തു നടക്കാനും മേല. (മേല്പോട്ടു നോക്കീട്ട്) ശാമീ, നോക്കണം—

കയർത്തിട്ടും മർക്കടനെന്നപോലെ
കരുത്തിരുന്നു ഗഗനത്തിലർക്കൻ;
സന്താപമാർന്നു സുതശോകമേറെ
കാന്താ (ഗാന്ധാ) രിയമ്മയ്ക്കു സമം ധരിത്രി. 7

കേഴുന്ന കുറും തോഴരേ,
ഉഴലുന്ന വവർ പശിയാലേ,
താഴൽ നീക്കണമെന്നയാററക്കൊമ്പാ,
തൊഴുന്നേൻ തേയമേ കടവയറ.

ശാമീ ശാമീ, പാട്ടുകൊള്ളാമോ?

വിടൻ:—ബലേ! ഭേഷ്! അങ്ങുന്നു ഗന്ധർവ്വൻ തന്നെ.

സംസ്ഥാ:—ഞാനെങ്ങനെ ഗന്ധർവ്വനാവുകേല!

* 'കനകചന്ദനങ്ങളും പൂക്കളും പർപ്പടോശിനോദിതം'

ഈശലഥിയമല്ലിയോ ഞാൻ മിവം കടിക്കിന്നേ? പാടീട്ടും നമ്മുടെ സ്ഥാവരകൻ വന്നില്ലല്ലോ.

വിടൻ:—അങ്ങ് ക്ഷമിക്കണം. ഇനി താമസിക്കയില്ല.

(അനന്തരം വണ്ടിയിൽ വസന്തസേനയെയും കൊണ്ട് സ്ഥാവരകൻ പ്രവേശിക്കുന്നു)

സ്ഥാവ:—നേരം ഉച്ചയായി. യജമാനനിപ്പോൾ കയർത്തുകൊണ്ടിരിക്കയായിരിക്കും. അടിയോ പിടിയോ എന്താണെന്നറിഞ്ഞില്ല. മാട്ടനടക്കാത്തതിന് ഞാനെന്തു പിഴച്ചു?

'ശീഘ്രം ശീഘ്രം ജൽദി ജൽദി
വേഗം വേഗം പോവല്ലോ'

സംസ്ഥാ:—(ചെവിയോർത്തിട്ട്) ശാമീ, ശാമീ, വണ്ടി വരണേ.

വിടൻ:—എങ്ങനെ അറിഞ്ഞു!

സംസ്ഥ:—പിപ്പന്നിയെപ്പോലെ കുറുകുറുക്കുന്നതു കേട്ടില്ലേപ്രാ?

* 'ലേനകചന്ദനങ്ങളും പർപ്പടോശിനോദിതം'

വിടൻ:--(നോക്കീട്ട്)ശരിതന്നെ, വണ്ടിവരുന്നുണ്ട്.

സംസ്ഥാ:—(വണ്ടിക്കാരനോട്), എന്തെടാ പിണ്ണാക്കുമാടം! നീ വന്നോ?

സ്ഥാവ:—വന്നു, ഏജമാനനേ.—

വസ:—(വിചാരം) അയ്യോ; കാര്യമെല്ലാം തെററി. എന്തബദ്ധം പിണഞ്ഞോ? രാജസ്യാലന്റെ ഒച്ചപോലെ തോന്നുന്നല്ലോ. (വലതുകണ്ണു തുടിക്കുന്നതായി നടിച്ചിട്ട്) ആട്ടെ അറിയാം.

സംസ്ഥാ:—വണ്ടിയും കാളയുംനീയുമൊക്കെവന്നോ?

സ്ഥാവ:—ഉവ്വ്-എല്ലാം വന്നു.

സംസ്ഥാ:—എന്നാൽ വണ്ടി ഇവിടെ കൊണ്ടുവാ.

സ്ഥാവ:—അങ്ങോട്ടു കേററിയാൽ വണ്ടി മറിയും; കാള ചാകും; എന്റെ കഥ കഴിയും.

സംസ്ഥാ:—എട ശപ്പാ, ഞാൻ രാജശ്യാലനാണ്. നീ അറിയുമോ? കാള ചത്താൽ മാറിവാങ്ങിക്കും. വണ്ടി ഉടഞ്ഞാൽ വേറെ ചെയ്യിക്കും. നീ ചത്താൽ തുലഞ്ഞു പോയി.

സ്ഥാവ:—അതുകൊണ്ടു തന്നെയാണു ബോധിപ്പിച്ചതു്. എന്നെ എനിക്കു മാറിവാങ്ങാൻ കഴിയില്ലല്ലൊ.

സംസ്ഥാ:—ഒക്കെനശിക്കട്ടെ. ഈ മതിൽ ഇടിഞ്ഞേടത്തുക്കൂടെത്തന്നെ വണ്ടി കേററണം.

വസ:—(വിചാരം) കഷ്ടം! ആ ദുഷ്ടൻ സംസ്ഥാനകൻ തന്നെ. വണ്ടി മറിഞ്ഞു മരിച്ചാൽ അതും ഭാഗ്യം. ഇവൻ പിന്നെ ശല്യപ്പെടുത്തുകയില്ലല്ലൊ. ആര്യചാരുദത്തന് എന്തപകടം പററിയോ?

സ്ഥാവ:—(വണ്ടി കൊറീട്ട്) വണ്ടി ഇതാ കൊണ്ടു വന്നു.

സംസ്ഥാ:—എടാ നീയെന്ത് ചാവാഞ്ഞെ?

സ്ഥാവ:—(തല കലുക്കന്നു)

സംസ്ഥാ:—ശാമീ! വീത്തു നമുക്ക വണ്ടിയിൽകേറാം. ശാമിതന്നെ നമ്പെ കേറണം.

വിടൻ:—ആകട്ടെ. (കേറാൻ ഭാവിക്കുന്നു)

സംസ്ഥാ:—വരട്ടെ; നിൻ്റെ അപ്പൻ്റെയാ വണ്ടി? ഞാൻ ഉടമത്തൻ—രാജശ്യാലൻ—ഞാൻ കേറുന്നതിമ്പെ കേറി തെളിയാനോ?

വിടൻ:—അങ്ങു പറഞ്ഞിട്ടല്ലേ?

സംസ്ഥാ:— ഞാൻ പറഞ്ഞാലോ — മരിയാദ വേണ്ടെ?

വിടൻ:—ശരി. (കൈനീട്ടി ഭാവം കാണിച്ചിട്ട്) രാജശ്രീരാജശ്യാലനങ്ങുന്നെജമാനനവർകൾ അടിയതതാം.

സംസ്ഥാ:—അങ്ങിനെ പറ. (വണ്ടിതുറന്നു നോക്കീട്ടു ഭയത്തോടെ ചാടിയിറങ്ങി വിടൻ്റെ കഴുത്തിൽ കെട്ടിപ്പിടിച്ചിട്ട്) ശാമീ, ശാമീ, വണ്ടിക്കകത്തു് ഒരു ലക്കി(യക്ഷി) നമ്പളെ ഇപ്പം കീന്തിക്കടിക്കും.

വിടൻ:—പേടിക്കേണ്ട. യക്ഷി വണ്ടിയിൽ കേറി സവാരി ചെയ്യുമോ? വെയിലത്തു ചെന്നു കേറിയപ്പോൾ അങ്ങുന്നാവനവൻ്റെ നിഴലുതന്നെ കണ്ടതായിരിക്കണം.

സംസ്ഥാ:—എൻ്റപ്പനെ, ഥാവരകാ, നീ ചാവാണ്ടെ വന്നല്ലോ.

സ്ഥാവ:—ഉവ്വ്—എജമാനേ.

സംസ്ഥാ.—എന്നാൽ ശാമി കേറി നോക്കണം. സൂക്ഷിച്ചുവേണ്ടു്! ഞാനോടിക്കളയാം. (പുറകോട്ടു മാറുന്നു.)

വിടൻ:—(കേറി നോക്കീട്ടു് വിഷാദം) എന്തു കഷ്ടം! എന്താശ്ചര്യം! മാൻപേട കടുവായെ അഭിസരിക്കയോ? (സാകൂതമായിട്ടു്) വസന്തസേനേ, ഇതു ഞാൻ വിചാരിച്ചിരുന്നില്ല.

വസ:—ഞാനും വിചാരിച്ചതല്ല. വണ്ടി മാറിക്കേറിപ്പോയതാണു്. അങ്ങു് എന്നെ രക്ഷിക്കണം.

വിടൻ:—അഭയം അഭയം! ഇവനെ വഞ്ചിക്കാം. (ഇറങ്ങി സംസ്ഥാനകന്റെ അടുക്കൽ ചെന്നിട്ടു്) വണ്ടിയിൽ യക്ഷിയുടെ അധിവാസമുണ്ടു്. അല്ലെങ്കിൽ ഈ വാസന വരുമോ? പുറവശം പൊള്ളയുമാണെന്നു തോന്നി.

സംസ്ഥാ:—എന്നാൽ ശാമിയെ എന്തേ വിട്ടേച്ചു? ശാമി മന്ത്രവാദിയാണോ?

വിടൻ:—എനിക്കു മന്ത്രവാദമില്ലെങ്കിലും ഞാൻ ഗായത്രിയുള്ളവനല്ലേ. ഏതായാലും പരീക്ഷിക്കാൻ പോകേണ്ട. നട്ടുച്ചയ്ക്കും അർദ്ധരാത്രിക്കുമാണു് ഭൂതപ്രേതാദികളുടെ സഞ്ചാരം. നമുക്കു നടന്നു പൊയ്ക്കളയാം.

സംസ്ഥാ:—ശാമീ, അതുതന്നെ കൊള്ളാം. അപ്പുറം; ഥാവരകാ, വണ്ടികൊണ്ടു വന്നോളൂ; ഞങ്ങൾ നടക്കുന്നു. അല്ലെങ്കിൽ വരട്ടെ—നിക്കു്. രാജശ്യാലൻ സംസ്ഥാനകനങ്ങനെ കാൽനടയിൽ പോണതു കൊള്ളാമോ? അയ്യേ! പോകണോ കേട്ടു്! ആളുകളൊക്കെ ചിരിക്കും. മന്ത്രവാദിയെ വരുത്തിക്കളയാം.

വിടൻ.—(വിചാരം) വിഷത്തെ ഔഷധമാക്കുന്നതു പ്രയാസം. വേറെ വഴിയുണ്ടു്. (വെളിവായിട്ടു്) അങ്ങുന്നു് കുളിച്ചുപോയല്ലോ. ഞാൻ നേരമ്പോക്കു പറഞ്ഞതല്ല!

അങ്ങേടെ സ്വന്തം വസന്തസേന അങ്ങേക്കാണാൻ വന്നിരിക്കയാണ്

വസ:—(വിചാരം) ശാന്തം പാപം! ശാന്തം പാപം!

സംസ്ഥാ:—(സന്തോഷത്തോടെ) ആഹാ! അതാണോ അങ്ങ് മന്ത്രിച്ചത്? കൊള്ളാം. നന്നായി നല്ല കണി.

വിടൻ:—അങ്ങിനെതന്നെ.

സംസ്ഥാ:—എന്നാൽ ചെന്ന് എതിരേല്ക്കാം. അന്നു ഉപദ്രവിച്ചതിന്നു പ്രായശ്ചിത്തവും ചെയ്യണം. (വസന്തസേനയുടെ അടുത്തുചെന്നിട്ട്)—

കണക്കായിരുന്നതും പിണങ്ങുന്ന നിൻകാ-
ലിണക്കൂപ്പിയിതാ കൈവണങ്ങുന്നു ദാസൻ;
പിണക്കങ്ങളെല്ലാം ഗണിക്കാതെയിപ്പോൾ
ഇണക്കത്തോടെന്നോടിണങ്ങേണമമ്മേ 9

വസ:—(കോപത്തോടെ) മാറു, അസംബന്ധം പറയുന്നോ? (ചവുട്ടിത്തള്ളുന്നു)

സംസ്ഥാ:—(ചീറിക്കൊണ്ട്)

എന്തെടി തേവടിയാളേ,
എൻതിരുമുടിമേൽ ചവുട്ടി നീ ചവറേ?
അമ്പലമൊന്നിലണഞ്ഞോ-
രുമ്പരെയും കുമ്പിടാത്ത വൻപനിവൻ 10

എടാ, സ്ഥാവരക, നിനക്കിവളെ എവിടുന്നു കിട്ടി?

സ്ഥാവ:—ഗ്രാമവണ്ടികൾ കൊണ്ടു വഴിയടഞ്ഞിരുന്നു. ഞാൻ നമ്മുടെ വണ്ടി ചാരുദത്തന്റെ പടിവാതലിൽ നിറുത്തിട്ട് ഇറങ്ങി വണ്ടിക്കാരെ സഹായിക്കുമ്പോൾ ഇവൾ തെറ്റിദ്ധരിച്ചു വന്നുകേറിയതായിരിക്കണം.

സംസ്ഥാ:— ആ്ങ്ഹാ! വണ്ടി മാറിക്കേറിയതാണ്. എന്നെ അഭിസരിക്കാനല്ലാ അല്ലേ? (വസന്തസേനയോട്) ഇറങ്ങ് എന്റെ വണ്ടീന്നിറങ്ങ്. നീ അവന്റെ അടുക്കൽ ആ ദരിദ്രവാസിയുടെ അടുക്കൽ അല്ലേ പോയതു്? അതിനെന്റെ വണ്ടിയും കാളയുമോ? ഇറങ്ങെടീ തേവിടിച്ചീ ഇറങ്ങ്.

വസ:— ആര്യ ചാരുദത്തനെ അഭിസരിക്കുന്നു എന്നു പറഞ്ഞതു് സത്യം തന്നെ. അതെനിക്കൊരു ഭൂഷണവുമാണ്! ഇനി വരുന്നതൊക്കെ വരട്ടെ.

സംസ്ഥാ:— എടീ, നിന്നെ ഞാനിപ്പോൾ തലയ്ക്കു ചുററിപ്പിടിച്ചു താഴെയിടും.

വിടൻ:— വേണ്ട വേണ്ട, അങ്ങുന്നിതിനൊക്കെ പോകയോ? ഞാനാവാം; വസന്തസേനേ ഇറങ്ങു.

(വസന്തസേന വണ്ടിയിൽ നിന്നിറങ്ങി ഒതുങ്ങി നില്ക്കുന്നു)

സംസ്ഥാ:— (വിചാരം) അന്നിവൾ എന്നെ അവമാനിച്ചപ്പോൾ വന്ന ഇന്തിരിക്കട്ടെ ഞാനപ്പം അടക്കി. ഇനി ഈ ചെല്ലക്കേക്കൊണ്ട് ഇതിനിടയാകരുതു്. ഇപ്പം തന്നെ വക വരുത്തണം. ആട്ടെ ഇങ്ങനെ ചെയ്യാം. (വെളിവായിട്ട്) ശാമീ, ശാമീ,

ഉണ്ടോ നിനക്കൊരു തിളക്കമുള്ള
പട്ടുത്തരീയം ചുമലിൽ ധരിപ്പാൻ?
ഊണിന്നിറച്ചിക്കറിയും കടിച്ചു
ചകം ചകം ചക്കചകം ചവയ്പ്പാൻ? 11

വിടൻ:— ഉണ്ടെങ്കിൽ എന്തു്?

സംസ്ഥാ:— ഞാമ്പറയണതു കേക്കണം.

വിടൻ:— ആവാം, അകൃത്യമല്ലെങ്കിൽ.

സംസ്ഥാ:—ശാമീ, അകൃത്യത്തിന്റെ ഗന്ധംപോലുമില്ല.

വിടൻ:—എന്നാൽ പറയൂ.

സംസ്ഥാ:—വശന്തശേനെ കൊല്ലണം.

വിടൻ:—(ചെവി പൊത്തീട്ട്)

സൌഭാഗ്യഭാഗ്യവതി യുജ്ജയിനീപതിക്ക
സൽഭൂഷയായ് വിലസുമീ വനിതാജനത്തെ
ഹാ! കാരണമെന്യേ കൊലചെയ്കിലിഹത്തിൽനിന്നു
ഘോരാകരമാം വൈതരണിയെങ്ങിനെ ഞാൻ കടക്കും? 12

സംസ്ഥാ:—കടത്തുകൂലി ഞാൻ തരാം. അല്ലെങ്കിൽ ഇതെന്തൊരു ശാമീ! എല്ലാരും കാൺകെയാണോ നാമ്പാം ചെയ്യുണെ?



വിടൻ:—ആരും കാണുകില്ലെന്നോ?

ദിക്കെട്ടുമീ, വനദേവതമാർ, നഭസ്ഥാ-
നർക്കൻ, നക്ഷത്രവീഥിതി, ധർമ്മദേവൻ,
ചിൽക്കാതലാം ഹൃദയമെന്നിവരിത്രപേരു-
മിക്കണ്ടലോകചരിതത്തിനു സാക്ഷികളത്രേ 13

സംസ്ഥാ:—എന്നാ മുണ്ടിട്ടു മൂടിക്കളയണം.

വിടൻ:—മൂർഖൻ! മറയത്തു പോ° (ഓടുന്നു)

സംസ്ഥാ:—ഇത ഉതന്ന് അത്മ്മപയം (അധർമ്മഭയം) പോലും. നമ്മുടെ ഥാവരകനെ പിടിക്കാം. അപ്പനെ ഥാവരകാ, വീഴ്ങല തരിക്കാം.

സ്ഥാവ:—തന്നാൽ ഞാനിടാം.

സംസ്ഥാ:—നീ പറഞ്ഞതാ കേക്കുമോ?

സ്ഥാവ:—എല്ലാം ചെയ്യാം—അകാര്യമൊഴികെ.

സംസ്ഥാ:—എന്നാ ഇവളെ കഥ കഴിക്കണം.

സ്ഥാവ:— അങ്ങനിങ്ങനെ ഉത്തരവാകരുത്. ഞാൻ എന്റെ കഷ്ടകാലത്തിന് ഈ സാധുസ്ത്രീയെ വണ്ടിമാറി ഇവിടെ കൊണ്ടുവന്നതാണ്.

സംസ്ഥാ:— എടാ വേലക്കാരാ, നിന്റെ മേലും എനിക്കധികാരമില്ലെന്നോ?

സ്ഥാവ:— എന്റെ ശരീരത്തിന്മേൽ എജമാനന്ന അധികാരമുണ്ട്; ചാരിത്രത്തിന്മേൽ ഇല്ല. അങ്ങനെ ചെയ്യരുത്; എനിക്കു ഭയമുണ്ട്.

സംസ്ഥാ:— എന്തു ഭയം? നീ എന്റെ സേവകനായിരുന്നിട്ട് ആരുടെ ഭയം? ഏതു ഭയം?

സ്ഥാവ:— പരലോകഭയം.

സംസ്ഥാ:— നിന്റെ പരലോകം, മണ്ണാങ്കട്ടീം; പറഞ്ഞതുകേക്കുല്ല്യോ? (അടിക്കുന്നു)

സ്ഥാവ:— അങ്ങുന്നെന്നെ അടിച്ചുകൊള്ളണം. ഞാൻ അകൃത്യം പ്രവർത്തിക്കയില്ല.

പൂർവ്വചരിതപാപത്താൽ പിറന്നേൻ ഗർഭദാസനായ്;
ചാരിത്രദോഷമിനിയും ചരിക്കാൻ ഭാവമില്ല ഞാൻ. 14

വിടൻ:— സ്ഥാവരക, നീ ധീരൻതന്നെ അങ്ങനെ,

പരിചാരികപ്പുരിഷയിൽ പിറന്നൊരീ-
പ്പുരുഷന്നുമിത്ര പരലോകഭീരുത;
പരമോന്നതസ്ഥിതിയിലും നിനക്കഹോ!
പരിവാദഭീതിയതുപോലുമില്ലയോ? 15

(മൂക്കിൽ കൈയ്‌വെച്ചിട്ട്) വിധിയുടെ കടുപ്പം എന്തു പറയാം.

ശിഷ്ടൻ സ്ഥിരൻ സുമതിയാമിവനിങ്ങു ഭൃത്യൻ;
ദുഷ്ടൻ ഭവാൻ ചപലബുദ്ധിമതിയങ്ങു ഭർത്താ;
കഷ്ടം ഇലോകം വിപരീതമായ് തല കീഴ്മറിച്ചു —
ദുഷ്ടപ്രവൃത്തി വിധിയീവിധമാചരിപ്പു. 16

സംസ്ഥാ:—(വിചാരം) കിഴവട്ടാരിക്കു് അധൎമ്മഭയം ഈ അടിമയ്ക്കു് പരലോകഭയം. രാജശ്യാലനെനിക്കു് ആരെബ്ഭയം? (വെളിവായിട്ടു്) എടാ അടിമപ്പയലേ, പോ! വല്ല മൂലേലുംപോയി കുത്തിക്കു്.

സ്ഥാവ:—അങ്ങത്തെ ഉത്തരവു്. (വസന്തസേനയുടെ അടുക്കൽ ചെന്നിട്ടു്) എന്നാൽ ഇത്രയേ കഴിയൂ. ക്ഷമിക്കണം.

(പോയി)

സംസ്ഥാ:—(അരയും തലയും മുറുക്കീട്ടു്) നിക്കെടി, വശന്തശേനേ, നേരെ നിക്കു്. ഞാൻ നിന്നെ കൊല്ലട്ടെ.

വിടൻ:—ആഃ! എന്റെ സമക്ഷത്തിൽ വെച്ചോ? (കൊരളയ്ക്കു പിടിക്കുന്നു)

സംസ്ഥാ:—(താഴെവീണു പിടഞ്ഞുകൊണ്ടു്) ശാമി അങ്ങത്തെ കൊല്ലുണം. (മോഹാലസ്യം നടിച്ചിട്ടു് വിചാരം) ഞാനിതേവരെ ചോറും വെള്ളവും കൊടുത്തു പൊലത്തീട്ടു് ഇപ്പക്കാര്യം വന്നപ്പം ഇവനെന്റെ ശത്രുവായല്ലൊ. (ആലോചിച്ചിട്ടു്) ഉപായമുണ്ടു്. ഈ ഉളളൻ വശന്തശേനേടെ നേരെ കണ്ണു കാണിക്കുന്നു. ഇവനെ അയച്ചിട്ടു് ഇവളെ കൊല്ലുണം. (വെളിവായിട്ടു്) ശാമീ, ഞാൻ കളി പറഞ്ഞതു് അങ്ങു കാര്യമാക്കി. ഇല്ലേ? ഇത്ര വല്യ പന പ്രമാണമുള്ള കലത്തിൽ ജനിച്ചിട്ട ഞാൻ — രാജശ്യാലൻ— സംസ്ഥാനകനെജമാനൻ ഈ അഴുക്കക്കാര്യം ചെയ്യുമോ? ശാമിയെ ഞാൻ ഒന്നു് ഒപ്പിച്ചു.

വിടൻ:—

കുലമെന്തിനു ചൊല്ലുന്നു? ശീലം താനിഹ കാരണം;
നല്ലകണ്ടത്തിലുണ്ടാകാം വല്ലാത്ത വിഷവിത്തുകൾ 17

സംസ്ഥാ:—ആളുകൾ നിന്നിട്ടാ ഇവൾ ലജ്ജിക്കുന്നു. സ്ഥാവരകനെ ഞാനയച്ചു; ശാമി ചെന്നു് അവളോടിക്കളയാതെ സൂക്ഷിക്കണം.

വിടൻ.—(വിചാരം) ഒരുവേള ഇവൻ പറയുന്നതിൽ വാസ്തവമുണ്ടായേക്കാം. പ്രാണഭയം വരുമ്പോൾ വസന്തസേന ഇവനു വശ്യയായി എന്നു വരാമല്ലൊ. (വെളിയായിട്ടു്) അങ്ങനെയാവട്ടെ; ഞാൻ പോകുന്നു.

വസ:—(ഉത്തരീയത്തിൽ പിടിച്ചു വലിച്ചിട്ടു്) ആര്യനേ എനിക്കിവിടെ ആശ്രയമുള്ളൂ.

വിടൻ:—വസന്തസേനേ, പേടിക്കേണ്ട. (സംസ്ഥാനകനോടു്) സ്യാലനങ്ങുന്നേ, ഞാൻ വസന്തസേനയെ അങ്ങേക്കയ്യിൽ ഏല്പിച്ചിരിക്കുന്നു.

സംസ്ഥാ:—ആകട്ടെ, അങ്ങിനെതന്നെ.

വിടൻ:— (വിചാരം) ഇവൻ മൂഢനാണെങ്കിലും, വഞ്ചനയിൽ സമർത്ഥനാണു്. ഇവന്റെ പോക്കെന്താണെന്നറിഞ്ഞിട്ടു വേണം ഇവിടം വിട്ടു പോകാൻ. (ഒഴിഞ്ഞു് ഒളിച്ചുനില്ക്കുന്നു)

സംസ്ഥാ:—(വിചാരം) ശാമി പോയി; എങ്കിലും അവൻ ഉരുളനാണു്. പാത്തു നിന്നേക്കും. അരക്കിനു് മെഴുക്. എനിക്കിനി അപകടം പറ്റത്തില്ല. (വെളിയായിട്ടു്) ഇരച്ചയെ ഒക്കെ ഞാൻ ആട്ടിയോടിച്ചു (പൂ പറിച്ചു മുടിയിൽ ചൂടി പുഞ്ചിരിയോടെ) ബാലേ വസന്തസേനേ! വരൂ.

വിടൻ:—ഇവനു വിധം മാറി; ഭാഗ്യം തന്നെ. ഇനി പോകാം. (പോയി)

സംസ്ഥാ:--പ്രിയേ വസന്തസേനേ,

ഉഴന്ന ഞാൻ കിന്നരിവെച്ച തൊപ്പി-
യഴിച്ചിടാതെ തല കുമ്പിടുന്നേൻ;
കഴിച്ചിടാമേ കനകാഭിഷേകം
വഴിപ്പെടേണം വരതാംഗനിക്കു് 18

ഇത്ര കെഞ്ചുന്ന ദാസനെ നീ ഉപേക്ഷിക്കയാണെങ്കിൽ ഏതു പുരുഷനെയാണു് സേവിക്കാൻ പോണതു്.

വസന്ത:--ഗുണകലശീലയുക്തൻ
നിർധനനെന്നാകിലും സ്വയം സേവ്യൻ;
ഗണികാജനത്തിനാകാം
ഗുണമേറും പുരുഷരിൽ പ്രണയം 19

തേന്മാവിൽനിന്നു പ്ലാശിലേക്കിറങ്ങുകയോ?

സംസ്ഥാ:--എടീ, തേവിടിയാമകളേ, ദരിദ്രചാരുദത്തൻ തേന്മാവും ഞാൻ പ്ലാശുമോ? ഇനീം നീ അവനെത്തന്നെയോ ഓർക്കുന്നതു്?

വസന്ത:-- എന്റെ ഹൃദയത്തിലിരിക്കുന്നവനെ ഓർക്കാനരുതോ?

സംസ്ഥാ:--നിന്റെ ഹൃദയത്തിലിരിക്കുന്നവനേം നിന്നേം ഒന്നോടെ തീർത്തേക്കാം. (കൈ ഓങ്ങുന്നു)

വസന്ത:--പരലോകത്തായാലും ആര്യചാരുദത്തൻ തന്നെ എനിക്കു ഗതി.

സംസ്ഥാ:--നീ പിന്നേം ആ പോക്കിരീടെ പേരു തന്നെ പറയുന്നോ? ഇതൊട്ടുവിലത്തെ പറച്ചിൽ (കഴുത്തിനു പിടിച്ചു ഞെക്കിക്കൊണ്ടു്) അവനെ ഇനി ഓർത്തോ!

(വസന്തസേന മോഹാലസ്യപ്പെട്ടു വീഴുന്നു)

സംസ്ഥാ:—ചാവെടീ, തേവിടിച്ചീ, ചാവ്. നീ ഇനിപ്പോയി ദരിദ്രചാരുദത്തനെ രമിപ്പിക്ക്. (നോക്കീട്ട്) ഇനി ഒരു അധർമ്മഭീരുവും പരലോകഭീരുവും മണ്ണാങ്കട്ടിഭീരുവും വരുന്നതിനു മുമ്പു മാറിക്കളയാം. (മാറിനില്ക്കുന്നു)

(അനന്തരം വിടനും സ്ഥാവരകനും പ്രവേശിക്കുന്നു)

വിടൻ:—(സംസ്ഥാനകനോട്) ഇതാ ഞാൻ സ്ഥാവരകനെ കൂട്ടിക്കൊണ്ടുവന്നിരിക്കുന്നു. ഞാൻ ഏല്പിച്ചുതന്ന ന്യാസമെവിടെ?

സംസ്ഥാ:—നാശമോ?

വിടൻ:—അല്ല, ന്യാസം—വസന്തസേന.

സംസ്ഥാ:—അവളങ്ങോട്ടുപോയി?

വിടൻ:—എങ്ങോട്ട്?

സംസ്ഥാ:—തെക്കോട്ട്.

വിടൻ:—നീ വ്യാകുലമായി സംസാരിക്കുന്നു. ഇതു കളിയല്ല. വസന്തസേനയെവിടെ?

സംസ്ഥാ:—ശാമിക്കത്ര കാര്യമാണെങ്കിൽ പോയി കണ്ടോണം. അതാ കിടക്കുന്നു. (ചൂണ്ടിക്കാണിക്കുന്നു)

വിടൻ:—ദ്രോഹി! ചതിച്ചുവല്ലോ! (മൂർച്ഛിച്ചു വീഴുന്നു)

സംസ്ഥാ:—ശാമിയും ചത്തു.

സ്ഥാവ:—ആശ്വസിക്കണേ, ആശ്വസിക്കണേ. (വീശുന്നു)

വിടൻ:—(ഉണർന്നു നെഞ്ചിൽ കൈവച്ചിട്ട്) ഹാ! വസന്തസേനേ!

ശൃംഗാരശ്രീയൊടുങ്ങീ; കല സകലമവ-
ലംബമായില്ലാതായ്;
സംഗീതപ്രൗഢഭംഗീവിഭവമഖിലവും
ഭംഗമംഗീകരിച്ചു;

സൗഭാഗ്യത്തിന്റെ ഭാഗ്യപ്രച്യുതിമ ചരമാ-
വസ്ഥയിൽ ചെന്നുചേർന്നു;
സൗജന്യം ശൂന്യമായി; ശിവശിവശിവനേ!
ശോഭനേ നിൻവിപത്താൽ. 20

(വിചാരം) ഇനി ഇവൻ എന്റെ നേരെയാണു തിരിയുന്നതു്. കൊലപാതകക്കുറ്റം എന്റെ മേൽ ചുമത്താൻ നോക്കും. ഇവിടെ നിന്നുകൂടാ. (പോകാൻ ഭാവിക്കുന്നു)

സംസ്ഥാ:—(പിടിച്ചു നിർത്തീട്ട്) നീ എന്റെ സ്ഥലത്തുവെച്ചുവസന്തസേനയെക്കൊന്നേച്ച് എവിടെയാ ഓടുന്നു?

വിടൻ:—മഹാപാപി, നീ എന്നെ തൊട്ടെങ്കിൽ നോക്കൂ! (കൈയോങ്ങുന്നു)

സംസ്ഥാ:—ശാമീ, കെറീടക്കണ്ട, അബദ്ധം വന്നു പോയതല്ല്യോ. ഇനി നമുക്കു കുറ്റം വല്ല തെമ്മാടികളുടെയും തലയിൽ പിടിച്ചുവെയ്ക്കണം. ശാമി സഹായിക്കില്ലേ. എന്റെ സമ്പാദ്യത്തിൽ പാതി തന്നേയ്ക്കാം.

വിടൻ:—ശാന്തം പാപം! (ചെവി പൊത്തുന്നു)

സ്ഥാവ:—കട്ടപ്പം! കട്ടപ്പം!

സംസ്ഥാ:—(ഉറക്കെച്ചിരിക്കുന്നു)

വിടൻ:—ചിരിച്ചതെല്ലാം മതി, നീ ശഠിക്കേടോ;
ചിരമേവൻ പ്രേമഫലം ലഭിച്ചതേ;
ചരിക്ക നീ സ്വൈരമിനിജ്ജരിച്ചതാം
ചെറിപ്പിനൊപ്പം നിരസിച്ചു നിന്നെ ഞാൻ. 21

സംസ്ഥാ:—ശാമീ, മനസ്സ്. നമുക്കീ കുളത്തിലിറങ്ങി ജലക്രീഡ ചെയ്യാം.

വിടൻ:—ഹാ! വസന്തസേനേ!

വാരാംഗി വാരാംഗനയായ് വരൊല്ലേ മേലിലെങ്കിലും;
ചാരിത്രചാരുതയെഴും തറവാട്ടിൽ പിറക്ക നീ.' 22

സംസ്ഥാ:—എടാ, പഞ്ചപാവി! വശന്തശേനെ കൊന്നേച്ച് ശൃഗാലനെപ്പോലെ പതം പറഞ്ഞു പടവിളിക്കുന്നോ? ഞാൻ എന്റെ മച്ചുനന്റെ മുമ്പാകെ അന്യായം കൊടുക്കുന്നുണ്ട്. (പിടിച്ചു നിർത്താൻ ഭാവിക്കുന്നു)

വിടൻ:—എടാ വഷള, നിനക്കു ശിക്ഷ ഇപ്പോൾ തന്നെ കഴിച്ചേക്കാം. (വാളൂരി ഓങ്ങുന്നു)

സംസ്ഥാ (ഒഴിഞ്ഞു മാറീട്ട്) നീ നശിച്ചുപോ.

വിടൻ:—(വിചാരം) ഇനി രാജധാനിവാസം പാടില്ല. ശർവിലകൻമുതൽപേരുടെ സംഘംതന്നെ എനിക്കും ഗതി. (പോയി)

സംസ്ഥാ:— സ്ഥാവരക, നീ വണ്ടിയുംകൊണ്ടു ചെന്ന് എന്റെ അരമനയുടെ നിലാമുററത്തു കാത്തു നിക്ക്. ഞാൻ കളികഴിഞ്ഞു വരാം.

സ്ഥാവ:—ഉത്തരവ്. (വണ്ടിയുംകൊണ്ടുപോയി)

സംസ്ഥാ:—ശാമീ പേടിച്ചോടി; ഇനി ഇങ്ങോട്ടു കടക്കുല്ല. സ്ഥാവരകനെ വിലങ്ങുവെച്ച് തെരുവുമാളികയിലിട്ടുകളയാം. ഒരു പോരുകൂടിപ്പണിഞ്ഞാൽ കാര്യമൊക്കെ ഒക്കും. ആ ദാരിദ്ര്യവാസിയെക്കൂടെ അകപ്പെടുത്തണം. വശന്തശേനയെക്കൊന്നതു ചാരുദത്തൻ; കാരണം ആഭരണങ്ങൾ കൈക്കലാക്കാൻ—കൈക്കൂലി. ഇപ്പം തന്നെ അന്യായം കൊടുത്തേക്കാം. ഒരു കല്ലിനു രണ്ടു പക്ഷി. അവനിനി എന്നെ ആക്ഷേപിക്കട്ടെ. (ആലോചിച്ചിട്ട്) ആ ശവം നല്ലോണം ചത്തോ എന്നൊന്നുകൂടി നോക്കണം (ചെന്നുകുനിഞ്ഞുനോക്കീട്ട്) ഇനി സംശയമില്ല. കരിയിലയിട്ടു മൂടിയേച്ചു പൊയ്ക്കളയാം. (അങ്ങനെ ചെയ്തി

പുറപ്പെടുന്നു) നാശമായി; അമ്പേ വന്ന മൊട്ടയൻ തിരിച്ചു ഇങ്ങോട്ട്—ഇവനെ കൊല്ലാതെ വിട്ടിട്ടല്ലേ? നശിക്കട്ടെ (മതിൽ ചാടി മറുവഴിയെ പോകുന്നു)

(അനന്തരം ബൌദ്ധസന്യാസി പ്രവേശിക്കുന്നു).

സന്യാസി:—രാജസ്യാലൻ പോയല്ലോ. ഇനി ഈ കാഷായവസ്ത്രം ഉദ്യാനത്തിൽ വിരിച്ചുണക്കാം. (ചുററിനോക്കീട്ട്) താഴെ വിരിച്ചാൽ പൊടിപററും; കെട്ടിത്തൂക്കിയാൽ കുരങ്ങു ശല്യംചെയ്യും. ഈ കരിയിലക്കൂനയിൽ വിരിക്കാം. (അങ്ങനെ ചെയ്തിട്ടു ഇരിക്കുന്നു) കഷ്ടം! ആ മഹാപാപി രാജസ്യാലൻ അടിച്ചതിന്റെ വേദന ഇനിയും പോയില്ല. ഇവൻ ചെയ്ത ഉപദ്രവവും വസന്തസേന ചെയ്ത ഉപകാരവും ഒരിക്കലും മറക്കാവുന്നതല്ല. നമോ ബോധിസത്വായ! 'ഉദരപൂരണം...'[8–1](പാടുന്നു) (കാഷായവസ്ത്രം സൂക്ഷിച്ചു നോക്കീട്ട്) കരിയില ഇളകുന്നു. ഉള്ളിൽ വല്ല പ്രാണികളുമുണ്ടോ? (അടുത്തുചെന്ന് വസ്ത്രം നീക്കി നോക്കീട്ട്) ബുദ്ധമുനേ ശരണം! കരിയിലയ്ക്കുള്ളിൽ ഒരു സ്ത്രീ കിടക്കുന്നല്ലോ. (സൂക്ഷിച്ചു നോക്കീട്ട്) ശ്വാസമുണ്ട്. നനഞ്ഞ വസ്ത്രത്തിന്റെ സ്പർശത്താൽ മോഹാലസ്യം ഉണർന്നതായിരിക്കണം.

(വസന്തസേന കണ്ണു തുറന്ന് ആംഗ്യംകൊണ്ടു വെള്ളം ചോദിക്കുന്നു)

സന്യാ:—അയ്യോ, ഇതെന്റെ വസന്തസേനയോ

(ഓടിച്ചെന്നു വെള്ളംകൊണ്ടുവന്നു കൊടുത്തിട്ടു വീശുന്നു)

വസ:—ആര്യ! അങ്ങ് ആരാണ്?

സന്യാ:—ഉപാസിക എന്നെ ഓർക്കുന്നില്ലയോ? അന്നു പത്തു വരാഹൻതന്ന് ഉപാസിക രക്ഷിച്ച സംവാഹകനാണ് ഞാൻ.

വസ:—ഓൎമ്മ വന്നു. ആൎയ്യന്റെ വേഷം മാറിപ്പോയല്ലൊ?

സന്യാ:—ഉപാസികെ, ഇതെന്തു കഥയാണു്?

വസ:—വേശവാസത്തിന്റെ ഫലമെന്നേ പറയാനുള്ളു.

സന്യാ:—അക്കഥയൊക്കെ ഇരിക്കട്ടെ. ഉപാസിക എഴീക്കണം; ഞാൻ താങ്ങിക്കൊള്ളാം. ഞങ്ങളുടെ ചൈത്യം ഇവിടെ അടുത്തുതന്നെയാണു്. അവിടെ എന്റെ ധൎമ്മഭഗിനിയുണ്ടു്; വേണ്ട ശുശ്രൂഷകളൊക്കെ ചെയ്യും. അങ്ങോട്ടു പോകാം.

(എല്ലാവരും പോയി)



## ഒമ്പതാം അങ്കം

(അനന്തരം ശോധനകൻ പ്രവേശിക്കുന്നു)

ശോധന:—അധികരണമണ്ഡപത്തിൽ ഒരുക്കങ്ങളെല്ലാം ചെയ്തുകഴിഞ്ഞു. ഇനി യജമാനന്മാരുടെ വരവു കാത്തുനില്ക്കാം. (മുന്നോട്ടു നോക്കീട്ടു്) ഓഹോ! രാജസ്യാലന്റെയാണോ വരവു്? ഇദ്ദേഹത്തിനു ഇവിടെ എന്തു കാൎയ്യം? ഏതായാലും നേരെ നില്ക്കേണ്ട. (ഒഴിഞ്ഞു നില്ക്കുന്നു)

(അനന്തരം വേഷാഡംബരത്തോടെ സംസ്ഥാനകൻ പ്രവേശിക്കുന്നു)

സംസ്ഥാ:—പുഷ്പകരണ്ഡകോദ്യാനത്തിനു ഞാൻ വന്നു സാവധാനത്തിൽ കളിച്ചുണ്ടുംകഴിച്ചുച്ചാ വരണതു്.

അധികരണികന്മാർ ഇനിയും വരാറായില്ലല്ലോ. ഇവററയ്ക്കെന്തിനാ ശമ്പളംകൊടുക്കണം. ആട്ടെ, ഈ പുൽത്തകിടിയിൽ അവറേറടെ വരവു കാത്തിരിക്കാം. (അങ്ങനെ ചെയ്യുന്നു)

(അനന്തരം അധികരണികനും ശ്രേഷ്ഠി, കായസ്ഥർ, ദൂതർ, സദസ്യർ മുതലായവരും പ്രവേശിച്ചു യഥാസ്ഥാനം ഇരിക്കുന്നു)

അധി:—(സദസ്യരോട്) എന്നാൽ നമുക്കിനി വേല ആരംഭിക്കയല്ലേ?

സദസ്യർ.—ഞങ്ങൾ സന്നദ്ധരായിരിക്കുന്നു.

അധി:—എടോ ശോധനക, വെളിയിൽച്ചെന്ന് ആവലാധിക്കാരുണ്ടെങ്കിൽ വരാൻ പറയൂ.

ശോധ:—(വെളിയിൽ ചെന്ന്) ആവലാധിക്കാരുണ്ടോ? ആവലാധിക്കാരുണ്ടോ!

സംസ്ഥാ:—എനിക്കാവലാധിയുണ്ട്.

ശോധ:—(വെളിയിൽ നിന്നകത്തു ചെന്ന്) രാജസ്യാലൻ സംസ്ഥാനകനാണെന്ന് ആവലാധിയുംകൊണ്ടു വന്നിരിക്കുന്നു.

അധി:—(സദസ്യരോട് സാകാംക്ഷമായിട്ട്) രാജസ്യാലനോ ഒന്നാമത്തെ ആവലാധിക്കാരൻ? സൂര്യോദയത്തിലെ ഉപരാഗംപോലെ ഇത് അശുഭസൂചകമാണ്.

പ്രധാനസദസ്യൻ:—(സാകാംക്ഷമായിട്ട്) ഏതുധാർമ്മികന്നാണാവോ ഇന്നു ഗ്രഹപ്പിഴ പിടിച്ചതെന്നറിഞ്ഞില്ല.

അധി:—(ശോധകനോട്) ആട്ടെ, വരാൻ പറയൂ.

ശോധ:—ഉത്തരവ്. (പോയി)

(അനന്തരം സംസ്ഥാനകനും പിന്നാലെ ശോധനകനും പ്രവേശിക്കുന്നു)

സംസ്ഥാ:— (ആടോപത്തോടെ ചുററിനടന്ന് അടുത്തു ചെന്നിട്ട്) നമുക്ക സ്വയംതന്നെ. നിങ്ങക്കും വേണെങ്കിലാട്ടെ.

അധി:— (വിചാരം) ആവലാധിയുടെ ആരംഭം നന്നായി. (വെളിവായിട്ട്) ഇരിക്കാം, (പീഠം ചൂണ്ടിക്കാണിക്കുന്നു)

സംസ്ഥാ:— ഉം! ഇതെന്റെ സ്ഥലമാണ്. പീഠങ്ങളും എന്റെ വകയാണ്. ഇതിലിരിക്കാം, അതിലിരിക്കാം. (ശ്രേഷ്ഠി, കായസ്ഥൻ മുതൽപേരുടെ തലയിൽ തൊട്ടു കുലുക്കി അധികരണികന്റെ അടുക്കൽ നിലത്ത് ഇരിക്കുന്നു)

അധി:— അങ്ങെയ്ക്കു് ആവലാധി ഉണ്ടോ?

സംസ്ഥാ:— പിന്നില്ലാണ്ടോ?

അധി:— എന്നാൽ പറയാമല്ലൊ, ഞങ്ങൾ കേൾക്കാം.

സംസ്ഥാ:— പറയാം; എന്നെ നിങ്ങളറിയുമോ?

രാജശ്വശുരനെൻ താതൻ; രാജാ താതന്മാപ്പിള;
രാജസ്യാലൻ സ്വയം ഞാനും; രാജാവെൻഭഗിനീപതി 1

അധി:— അതെല്ലാമറിയാം.

കുലമെന്തിന്ന ചൊല്ലുന്നു? ശീലം താനിഹ കാരണം
നല്ല കണ്ടത്തിലുണ്ടാകാം വല്ലാത്ത വിഷവിത്തുകൾ 2

കാര്യം കേൾക്കട്ടെ.

സംസ്ഥാ:— എനിക്കാവശ്യമുള്ളതു ഞാൻ പറയും, ഇതാ കാര്യം!— എന്റെ അളിയൻ മഹാരാജാവ് എനിക്കു ചെന്നിരുന്നു രസിക്കാൻ പുഷ്പകരണ്ഡകമെന്ന ജീർണ്ണോദ്യാനം തന്നിരിക്കുന്നു. ഞാനെന്നും രാവിലെ അടിച്ചുതളിപ്പിക്കാനും നനപ്പിക്കാനും കളപറിപ്പിക്കാനും

മററും അവിടെ പോകും. ഇന്ന രാവിലെ അതിന്ന പോയപ്പോം അവിടെകിടക്കുന്നു--അയ്യോ! എനിക്കുമേപടിയാവുന്നു. പറയാൻ—ഒരു സ്ത്രീയുടെ ശവം.

അധി:—ആ സ്ത്രീ ഏതാണെന്നറിവുണ്ടോ?

സംസ്ഥാ:—ഞാനറിയില്ലേ? അവളു, വസന്തസേന നഗരത്തിലെല്ലാം കീൎത്തികേട്ട വസന്തസേന—പൊന്നു കൊണ്ടു നിലയങ്കി ഉണ്ടാക്കി ഇട്ടുകൊണ്ടു നടക്കുന്നവൾ. ഏതോ ഒരു മഹാപാപി അവളുടെ ആഭരണം മോഹിച്ച്, ഉദ്യാനത്തിൽകൊണ്ടുചെന്നു കഴുത്തിനു ഞെക്കിക്കൊന്നു. ഞാനല്ല—(പെട്ടെന്നു നിവൎത്തി വാ പൊത്തുന്നു)

അധി:— രക്ഷിവൎഗ്ഗക്കാരുടെ (പോലീസുകാരുടെ) അനാസ്ഥ അധികംതന്നെ. നോക്കു കായസ്ഥ, ആവലാധിക്കാരന്റെ മൊഴിയിൽ 'ഞാനല്ല' എന്ന ഭാഗം പ്രത്യേകം കുറിച്ചുകൊള്ളണം.

കായ:--ഉത്തരവ്--(എഴുതുന്നു)

സംസ്ഥാ:--(വിചാരം) പരിഭ്രമത്തിൽ അവാച്യം പററിപ്പോയി. ആട്ടെ, നിന്നു പിഴയ്ക്കാം. (വെളിവായിട്ട്) അധികരണഭോജകന്മാരേ, നിങ്ങളെന്തിനു *ലഹള കൂട്ടുന്നു? 'ഞാനല്ല കണ്ടതു' എന്നു പറയാൻ വന്നതു്. അതിന്നു മുമ്പേ നിങ്ങൾ നാക്കിന്നു കേറിപ്പിടിച്ചോണ്ടാലോ?

(കായസ്ഥനെഴുതിയതു കാലുകൊണ്ടഴിക്കാൻ ഭാവിക്കുന്നു)

അധി:--ആഭരണം മോഷ്ടിച്ച് കഴുത്തിൽ ഞെക്കി കൊന്നു എന്ന് അങ്ങെങ്ങനെ അറിഞ്ഞു?

സംസ്ഥാ:—കഴുത്തു കരിവാളിച്ചിരിക്കുന്നതും ആഭരണങ്ങൾ ഇല്ലാത്തതുംകൊണ്ടു ഞാനൂഹിച്ചു.

ശ്രേഷ്ഠി:—അതു യോജിക്കുന്നുണ്ടു്.

സംസ്ഥാ:—(വിചാരം) എനിക്കൊരിത തിരിച്ചുകിട്ടി.

അധി:—എന്നാൽ പ്രേതപരിശോധനയ്ക്കു് ആളയച്ചിട്ടു വേണം ശേഷം വ്യവഹാരം കേൾക്കാൻ.

സംസ്ഥാ:—ഞാൻ ശവംകൊണ്ടു ചുടാമ്പറത്തു. ഇനി വേണമെങ്കിൽ ചാമ്പലെടുത്തു നോക്കിയാട്ടെ. അല്ലാഞ്ഞാൽ പിന്നെ എന്റെ തോട്ടത്തിൽ കാടൻ കടിച്ചു ശവം ഇട്ടേക്കുമോ?

അധി:—ശവം മറവുചെയ്യുന്നതു് അധികാരത്തിൽ കവിഞ്ഞ പ്രവൃത്തിയാണു്.

സംസ്ഥാ:—രാജശ്യാലൻ രാജശ്രീ സംസ്ഥാനകനായ എനിക്കു താനൊന്നും പറഞ്ഞുതരേണ്ട.

ശ്രേഷ്ഠി:—(അധികരണികനോടു് സ്വകാര്യമായിട്ടു്) വെട്ടാൻ വരുന്ന പോത്തിനോടു നാം എന്തിനു വേദമോതുന്നു? ഈ ദുർബുദ്ധി പറയാനുള്ളതു പറയട്ടെ. (വെളിവായിട്ടു്) ഈ വ്യവഹാരത്തിൽ സങ്കടമാർക്കാണു്.

അധി:—ഇദ്ദേഹം കണ്ടതായും ഊഹിച്ചതായും പറയുന്ന സംഗതി വാസ്തവമാണെങ്കിൽ വസന്തസേനയുടെ മാതാവാണു് ഇവിടെ സങ്കടക്കാരി. ആ സ്ത്രീ ഒരു വേള ഈ സംഗതി ഗ്രഹിച്ചില്ലെന്നും വരാം. അതുകൊണ്ടു് ആദ്യമായി ആ സ്ത്രീയെ വിളിച്ചുവരുത്തി ചോദിക്കണം.

പ്രധാനസഭ്യൻ:— അതാണു ന്യായത്തിന്റെ ഗതി.

അധി:—എടോ ശോധനക, താൻ ചെന്നു് വസന്തസേനയുടെ മാതാവിനെ വിളിച്ചുകൊണ്ടു വരണം.

'ന്യായാലയത്തിൽ അധികരണികന്മ നിങ്ങളോട്ട് ഒരു സംഗതി ചോദിക്കേണ്ടതുണ്ട്.' എന്നുമാത്രം ഗ്രഹിപ്പിച്ചാൽ മതി. ക്ഷോഭത്തിനൊന്നും ഇടയാക്കരുത്.

ശോധ:—ഉത്തരവ്. (പോയി)

ശ്രേഷ്ഠി:—(സംസ്ഥാനകനോട്) കൊലപാതകന്മാരെപ്പററിയും അവിടേക്കു വല്ലതും ഊഹമുണ്ടോ?

സംസ്ഥാ:—സൗജന്യമെന്നും പറഞ്ഞു കൈയിലുള്ള കാശെല്ലാം കൂണ്ടാക്കിക്കൊടുത്ത ദീപാളി കുളിച്ച ഒരു പൊണ്ണബ്രാഹ്മണനായിരിക്കും എന്നാണെനിക്കു തോന്നുന്നത്.

ശ്രേഷ്ഠി:—അങ്ങനെ ആരെയെങ്കിലും അറിവുണ്ടോ?

അധി:—ഈ വക ചോദ്യോത്തരങ്ങൾ അനുവദിക്കാൻ പാടില്ല.

(അനന്തരം വസന്തസേനയുടെ വൃദ്ധയായ മാതാവും ശോധനകനും പ്രവേശിക്കുന്നു.)

വൃദ്ധ:—എന്റെ പൈതൽ മിത്രഗൃഹത്തിൽ പോയിട്ട് ഇതുവരെ വന്നില്ല. അധികരണത്തിലേക്ക് ആഹ്വാനവും വന്നിരിക്കുന്നു. എന്തു സംഗതിയോ ആവോ? ഈശ്വരൻ രക്ഷിക്കട്ടെ. (അടുത്തു ചെന്നിട്ട്) യജമാനന്മാർക്കു വന്ദനം.

അധി:—ഭദ്രേ, സ്വാഗതം. ഇരിക്കാം.

(വൃദ്ധ ഇരിക്കുന്നു)

സംസ്ഥാ:—(ആക്ഷേപത്തോടെ) കിഴട്ടുതേവിടിച്ചി വന്നുകേറി.

അധി!—ഭദ്രേ, നിങ്ങളല്ലയോ വസന്തസേനയുടെ മാതാവ്.

വൃദ്ധ:——അതെ.

അധി:——വസന്തസേന ഇപ്പോൾ എവിടെയാണ്?

വൃദ്ധ:——മിത്രഗൃഹത്തിൽ പോയിരിക്കുന്നു.

അധി:——മിത്രമേത്?

വൃദ്ധ:——(വിചാരം) കഷ്ടം! കഷ്ടം! ഈ വക സംഗതി സഭ്യമല്ലല്ലൊ. (വെളിവായിട്ട്) സാധാരണക്കാർ ചെയ്യുന്ന ഈ വക ചോദ്യങ്ങൾ അധികരണത്തിൽനിന്നു ചോദിച്ചാൽ എന്താണു നിവൃത്തി?

അധി:——ഒട്ടും ലജ്ജിക്കേണ്ട; വ്യവഹാരമാണ് ഈ ചോദ്യം ചെയ്യുന്നതു്. ഒരു തരക്കേടുമില്ല; ഉത്തരം പറയാം.

വൃദ്ധ:——വ്യവഹാരമോ? എന്നാൽ പറയാം——യജമാനന്മാർ കേൾക്കണം. വിനയദത്തനെന്ന സാർത്ഥവാഹന്റെ പൗത്രനും സാഗരദത്തന്റെ പുത്രനുമായ ആര്യ ചാരുദത്തൻ ചെട്ടിത്തെരുവിൽ താമസിക്കുന്നുണ്ടല്ലൊ. ആ മഹാനുഭാവന്റെ ഗൃഹത്തിൽ എന്റെ പുത്രി യൗവനസുഖമനുഭവിക്കുന്നു.

സംസ്ഥാ:——ആര്യന്മാർ കേട്ടോ? ഇവളുടെ മൊഴി മുഴുവനെഴുതണം. ചാരുദത്തനാണീ വ്യവഹാരത്തിൽ പ്രതി.

ശ്രേഷ്ഠി:——ചാരുദത്തൻ മിത്രമാണെങ്കിൽ അദ്ദേഹം ഈ വ്യവഹാരത്തിൽ പ്രതിയാകുന്നതല്ല.

അധി:—— യാജ്ഞവൽക്യ സംഹിതയിലെ ഒരു വചനത്തിനു വിജ്ഞാനേശ്വരൻ ചെയ്തിട്ടുള്ള വ്യാഖ്യാനപ്രകാരം ഈ വാദത്തിനു് ഇവിടെ അവസരമുണ്ട്. എന്നാലും ഈ വ്യവഹാരത്തിൽ ചാരുദത്തൻ ഇടപെട്ടിരിക്കുന്നു.

ശ്രേഷ്ഠി:--ശരിതന്നെ.

അധി:--ധനമിത്ര, വസന്തസേന ആൎയ്യചാരുദത്തന്റെ ഗൃഹത്തിൽ പോയിരിക്കുന്നു എന്നു് വ്യവഹാരത്തിന്റെ ഒന്നാംപാദമായിട്ടു് എഴുതു്. (ശോധനകനോടു) ആൎയ്യചാരുദത്തനേയും ആഹ്വാനം ചെയ്യേണ്ടിയിരിക്കുന്നല്ലോ. അല്ലെങ്കിൽ വ്യവഹാരമാണു് ആഹ്വാനംചെയ്യുന്നതു്. ശോധനക, പോയി ആൎയ്യചാരുദത്തനെ കൂട്ടിക്കൊണ്ടുവരൂ. താൻ അവിടെച്ചെന്നു് ഈ വിധം അദ്ദേഹത്തെ ഗ്രഹിപ്പിക്കണം:--“പ്രസംഗവശാൽ അധികരണികന് എന്തോ ഇവിടെ ചോദിക്കേണ്ടതുണ്ടു്, സൌകൎയ്യംപോലെ അത്രത്തോളം ഒന്നു വന്നേച്ചുപോരുന്നതിനു ദയവു ചെയ്യണം” എന്നു്.

ശോധ:--ഉത്തരവു്. (പോയി)

ശ്രേഷ്ഠി:--(സ്വകാൎയ്യമായിട്ടു് അധികരണികനോടു്) ഈ മൂൎഖന്റെ വാക്കു പ്രമാണിച്ചു നമുക്കീവിധം പ്രവൎത്തിക്കേണ്ടിവന്നല്ലോ.

അധി:--ഞാൻ കൈയേറിയിരിക്കുന്ന സ്ഥാനത്തിനു ഇങ്ങനെയുള്ള കഷ്ടാവസ്ഥ അപരിഹാൎയ്യമാണു്:--

സ്വാൎത്ഥം താൻ കരുതിച്ചൊല്ലും; ബഹുകത്തിലൊരോ
ദോഷമെല്ലാം മറയ്ക്കും;
സത്യം പ്രത്യക്ഷമാകാ; മൊഴിവിരുതുകളാൽ
ന്യായമന്യായമാകും;
ദുസ്തൎക്കപ്രൌഢി വാദിപ്രതികളിലുളവേ
ധൎമ്മവിഭ്രംശമുണ്ടാം;
മൊത്തത്തിൽ പ്രാഡ്വിവാകന്നണവതു പഴിതാൻ
ശ്ലാഘകിട്ടാത്തതത്രേ. 8

ശ്രേഷ്ഠി:--ശരിതന്നെ, എന്നാൽ അതിനെ സംബന്ധിച്ചിടത്തോളം സ്ഥാനത്തിനുള്ള ഈവക സഹജദോഷങ്ങൾക്കുപോലും പ്രവൃത്തിക്കാൻ അവകാശമില്ലെന്നാണ് എന്റെ അനുഭവം.

അധി:--സഖെ, അങ്ങേയ്ക്ക് എന്റെ പേരിലുള്ള സ്നേഹാതിരേകവും ഗൗരവപ്രതിപത്തിയുമാണ് ഇങ്ങനെ തോന്നിപ്പിക്കുന്നത്; പ്രാഡ്വിവാകന്നു വിധിച്ചിട്ടുള്ള ഗുണങ്ങളെല്ലാം ഒരു പുരുഷനിൽ തികഞ്ഞുവരിക അസംഭവ്യം തന്നെയാണ്. നോക്കു:--

വാഗ്മിത്വം, കപടാനുധാവനരസം,
ശാസ്ത്രാർത്ഥബോധം, ക്ഷമാ,
സാമ്യം മിത്രരിപുക്കളിൽ, തെളിവുകൾ-
ക്കായത്തമാം നിർണ്ണയം,
ധർമ്മത്തിൽ പ്രതിപത്തി, ലോഭവിഗമം,
ബന്ധുതപ്പെട്ടവരിൽ,
സൗഹൃദം സുജനത്തിലെന്നിവ ഗുണം
സൽപ്രാഡ്വിവാകോചിതം. 4

ശ്രേഷ്ഠി:— (മുന്നോട്ടു നോക്കീട്ട്) ഇതാ ആര്യചാരുദത്തൻ വരുന്നു:--

പൊന്തിച്ച നാസിക; വിലോചനവും വിശാലം,
കാന്തം മുഖം കുറ്റങ്ങൾക്കിതു പാത്രമാകാ
ദന്തീന്ദ്രഗോവൃഷഗപൃഥഗ്ജാതികൾക്ക
ചിന്തിച്ചിടാം പ്രകൃതിയാകൃതിലക്ഷണത്താൽ.

അധി:--അതിനു സംശയമുണ്ടോ? എന്നാൽ ഈ മൂർഖനെ സമ്മതിപ്പിക്കണമല്ലോ.

(അനന്തരം ചാരുദത്തനും പിന്നാലെ ശോധനകനും പ്രവേശിക്കുന്നു)

ചാരു:—(വിചാരം)

ചാരിത്രത്തിൽ ചിരമകളങ്കിതൻ ഞാനഹോ! ശങ്കയില്ലെപ്പൊഴും
ദാരിദ്ര്യത്താലധികരണികന്നെന്റെ നേർക്കും കനിവില്ലേ?
കാരാഗാരച്യുതനഥവാ ഞാൻ ഇണച്ചോരകാര്യം
നേരായാരോ ചാരിലാരചനാതിയെന്നായ് വരുന്നോ? 6

ശോധ:—ഇതിലേ വരാം.

ചാരു:—വഴി കാണിക്കു; ഞാനിതാ വരുന്നു.

ശോധ:—ആര്യന്ന് അധികരണപ്രവേശം ഇന്ന് ആദ്യമായിരിക്കും; തല മുട്ടിയാല്ലോ. സൂക്ഷിക്കണം.

ചാരു:—എനിക്ക് ഇന്നേദിവസം കാണുന്നതെല്ലാം ദുശ്ശകുനമത്രേ. ലോകതന്ത്രത്തിന് ഏകാവലംബമായ ധർമ്മം ജയിക്കട്ടെ. (അകത്തു പ്രവേശിച്ചുകൊണ്ടു വിചാരം)

ധീരം മന്ത്രികലം ഗഭീരസലിലം;
ദൂതാളിശംഖീവൃതം;
ചാരന്മാർ ചുഴലും തിമിംഗലഗണം;
കായസ്ഥർ കാളാഹികൾ;
ദൂരം നീതിയിടിഞ്ഞിടുന്ന തടമാം;
നാഗാദി ഹിംസ്രങ്ങളും:
ഘോരം ഘോരമഹോ! നൃപാധികരണം
പാഥോധിപോലാമതണം. 7

(അടുത്തുചെന്നിട്ട്) ധർമ്മാധികാരികളായ ആര്യന്മാർക്ക് വിജയം.

അധി:—ആര്യന്നു സ്വാഗതം. ഇരിക്കാം.

(ചാരുദത്തൻ ഇരിക്കുന്നു)

സംസ്ഥാ:—(കോപത്തോടുകൂടെ) വന്നോടാ മാപാവീ? ഇത ദാരിദ്ര്യവാസി ദുഷ്ടനെ ഇത്രയൊക്കെ പൂജിക്കുന്നുണ്ടോ? ധമ്മമില്ല, ന്യായമില്ല. ആട്ടെ എന്തെങ്കിലും കാണിക്കട്ടെ.

അധി:--ആൎയ്യചാരുദത്ത, ഈ വൃദ്ധസ്ത്രീയുടെ പുത്രിയുമായി അങ്ങേയ്ക്കു സംസൎഗ്ഗമോ സ്നേഹമോ പ്രീതിയോ മററതെങ്കിലും ഇടപാടുകളോ ഉണ്ടോ?

ചാരു:--ആരുടെ പുത്രി?

അധി:--ഈ വൃദ്ധസ്ത്രീയുടെ. (ചൂണ്ടിക്കാണിക്കുന്നു)

(ചാരുദത്തൻ എഴുന്നേററു വൃദ്ധയോടു് ഉപചാരം പറയുന്നു)

വൃദ്ധ:--കൊച്ചുങ്ങത്തെക്കു ദീൎഘായുസ്സു്. (വിചാരം) ഈ മഹാനുഭാവനാണോ ചാരുദത്തൻ? കുററമല്ല എന്റെ പുത്രി ഇദ്ദേഹത്തിന്റെ പേരിൽ അകൃത്രിമമായ പ്രണയം ചെയ്യുന്നതു്.

അധി:--ഗണിക അങ്ങേയ്ക്കു മിത്രമാണോ?

ചാരു:--(ലജ്ജിക്കുന്നു)

സംസ്ഥാ:--പണം മോഹിച്ചു മിണ്ടാതെ
പെണ്ണിനെക്കൊലചെയ്യുവൻ
പൊണ്ണുഭാവം നടിച്ചിട്ടും
നാണിക്കുന്നു മനാക്കണേ. 8

ശ്രേഷ്ഠി:- ആൎയ്യചാരുദത്ത, പറയാമല്ലോ; മടിക്കേണ്ട. വ്യവഹാരമല്ലയോ ഇതു ?

ചാരു:--(ലജ്ജയോടുകൂടെ) ആൎയ്യന്മാരേ, ഗണികാസംസൎഗ്ഗത്തെപ്പററിയുള്ള പ്രസ്താവം ലജ്ജാവഹമാണു്. എന്നാൽ ഇതു യൌവനത്തിന്റെ ദോഷമെന്നല്ലാതെ ചാരിത്രത്തെ സ്പൎശിക്കയില്ല.

അധി:--ഈ വ്യവഹാരത്തിൽ അങ്ങേടെ ഉത്തരം അപേക്ഷിതമായിരിക്കുന്നു. അതിനാൽ ലജ്ജയ്ക്കാവശ്യമില്ല. ഞാനല്ല, വ്യവഹാരമാണു് ഈ ചോദ്യം ചെയ്യുന്നതു്.

ചാരു:--എനിക്കു് ആരുമായിട്ടാണു് വ്യവഹാരം?

സംസ്ഥാ:--(ചാടി എണീച്ചിട്ടു്)എടാ, ഞാനുമായിട്ടു്.

ചാരു:--എനിക്കു് അങ്ങുമായി വ്യവഹാരം വരാൻ ഇടയില്ല.

സംസ്ഥാ:--എടാ! പെൺകൊല ചെയ്യുവനേ! ആചമഞ്ഞു ചാരിനടക്കുന്ന ചുന്നരിപ്പെണ്ണു വശന്തശേനയെ നീ കൊന്നേച്ചു് ഇപ്പം ഒന്നും അറിയാത്തപോലെ നല്ല പിള്ളയായിട്ടു നടക്കുന്നോ?

ചാരു:—അസംബന്ധം പുലറാതിരിക്കു!

അധി:— ആര്യചാരുദത്ത, അങ്ങേക്കു് ഇദ്ദേഹത്തോടു കലഹം വേണ്ട. എന്റെ ചോദ്യത്തിനുത്തരം പറയണം; വസന്തസേന അങ്ങേക്കു മിത്രമാണോ?

ചാരു:—അതെ, മിത്രംതന്നെ.

അധി:—ആര്യ,വസന്തസേന ഇപ്പോൾ എവിടെ?

ചാരു:—ഗൃഹത്തിലേക്കുപോയി.

അധി:—എങ്ങിനെപോയി, എപ്പോൾ പോയി, ആരെങ്കിലും കൂടെയുണ്ടായിരുന്നോ?

ചാരു:—(വിചാരം) നേരെകണ്ടിട്ടില്ലാത്ത സംഗതി ന്യായസഭയിൽ പ്രസ്താവിക്കുന്നതെങ്ങനെ?

ശ്രേഷ്ഠി:—അയ്യൻ മടിക്കാതെ പറയണം.

ചാരു:—ഗൃഹത്തിലേക്കു പോയി എന്നേ എനിക്കറിവുള്ളൂ.

സംസ്ഥാ:—എന്റെ വക പുഷ്പകരണ്ഡോദ്യാനത്തിൽ കൊണ്ടുചെന്നു കഴുത്തു ഞെക്കിക്കൊന്നേച്ചിട്ടു ഇപ്പം വീട്ടിപ്പോയി എന്നു പറയുന്നോ?

ചാരു:—വമഃ! അസംബന്ധം പുലമ്പുന്ന ഈ മൂർഖന്റെ മുഖത്തു നോക്കിയാൽ അറിയാമല്ലൊ മിഥ്യാപവാദം കെട്ടിച്ചമയ്ക്കുകയാണെന്നു്.

അധി:—(ശ്രേഷ്ഠിയോടു് സ്വകാൎയ്യം)

സമുദ്രതരണംപോലെ, ഗിരിതോലനമെന്നപോൽ,
മരുൽഗ്രഹണവുംപോലെ ചാരുദത്തവിദൂഷണം 9

(വെളിവായിട്ടു്) ചാരുദത്തന്റെ ചാരിത്രശുദ്ധി ലോകവിദിതമാണു്. അദ്ദേഹം ഒരു കാൎയ്യം ചെയ്തതായിട്ടിതുവരെ കേട്ടിട്ടില്ല.

സംസ്ഥാ:—പക്ഷപാതത്തെ പിടിച്ചുംകൊണ്ടാണോ വ്യവഹാരം നടത്തുന്നതു്? നല്ല ജഡ്ജി!

ശ്രേഷ്ഠി:—(അധികരണികനോടു്) ന്യായസഭയെ അലക്ഷ്യം ചെയ്യുന്നതു ഗൌനിക്കേണ്ടതാണു്.

അധി:—ശരിതന്നെ; എന്നാൽ മനസ്സിൽ വ്യാപരിക്കുന്ന ഉദ്ദേശ്യത്തെ അടിസ്ഥാനപ്പെടുത്തിയാണു് ഒരുവന്റെ വാക്കിനെ ക്രിയയിലും സമസമാധിവകം ചെയ്യുക. അങ്ങനെയല്ലേ ധൎമ്മന്യായഗതി? സഭ്യന്മാർ എന്തു വിചാരിക്കുന്നു?

സഭ്യർ:—അതിനു സംശയമില്ല.

കായസ്ഥ:—(ശ്രേഷ്ഠിയോടു സ്വകാൎയ്യമായിട്ടു്) ഈ ദുഷ്ടന്റെ സാധുദ്രോഹമല്ലാതെ ഉദ്ദേശ്യംവല്ലതുമുണ്ടോ? അതുകൊണ്ടു് ഇവന്റെ മനോവാക്കൎമ്മഗതികളൊന്നും വകയില്ല.

ശ്രേഷ്ഠി:—മതി,മതി, വ്യാഖ്യാനംമതി. കാൎയ്യം മനസ്സിലായി. ഇവനെ ശിക്ഷിക്കാൻ നമുക്കു ശക്തിയില്ല.

അധി:—ചാരുദത്തൻ ഈ വ്യവഹാരത്തിൽ പ്രതിയാണെങ്കിലും വിസ്താരത്തിൽ അദ്ദേഹത്തിന്റെ ഇതുവരെയുള്ള നടത്തയ്ക്കു വിലവെയ്ക്കാതിരിപ്പാൻ പാടില്ല—

ധനംകവർന്നു കൃപണർക്കനിശം കൊടുത്തു
രത്നാകരത്തെയുദധിക്കു നിരർത്ഥമാക്കാൻ
യത്നിച്ച ധന്യനിവനെങ്ങനെ നീചമായ
പതീവധത്തിനു തുനിഞ്ഞിടുമർത്ഥമൂലം? 10

വൃദ്ധ:—ആര്യ ചാരുദത്തൻ ഒരിക്കലും ഇങ്ങനെ ഒരു ദുഷ്കർമ്മം ചെയ്യുന്ന ആളല്ല. അന്നൊരിക്കൽ എന്റെ പുത്രി ആഭരണങ്ങൾ അദ്ദേഹത്തെ സൂക്ഷിക്കാൻ ഏല്പിച്ചു മോഷണം പോയതിൽ ആ സംഗതികൂടി ഞങ്ങളെ അറിയിക്കാതെ പകരമായിട്ടു വിലമതിക്കാൻ വയ്യാത്ത രത്നാവലി തരികയുണ്ടായി. ആ മഹാനുഭാവൻ ഒരു നിസ്സാരമായ തുകയ്ക്കുവേണ്ടി ഈ കടന്നകൈ പ്രവൃത്തിക്ക എന്നതു് ഒരിക്കലും സംഭാവ്യമല്ല. അയ്യോ! എന്റെ പൈതലേ! (കരയുന്നു)

അധി:—ആര്യ ചാരുദത്ത, വസന്തസേന കാൽനടയായിട്ടോ വണ്ടിയ്ക്കുമേലോ പോയതു്?

ചാരു:—ഞാൻ കാൺകെയല്ല അവൾ പോയതു്.

(അനന്തരം സംഭ്രമത്തോടെ വീരകൻ പ്രവേശിക്കുന്നു)

വീരകൻ:—രാജശാസന അനുഷ്ഠിക്കുമ്പോൾ എന്നെ അധിക്ഷേപിച്ച ആ മുഷ്കൻ ചന്ദനകനോടു പകരം ചോദിക്കാനുള്ള സംരംഭംകൊണ്ടു് ഈ നാലഞ്ചുമുറ്റത്തെ കാലം ഞാൻ ഒരു യുഗംപോലെ കഴിച്ചുകൂട്ടി. അതുകൊണ്ടു അവസരം കാത്തുനില്ക്കാതെ ഉടൻതന്നെ ആവലാധി ബോധിപ്പിക്കണം. (അടുത്തുചെന്നു്) അധികൃതന്മാർക്കു വന്ദനം. (സലാം ചെയ്യുന്നു)

അധി.--മര്! രക്ഷിവർഗ്ഗപ്രധാനിയായ വീരകൻ! വീരകാ, എന്താണ് അടിയന്തിരകാര്യം?

വീര:--ബഹുമാനപ്പെട്ട രാജസഭയിൽ എനിക്ക് ഒരു ആവലാധി ബോധിപ്പിക്കാനുണ്ട്. തടവുചാടിപ്പോയ ആര്യ്യകനെ അന്വേഷിക്കുന്ന കൂട്ടത്തിൽ ഒരു മൂടുവണ്ടി ഞാൻ പരിശോധിക്കാൻ ഭാവിക്കുമ്പോൾ എന്റെ സമനിലക്കാരനായ ചന്ദനകൻ സ്വേഷ്ടമായ ധാർഷ്ട്യത്തോടെ ശഠതകൾ പറകയും കട്ടുകയും ചെയ്തതിനു പുറമെ കൃത്യനിഷ്ഠാനുഷ്ഠാനത്തിൽ എനിക്കു പ്രതിബന്ധംചെയ്തു് എന്നെ പാദതാഡനംകൊണ്ടു് അവമാനിച്ചിരിക്കുന്നു.



അധി:--ഭദ്ര വീരക, വണ്ടി ആരുടേതെന്നു അറിവുണ്ടോ?

വീര:--"വണ്ടി ആര്യ്യചാരുദത്തന്റേതാണെന്നും വസന്തസേനയെ പുഷ്പകരണ്ഡകോദ്യാനത്തിലേയ്ക്കു കൊണ്ടുപോകയാണെന്നും വണ്ടിക്കാരൻ പറകയുണ്ടായി.

സംസ്ഥാ:--അധികൃതന്മാരു കേട്ടോ?

അധി:--(വിചാരം)

പൂനിലാവു ചൊരിയുന്ന ചന്ദ്രനിൽ
ഗ്ലാനിതട്ടിയുപരാഗരശ്മിയാൽ;
പാനയോഗ്യമമലം നദീജലം
ഹാനിയാർന്നു കരയൂർന്നു വീണതിൽ 11

വീരക, താങ്കളുടെ അന്യായം പിന്നീടു കേട്ടുകൊള്ളാം. ഇപ്പോൾ ഗൗരവമേറിയ മറ്റൊരു വ്യവഹാരത്തിന്റെ വിസ്താരം നടക്കയാണ്.

വീര:--ഉത്തരവ്.

അധി:——(വിചാരം) വ്യവഹാരങ്ങളുടെ ഗതി വിഷമംതന്നെ:——

ഇക്കാൎയ്യത്തിൻപോക്ക സൂക്ഷിച്ചുമെന്നാൽ
നോക്കുന്തോറും സങ്കടം തീൎച്ചചെയ്‌വാൻ;
വ്യൎത്ഥം നീതിപ്രക്രിയാമാൎഗ്ഗമെന്നാൽ
തൎക്കിച്ചുറ്റാം ബുദ്ധിമന്ദിച്ചിരുന്നു. 12

ചാരു:——(വിചാരം)

സൽക്കാരങ്ങൾക്കെല്ലാമിടയുള്ളതോ പാത്രമായ്‌ വാണിരുന്നോൻ
ധിക്കാരം താനിപ്പൊഴുതെനിക്കവനം ചെയ്യുന്നു:
ഉൾക്കാലത്താലൊതവന തരക്കേട്ട തട്ടുന്നനേരം
തക്കംനോക്കിത്തെരുതെരെയനൎത്ഥങ്ങൾ തിക്കിത്തിരക്കും 13

അധി:——ചാരുദത്താ, വീരകൻ പറഞ്ഞതു കേട്ടോ? അതിൻപ്രകാരം വസന്തസേന ഇന്നു രാവിലെ അങ്ങടെ വണ്ടിയിൽ കേറി പുഷ്പകരണ്ഡോദ്യാനത്തിലേക്ക പോവുകയുണ്ടായിട്ടുണ്ടു.

ചാരു:—അങ്ങനെ ഒരു ഏൎപ്പാട്ട ഞാൻ ചെയ്തിരുന്നു. ഫലിച്ചതായി എനിക്കറിവില്ല.

അധി:—എന്തിനാണു് അവളെ ഉദ്യാനത്തിലേക്കു് കൊണ്ടുപോകാൻ നിശ്ചയിച്ചതു്?

ചാരു:—രമിപ്പിക്കാൻ.

സംസ്ഥാ:—പരമാൎത്ഥമാണെങ്കിൽ 'മരിപ്പിക്കാൻ' എന്നു മറിച്ചുപറയണം.

അധി:—വസന്തസേന ഉദ്യാനത്തിൽ പോയില്ലെങ്കിൽ പിന്നെ എവിടെ?

ചാരു:—എനിക്കു നിശ്ചയമില്ല.

അധി:——ആൎയ്യ ചാരുദത്ത, സത്യം പറയണം.

ചാരു:—മുഷ്കോടു മൂർഖൻ പകവെച്ചു പഴിച്ചുകൊല്ലും
വക്കാണവാക്കതിനൊരുത്തരമാരുരയ്ക്കും?
ഇക്കെട്ട കൂട്ടർ പറയുന്നതിനെത്തടുക്കാൻ
തക്കത്തിനൊത്തുപൊളിയെന്നിയെ ചൊൽവതുണ്ടോ? 14

എന്നിട്ടോ പിന്നെ—

വല്ലായ്മ സത്യമതു വല്ലി വലിച്ചുതേച്ചി-
ട്ടുല്ലാസമാർന്ന മലർ നുള്ളിയെടുപ്പതിന്നും;
മല്ലാക്ഷിയെത്തലമുടിക്കു പിടിച്ചിഴച്ചു
കൊല്ലാനൊരുമ്പെടുവതിൻ കഥയെന്തുപിന്നെ? 15

സംസ്ഥാ:—ഓഹോയ്! തമ്പ്രാതികാരികളെ! പക്ഷം പിടിച്ചുതന്നെയോ നിങ്ങളിനിയും വ്യവഹാരം നടത്തുന്നത്. ഈ കേവലപാതകപ്പുള്ളിക്ക് ഇനി ഈ സഭാസമക്ഷത്തിൽ ഇരിപ്പനുവദിക്കുന്നത് ഒരിക്കലും പാടില്ല.

അധി:—ശോധനക, മുറയ്ക്കുള്ള ഏർപ്പാടുകൾ ചെയ്യു.

ചാരു:—അല്ലയോ അധികൃതന്മാരെ, വിചാരണ വേണ്ടുംവണ്ണം ചെയ്യേണ്ടതാണ്. (പീഠത്തിൽനിന്നിറങ്ങി നിലത്തിരിക്കുന്നു)

സംസ്ഥാ:—(സന്തോഷത്തോടുകൂടി വിചാരം) ഞാൻ പോരുപണിഞ്ഞതു പററി. എന്റെ തലയ്ക്കിൽ വരേണ്ട പഴി ശത്രുവിന്റെ തലയിലായല്ലോ. ഇനി അവനിരുന്ന പീഠത്തിൽ ചെന്നിരിക്കാം. (അങ്ങനെ ചെയ്തിട്ട്) ചാരുദത്താ, നോക്കു, 'ഞാൻ കൊന്നു' എന്നു പറഞ്ഞേക്കു.

ചാരു:—മൂർഖ, മറയത്തുപോവു! (നെടുവീർപ്പുവിട്ടിട്ടു വിചാരം)

മൈത്രേയ, നീയെവിടെയിപ്പൊഴുതോടിടുന്നു?
മിത്രങ്ങളേ, കഥയിതെങ്ങനെ നിങ്ങൾ കേൾപ്പൂ?
ഹാ! രോഹസേന, ശിശുകേളി വശംവദൻ നീ!
ആരോമലേ ഗൃഹിണിയെൻമരണം നീ ഗ്രഹിച്ചോ? 16

കഷ്ടം! ആ മൈത്രേയൻ ഇപ്പോഴും എവിടെയോ? വസന്തസേനയെ അന്വേഷിക്കാനല്ലയോ ഞാൻ അയാളെ അയച്ചതു്. അവളുടെ അവസ്ഥയോ ഇങ്ങനെ ആയി. രോഹസേനന്റെ പേരിൽ കൂടി അവൾക്കു വാത്സല്യമുണ്ടായല്ലോ. എന്റെ പൈതലേ, നിനക്കെന്തിനാണിനി കളിപ്പാട്ടം? അവൾ അത്ര പ്രിയപ്പെട്ടു പൊന്നു വണ്ടിയുണ്ടാക്കാൻ കൊടുത്ത ആഭരണങ്ങൾ ഞാൻ തിരിച്ചയച്ചതു കുറെ കഠിനമായിപ്പോയി. ആ ആഭരണങ്ങൾ ഇനി വാങ്ങാൻ ആരു്? അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേൽ.

(അനന്തരം തലയിൽ കൈവച്ചു മുറവിളി കൂട്ടിക്കൊണ്ടു വിദൂഷകൻ പ്രവേശിക്കുന്നു)

വിദൂ:—തോഴരേ! തോഴരേ! എന്റെ തോഴരേ! അങ്ങേക്കു് എന്തബദ്ധം പറ്റി? ഏതു മഹാപാപി അങ്ങേ ചതിച്ചു! അങ്ങു് ഒരു പ്രാണിക്കും ദോഷം ചെയ്തിട്ടില്ലല്ലോ. അങ്ങേപ്പേരിൽ വ്യവഹാരം ഉത്ഭവിക്കുക എന്നതു് സംഭവിക്കുമോ? (സഭ്യന്മാരെ നോക്കീട്ടു്) പൊന്നേജമാനന്മാരെ, എന്റെ തോഴരെവിടെ? എന്നെ ഒന്നു കാണിക്കണേ.

സംസ്ഥാ:—ഓഹോയ്, അതിക്രൂരന്മാരേ, വഴിയേ പോകുന്ന പോക്കിരികൾക്കു കേറിവന്നു തോന്ന്യാസം പറയാനുള്ളിടമാണോ ഇതു്?

ശ്രേഷ്ഠി:—ചാരുദത്തന്റെ സ്നേഹിതനാണ് ഈ സാധു ബ്രാഹ്മണൻ. ഇവിടെ നടന്ന സംഗതികൾ വല്ലവരും പറഞ്ഞുകേട്ട് അന്വേഷിക്കാൻ വന്നതായിരിക്കണം.

അധി:—(വിദൂഷകനോട്) അങ്ങു ചാരുദത്തനെ അന്വേഷിക്കാൻ വന്നതാണോ?

വിദൂ:—എന്റെ പൊന്നെജമാനനേ, എനിക്ക് അദ്ദേഹത്തിനെ ഒന്നു കണ്ടാൽ മതി.

അധി:—ചാരുദത്തൻ ഇതാ ഇരിക്കുന്നു. കണ്ടു സംസാരിക്കാം.

വിദൂ.—(ചാരുദത്തന്റെ അടുത്തുചെന്നു കാല്ക്കൽവീണിട്ട്) തോഴരേ, ഇതെന്തുകഥയാണ്?

ചാരു:—ഈശ്വരന്തന്നെ അറിയാം.

വിദൂ:—ഞാൻ അങ്ങ് ആജ്ഞാപിച്ചതുപോലെ വേശ്യാവാടത്തിലേക്കു പോകുമ്പോൾ വഴിക്കുവെച്ചു നമ്മുടെ ബന്ധു രേഭിലൻ പറഞ്ഞിട്ടാണു വസ്തുത ഗ്രഹിച്ചത്. അങ്ങേ ആരാണ് കുററവാളിയാക്കിയത്? എന്താണു കുററം?

ചാരു:—തോഴരേ, ഈ ദുഷ്ടാത്മാവാണ് എന്റെ വിരോധി. (സംസ്ഥാനകനെ ചൂണ്ടിക്കാണിക്കുന്നു) കുററമെന്തെന്ന് ഇയാളോടുതന്നെ ചോദിക്കണം.

സംസ്ഥാ:—ഈ ദുഷ്ടബ്രാഹ്മണൻ അറിയാതെ വരുമോ? എന്നെക്കൊണ്ടു പറയിക്കണമെന്നാണ്. ഓഹോ; പറയാം. ഇവൻ ആഭരണം മോഹിച്ചു വസന്തസേനയെക്കൊന്നു. മതിയോ?

വിദൂ:—എടാ പരമദുഷ്ട, നീയല്ലേ അന്നു സന്ധ്യയ്ക്കു വസന്തസേനയെ ഓടിച്ചതും കൊല്ലാൻ ഭാവിച്ചതും. എനിക്കു സഹിക്കുന്നില്ല; ഇനി നീ ഇതുപോലെ മറെറാരുത്തനെ പഴിക്കരുതു്. (സംസ്ഥാനകൻെറ നേരെ കവടി ഓങ്ങുന്നു. അതോടുകൂടെ കൈക്കുട്ടിൽ ഇടുക്കിയിരുന്ന ആഭരണഭാണ്ഡം താഴെ വീഴുന്നു)

സംസ്ഥാ:—(ചാടിയെഴുന്നേററു ഭാണ്ഡമെടുത്തു് അഴിച്ചു കാണിച്ചിട്ടു്) എല്ലാവരും കണ്ടാലും! ഇതാ ആ പാവപ്പെട്ട വേശ്യയുടെ ആഭരണങ്ങൾ. ഇതിനുവേണ്ടിയല്ലേ ഈ മഹാപാപി കൊലപാതകം ചെയ്തതു്?

(എല്ലാവരും തല താഴ്ത്തി മിണ്ടാതെയിരിക്കുന്നു)

ചാരു:—(വിദൂഷകനോടു സാകൂതമായിട്ടു്)

നല്ല തക്കത്തിലാണല്ലോ മല്ലാക്ഷിയുടെ ഭൂഷണം
വല്ലാതിഹ വെളിപ്പെട്ടതെല്ലാമെൻ കാലദോഷമേ 17

വിദൂ:—അങ്ങെന്താണു് ഉണ്ടായതുപോലെ നടന്ന സംഗതി പറഞ്ഞു് എതിർവാദം ചെയ്യാത്തതു്?

ചാരു:—തെളിവിന്നു വിരളമായ് ശഠിച്ചാൽ
കളവെന്നേവരു നീതിശാസ്ത്രജ്ഞർ;
ഉളവായതുപോൽ നടന്നതെല്ലാം
വെളിവാക്കാനൊരു സാക്ഷി ഈശ്വരൻ താൻ 18

അധി:—കഷ്ടം! കഷ്ടം! ഹാ കഷ്ടം!
ക്ഷീണിച്ചിരുന്നു ധിഷണൻ
ക്ഷോണീസുതദൃഷ്ടി നഷ്ടബലനായി
വാണീടുന്നളവിലിതാ
കാണായിതുധൂമകേതുവരികത്തിൽ 19

ശ്രേഷ്ഠി.—(വൃദ്ധയോടു്) ഭദ്രേ, ഈ ആഭരണങ്ങൾ നിങ്ങൾ സൂക്ഷിച്ചുനോക്കണം! ഇതു നിങ്ങളുടെ പുത്രിയുടെ വകയാണോ?

വൃദ്ധ:—(നോക്കീട്ടു്) ഇതു് അതുപോലിരിക്കുന്നു; അതുതന്നെ എന്നു പറയാൻ എനിക്കു് ധൈര്യമില്ല.

സംസ്ഥാ.—ഈ മുതുക്കിഴവി കണ്ണുകൊണ്ടു പറഞ്ഞു നാക്കുകൊണ്ടു മറയ്ക്കുന്നു.

വൃദ്ധ:—പോടാ പൊല്ലാപ്പുകാരാ.

അധി:—ആലോചിച്ചുപറയണം. ഇതു നിങ്ങളുടെ പുത്രിയുടെ ആഭരണമാണോ അല്ലയോ?

വൃദ്ധ:—ഞാൻ പറഞ്ഞില്ലേ? അവളുടേതാകാം; അല്ലാതെയും വരാം; നല്ല ഛായയുണ്ടു്. ഇതിലധികം എനിക്കു പറവാനില്ല.

അധി:—ചാരുദത്താ, ഇതു അങ്ങയുടെ വകയാണോ?

ചാരു:—അല്ല—ഒരിക്കലുമല്ല.

അധി:—എന്നാൽ പിന്നെ ആരുടെ?

ചാരു:—ഈ വൃദ്ധസ്ത്രീയുടെപുത്രിയുടെവകയാണു്.

ശ്രേഷ്ഠി:—ഇതെങ്ങനെ അങ്ങയുടെ കൈവശം വന്നു ചേർന്നു?

ചാരു:—അവൾ എന്റെ ഗൃഹത്തിൽ ഇട്ടുംവെച്ചു പോയതാണു്.

ശ്രേഷ്ഠി:— ആര്യ ചാരുദത്താ, കരുതിപ്പറയണം. സത്യത്തിൽപ്പരം മറ്റൊന്നില്ല.

ചാരു:—ആഭരണങ്ങൾ ഞാൻ കണ്ടില്ല. എന്റെ ഗൃഹത്തിൽനിന്നാണു കൊണ്ടുവന്നതെന്നുമാത്രം എനിക്കു നിശ്ചയമുണ്ടു്.

സംസ്ഥാ:—ഉദ്യാനത്തിൽ വെച്ചു കൊന്നേച്ചിട്ടു് ഇപ്പം മറയ്ക്കാൻ അതുമിതും പറയുന്നു.

അധി:—ധനദത്ത, ആഭരണങ്ങൾ എടുത്തു തൊണ്ടിയായി സൂക്ഷിച്ചുകൊള്ളണം. (ചാരുദത്തന്റെ നേരെ തിരിഞ്ഞു്) സത്യം പറയണം! അല്ലാഞ്ഞാലത്തെ ഭാവി അങ്ങേക്കു് അറിയാമല്ലൊ? സമ്മതം വാങ്ങുന്നതു രക്ഷികളായിരിക്കും—

ചാരുദത്താ, ധരിച്ചാലും; ചൊല്ലാതെ നീ ചതിക്കുകിൽ
ചാട്ടവാം നിൻ ശരീരത്തിൽ ചേരും ചുടൽ
[പ്രതിന്യൂകം 20

ചാരു:—അപാപകുലജാതൻ ഞാൻ
പാപിയല്ലെന്നു നിർണ്ണയം;
പാപാരോപം ഭവാൻ ചെയ്താൽ
പാപിയായ്പ്പോം ഫലത്തിൽ ഞാൻ 21

(വിചാരം) വസന്തസേനയെപ്പിരിഞ്ഞു് ഇനി ജീവിച്ചിരുന്നിട്ടുതന്നെ എന്തുഫലം? (വെളിവായിട്ടു്)

പരലോകഭയം വിട്ടിട്ടാരാണെയിഹ ലോകവും
നാരീരത്നത്ത ഞാനത്രേ—
(സംസ്ഥാനകനെ നോക്കീട്ടു്) ഉരയ്ക്കുമിവനപ്പുറം 22

സംസ്ഥാ:—കൊലചെയ്തു 'ഞാൻ കൊലചെയ്തു' എന്നു പറഞ്ഞേയ്ക്കൂ!

ചാരു:—അങ്ങുതന്നെ പറഞ്ഞില്ലേ, അതുമതി.

സംസ്ഥാ:—എല്ലാവരുംകേട്ടോളിൻ! ഇതാ ഇവൻ സമ്മതിച്ചിരിക്കുന്നു. സംശയമെല്ലാം തീർന്നു. ഇവനു ശരിയായ ശിക്ഷകൊടുക്കണം.

അധി:—ചാരുദത്ത, താൻ കുറ്റംസമ്മതിച്ചുവോ?

(ചാരുദത്തൻ ഒന്നും മിണ്ടാതെയിരിക്കുന്നു)

സംസ്ഥാ:—മൗനം സമ്മതമാണെന്ന് എല്ലാവരും കേട്ടിട്ടില്ലേ? വല്യയോഗ്യനായിട്ടു നടന്നോർക്ക് കഷ്ടകാലം കൊണ്ട് ഒരബദ്ധം പററിപ്പോയാൽ അതു് വിളിച്ചു പറയാൻ ആക്കെങ്കിലും സമ്മതം വരുമോ?

അധി:—ചാരുദത്താ, കേട്ടാലും. ഈ സഭയിൽ വെച്ചു വിസ്തരിക്കപ്പെട്ട സാക്ഷികളുടെ മൊഴിയിലും അവസരത്തിൽ കണ്ടുകിട്ടാനിടവന്ന തൊണ്ടിയിലും അടിസ്ഥാനപ്പെടുത്തി നിന്റെ പേരിൽ ഞാൻ കൊലപാതകക്കുററം ചുമത്തിയിരിക്കുന്നു. ശോധനക, പുള്ളിളേം. ഭടന്മാരെ വിളിച്ച് ഏല്പിക്ക്.

(ഭടന്മാർ ചാരുദത്തനെ പിടിക്കുന്നു. വിദൂഷകൻ വാവിട്ടു കരയുന്നു)

വൃദ്ധ:—അധികൃതന്മാർ പ്രസാദിക്കണേ, പ്രസാദിക്കണേ! ഇദ്ദേഹം കുററം ചെയ്തിട്ടില്ലെന്ന് എനിക്കു നല്ല വിശ്വാസമുണ്ട്. എന്റെ പുത്രിയെ ഇദ്ദേഹം കൊല ചെയ്തെങ്കിൽ അവളും ഇനി ജീവിച്ചുവരികയില്ല. ഇദ്ദേഹത്തെ എനിക്കു ജീവിച്ചിരുന്നു കണ്ടാൽ മതി. എന്നു മാത്രമല്ല, ഈ വ്യവഹാരത്തിൽ ഞാനാണ് സങ്കടക്കാരി. എനിക്കു ആവലാധിയില്ലെങ്കിൽ പ്രതിയെ വിടുതൽ ചെയ്യാമല്ലോ!

സംസ്ഥാ:—കിഴട്ടുവേശ്യ! ഛോ! മറയത്ത്. നിനക്കിവനെക്കൊണ്ടെന്താ പ്രയോജനം?

അധി:—ന്യായവും ചട്ടവുമൊന്നും നിങ്ങൾക്ക് അറിവില്ല. നിങ്ങൾ ആശ്വസിച്ചു ഗൃഹത്തിൽപോയി വിശ്രമിക്കണം. ശോധനക, ഈ വൃദ്ധസ്ത്രീയെ സഹായിക്കൂ!

വൃദ്ധ:—ഹാ! പുത്രക! പുത്രക? (വിലപിച്ചുംകൊണ്ടു പോയി)

സംസ്ഥാ:—എന്റെ കാര്യം ഫലിച്ചു. ഇനി പോകാം. (പോയി)

അധി:—(സന്തോഷത്തോടു്) ഈ വ്യവഹാരം ഉത്തമസാഹസവർഗ്ഗത്തിൽ ഉൾപ്പെട്ടതാകകൊണ്ടു് മുറയ്ക്കു നോക്കിയാൽ വിസ്തരിക്കുന്നതിനു നമുക്കധികാരമുള്ള നിർണ്ണയം മഹാരാജായത്തമാണു്. എന്നുമാത്രമല്ല, ഇതിൽ ന്യായഗതിക്കു വ്യാകുലതയും സംഭവിച്ചിട്ടുണ്ടു്. അതിനാൽ വിസ്താരഫലം പത്രാരോപിതമാക്കി രാജസന്നിധിയിലേയ്ക്കു അയക്കുകയാണു് ഇനി നമ്മുടെ കൃത്യം.

സഭ്യർ:—ശരിതന്നെ. എന്നാൽ അയ്യൻ അനപാഖ്യാനപത്രം (റിപ്പോർട്ടു്) തയ്യാറാക്കണം.

അധി:—അങ്ങിനെതന്നെ. (എഴുതുന്നു)

ശ്രേഷ്ഠി:—ചാരുദത്തന്റെ പേരിൽ കുറ്റം ചുമത്തിയതു ചട്ടപ്രകാരം ശരിയാകാവുന്നതാണെങ്കിലും ന്യായം മതിയായില്ലെന്നാണു് എന്റെ പക്ഷം.

കായസ്ഥൻ:—എന്തുചെയ്യാം? അദ്ദേഹം കൃതയുഗത്തിൽ ജനിക്കേണ്ടവനാണു്. സത്യനിഷ്ഠ കുറെ കടന്നുപോയി. എതിർവാദമൊന്നും പുറപ്പെടുവിക്കാഞ്ഞാൽ ശേഷം പേർ എന്തുചെയ്യും?

ശ്രേഷ്ഠി:—എന്താ ഇതിലൊരു കഴപ്പമുണ്ടു്: 'സത്യം ജയതി നാനൃതം' എന്ന വചനത്തിൽ എനിക്കു വിശ്വാസം കുറഞ്ഞുപോകുന്നു.

കായസ്ഥൻ:—ഈ വക വ്യവഹാരങ്ങളിൽ കുഴപ്പമൊന്നുമില്ലെങ്കിൽപോലും "കൈമുക്കു്" മുതലായ ദിവ്യശോധനകൾ കൂടെ ചെയ്യേണ്ടതാണു്.

അധി:—അന്വാഖ്യാനപത്രം എഴുതിതീർന്നു. സമസ്തം കററക്കാരനും ശ്രദ്ധിച്ചുകേൾക്കണം. (വായിക്കാൻ കായസ്ഥന്റെ കയ്യിൽ കൊടുക്കുന്നു)

(കായസ്ഥൻ വാങ്ങി വായിക്കുന്നു)

പുഷ്പകരണ്ഡകോദ്യാനത്തിൽ വസന്തസേനയുടെ ശവം ഇന്നു രാവിലെ താൻ കണ്ടതായി രാജശ്രീ സംസ്ഥാനകൻ ആവേദകന്റെ നിലയിൽ ബോധിപ്പിച്ചു. പ്രേത മാതാവായ വൃദ്ധയെ വിളിച്ചു ചോദിച്ചതിൽ വസന്തസേന ഇന്നലെ സന്ധ്യയ്ക്കു ചാരുദത്തന്റെ ഗൃഹത്തിൽ പോയി എന്നും അതിന്മേൽ വിസ്താരകാലംവരെ സ്വഗൃഹത്തിൽ മടങ്ങി എത്തീട്ടില്ലെന്നും അവർ പറഞ്ഞു. ചാരുദത്തനെ വരുത്തി വിസ്തരിച്ചതിൽ തലേനാൾ രാത്രി വസന്തസേന സ്വഗൃഹത്തിലുണ്ടായിരുന്നതായി സമ്മതിച്ചു. വസന്തസേന ഇന്നു രാവിലെ ചാരുദത്തന്റെ വണ്ടിയിൽ കയറി പുഷ്പകരണ്ഡകത്തിലേക്കു പോകുന്നതു രക്ഷിസേനാപതിവീരകൻ കണ്ടിട്ടുണ്ടെന്നു വിസ്താരമദ്ധ്യേ പ്രസംഗവശാൽ തെളിവുകിട്ടി. വസന്തസേനയുടെ ഉദ്യാനയാത്ര താൻ ഏർപ്പാടു ചെയ്തിരുന്നതാണെന്നും ചാരുദത്തൻ സമ്മതിച്ചു. എന്നാൽ ആ ഏർപ്പാട് എന്തോ കാരണവശാൽ നടന്നില്ലെന്ന് അയാൾ വാദിച്ചു. ഈ ഘട്ടത്തിൽ വസന്തസേനയുടെ ആഭരണങ്ങൾ ചാരുദത്തന്റെ ആൾക്കാരനായ മൈത്രേയന്റെ കൈവശം കണ്ടുകിട്ടാനിടയായി. ആഭരണത്തിന്റെ ഉടമയെപ്പററി ചാരുദത്തനു തർക്കമില്ല; സ്വഗൃഹത്തിൽനിന്നു കൊണ്ടുവന്നതാണെന്നും സമ്മതംതന്നെ. എന്നാൽ, ഉടമസ്ഥ ആഭരണം അവിടെ ഇട്ടുംവെച്ചു പോന്നതാണെന്നാകുന്നു അയാളുടെ വാദം. ഇതെല്ലാം കൂട്ടിച്ചേർത്തുനോക്കുമ്പോൾ ചാരുദത്തൻ വസന്തസേനയെ

കൊന്നിട്ടു് ആഭരണം അപഹരിച്ചു എന്നു് ആവേദകൻ ചെയ്യുന്ന വാദം യോജിക്കുന്നു. മുറയ്ക്കുള്ള ആവലാധിക്കാരിയായ വൃദ്ധ കററക്കാരന്റെ മുൻനടപടികളെ ഉദാഹരിച്ചു് ഈ വാദത്തെ നിഷേധിക്കുന്നു. പ്രതി, സംഗതികളോരോന്നും മടികൂടാതെ സമ്മതിച്ചിരിക്കുന്ന വ്യവഹാരപദമായ കൊലപാതകവും ആഭരണഹരണവും കണ്ടതു് സ്വന്തവാക്കുകൊണ്ടു് ഏററിട്ടില്ല; മതാന്തരവാദത്തിനു് അവസരം തരികയും ചെയ്തു. അതിൽ എന്തോ ഒരു കളങ്കമുള്ളതു സ്പഷ്ടമായില്ല.

അതിനാൽ വാക്യാനുസാരേണ-നോക്കുമ്പോൾ ഈ വ്യവഹാരത്തിൽ സാധനസാമഗ്രിയിൽനിന്നു കിട്ടുന്ന തെളിവു സംബന്ധിച്ചിടത്തോളം കററവാളി ചാരുദത്തൻ തന്നെ. ഇനി അർത്ഥാനുസാരേണ പ്രാഡ്വിവാകന്റെ വിവേചനാശക്തിയെ പ്രമാണീകരിച്ചു നോക്കുന്നതായാൽ ചാരുദത്തൻ കററം ചെയ്തതായിട്ടെന്റെ മനസ്സാക്ഷിക്കു വിശ്വാസം വന്നിട്ടില്ല. ആയതിനാൽ ഈ വ്യവഹാരത്തിൽ നിർണ്ണയം ചെയ്യേണ്ടുന്ന ഭാരം ധർമ്മമൂർത്തിയായ ജഗന്നിയന്താവിന്റെ ഇഹലോകപ്രതിനിധിസ്ഥാനം വഹിക്കുന്ന തിരുവടികളിൽ വ്യവസ്ഥിതമായിരിക്കുന്നു. കററം ചുമത്തുന്നപക്ഷം, ചാരുദത്തൻ ഒരു ബ്രാഹ്മണനാകയാൽ സ്വത്തുക്കൾക്കു് ഒന്നും ഹാനിചെയ്യാതെ അയാളെ രാജ്യത്തിൽനിന്നു നിഷ്കാസനം ചെയ്യുകയാകുന്നു, മനുസംഹിത ഏഴാമദ്ധ്യായം ൩൮൦-ാം ശ്ലോകപ്രകാരം വിധിച്ചിട്ടുള്ള ശിക്ഷ.

സദസ്യർ:—വിചാരണയുടെ ഒരു സംക്ഷേപം ഇതിൽ അന്യൂനാനതിരിക്തമായിട്ടുണ്ടു്.

അധി:—എടോ ധനദത്ത, ഈ അനാഖ്യാന പത്രം മുറപ്രകാരം ഉപക്രമോപസംഹാരങ്ങളെല്ലാം ചെയ്തു് ഒപ്പിടാൻ തെയ്യാറാക്കിക്കൊണ്ടുവരൂ.

ശ്രേഷ്ഠി:—എന്നാലിനി സഭ പിരിയുകയല്ലേ?

അധി:—അങ്ങനെതന്നെ (എഴുന്നേൽക്കുന്നു)

(എല്ലാവരും പോയി)

## പത്താം അങ്കം

(അനന്തരം ചാതുരത്തനേയുംകൊണ്ടു രണ്ടു ചണ്ഡാലന്മാർ പ്രവേശിക്കുന്നു)

ചണ്ഡാലന്മാർ:—മാറി നിൽക്കിൻ മാലോകരേ! മാറി നിൽക്കിൻ! കൊലപ്പുള്ളിയെ ഇതാ തുലാരോപണത്തിനു കൊണ്ടുപോകുന്നു.

ചാതു:—(വിചാരം) പാലകമഹാരാജാവു ധാർമ്മികനല്ലെന്നു എനിക്കു മുമ്പുതന്നെ അറിയാം; നീതിമാനുമല്ലെന്നു് ഇപ്പോഴും ബോധപ്പെട്ടു. അധികരണികന്റെ അഭിപ്രായത്തെ അദ്ദേഹം തീരെ നിരസിച്ചുകളഞ്ഞല്ലോ.

നിരപരാധരാം ഭൃത്യകരെബ്ബോൻ
നരപതേ, വധംചെയ്കിലീവിധം
നരകമെങ്ങനെ നീയൊഴിച്ചിടും?
നിരവശേഷമാം നിന്റെ വംശവും. 1

ഒന്നാം ചണ്ഡാ:—എടോ ഗോഹാ, പുള്ളി നടക്കുന്നില്ലല്ലോ. ഈ മട്ടിൽ ഘോഷയാത്രയായാൽ എപ്പോഴാണാവോ നാം ദക്ഷിണശ്മശാനത്തിൽ എത്തുക?

ഗോഹൻ:—എടോ ക്രൂരാ, ആഹീന്താ, പുള്ളിയുടെ മനസ്സിലെ സങ്കടങ്ങൾ നമുക്കൂഹിക്കവയ്യേ?

ചാരു:—ഹാ കഷ്ടം! ചണ്ഡാലന്മാർക്കുകൂടി ഞാൻ ദയനീയനായി തീർന്നല്ലോ. (കാക്ക ഞാന്നു പറക്കുന്നതു നോക്കീട്ട്)

ചുടലമലര് കുചന്ദനമെന്നും
ചുടുമിഴിനീരുമണിഞ്ഞ പോകുമെന്റെ
ഉടലിതു ബലിപിണ്ഡമെന്നു കൊള്ളി-
ക്കരുതടിതന്നൊട്ടുതിന്നുന്ന കാകൻ 2

ഗോഹൻ:—മഹാജനങ്ങളെ! നിങ്ങളെന്തിനു ചുററിക്കൂടുന്നു? ഇതു പൂരപ്പുറപ്പാടാണോ കണ്ടു രസിക്കാൻ? പഴമക്കാർ പറഞ്ഞുകേട്ടിട്ടില്ലേ?

നോക്കരുതുതിരുന്നക്ഷത്രം,
ശക്രൻ തൻ കൊടിയിറക്കുമക്രിയകൾ,
പൈക്കളുടെയീററുമൊന്നാമല-
ർക്കരൊട്ടുഴലുന്നതെന്ന നാലെണ്ണം 3

ചാരു:—(വീഥിയുടെ ഇരുവശവും നോക്കീട്ട്) ചണ്ഡാലൻ പറഞ്ഞതുപോലെ എന്റെ ഈ യാത്ര കാര്യസ്വഭാവമറിയാത്ത ബാലന്മാർക്കു പൂരപ്പുറപ്പാടുപോലെ തന്നെ കൌതുകപ്രദമായിരിക്കുന്നു:—

കൊലക്കോപ്പിലലങ്കോലം കൊള്ളുമെൻ കോലമിന്നഹോ!
കോലായിൽനിന്നു നോക്കുന്നു കോലാഹലികൾ കുട്ടികൾ 4

ആഹീന്തൻ:—എടാ ക്രൂര ഗോഹാ, നഗരത്തിലെ ലഹള നോക്കു. ചാരുദത്തൻ മഹാനുഭാവനല്ലായിരുന്നോ? അദ്ദേഹത്തെ അനുശോചിക്കുന്ന പുരുഷാരത്തിന്റെ കണ്ണുനീരുകൊണ്ടു തെരുവീഥിയിലെപ്പൊടി അടങ്ങിപ്പോയി.

ഗോഹൻ:—ഈവിധമുള്ള മഹാപുരുഷനെ സംഹരിക്കയാണല്ലോ നമ്മുടെ കൃത്യമായിത്തീർന്നതു്. അല്ലെങ്കിൽ നാം നമ്മുടെ ധർമ്മം അനുഷ്ഠിക്കുന്നു.

ചാരു:—(മേടകളിന്മേലേക്കു നോക്കീട്ടു്)

അമ്പാരിമാതിലുകൾ പാതിവരെത്തുറന്നി-
ട്ടംഭോജപാതമുഖിമാർ തെരുവീഥിതോറും
എന്മേൽ പതിച്ചു മിഴി നാസികമേൽ കരംചേർ-
ത്തമ്പോ! ചതിച്ചു വിധിയെന്നു കരഞ്ഞിടുന്നു. 5

ചണ്ഡാലന്മാർ:—വരൂ ആര്യ്യ ചാരുദത്ത, വരൂ. വിളംബരം വായിക്കാനുള്ള താവളമാണിതു്. (തമുക്കടിച്ചു വിളംബരം വായിക്കുന്നു)

"കേട്ടുകൊൾവിൻ, മഹാജനങ്ങളേ കേട്ടുകൊൾവിൻ! സാർത്ഥവാഹനായ വിനയദത്തന്റെ പൌത്രനും സാഗരദത്തന്റെ പുത്രനുമായ ചാരുദത്തനാണു് ഈ പുള്ളി. ഇയാൾ വസന്തസേനയെന്ന ഗണികയെ ആഭരണം മോഹിച്ചു ശൂന്യമായ പുഷ്പകരണ്ഡോദ്യാനത്തിൽ കൊണ്ടുചെന്നു കഴുത്തു ഞെക്കിക്കൊന്ന വിവരം വിചാരണയിൽ വെളിപ്പെട്ടതു സ്വയം സമ്മതിക്കയും ചെയ്തിരിക്കുന്നു. ആയതിനാൽ ശ്രീമൽപാലക മഹാരാജാവിന്റെ ശാസനപ്രകാരം ഞങ്ങൾ ഇയാളെ ശൂലാരോപണത്തിനു കൊണ്ടുപോകുന്നു. പാതകംചെയ്താൽ ഇതാണു ശിക്ഷയെന്നു ഗ്രഹിച്ചുകൊൾവിൻ"

ചാരു:— (വിഷാദത്തോടെ ചെവി പൊത്തീട്ട്) ഹാ! പ്രിയെ! വസന്തസേനെ! ഇതെനിക്കു കേൾക്കേണ്ടിവന്നല്ലൊ.

ചണ്ഡാലന്മാർ:—ഒഴിഞ്ഞു നില്ക്കിൻ, മഹാജനങ്ങളേ ഒഴിഞ്ഞു നില്ക്കിൻ.

ചാരു:—എത്ര തന്നെ ധൈര്യമവലംബിച്ചിട്ടും എന്റെ മനസ്സു വ്യാകുലപ്പെട്ടുപോകുന്നു അല്പകാലത്തിന്റെ ഇടയിൽ എന്റെ അവസ്ഥ ഇത്ര ഭേദപ്പെട്ടുപോയല്ലൊ—

വസ്ത്രാഞ്ചലംകൊണ്ടു മുഖം മറച്ചു
മിത്രങ്ങളെൻകാഴ്ചയൊഴിച്ചിടുന്നു;
സുഖത്തിലാഹാ! ബന്ധുവിരോധിപോലും,
ദുഃഖത്തിൽ ശത്രുക്കൾ മനുഷ്യരെല്ലാം 6

ചണ്ഡാലന്മാർ:—പെരുവഴിയിൽ ആളുകളും ഒരു വിധം ഒതുങ്ങി. ഇനി നമുക്കു പുള്ളിയേയുംകൊണ്ടു വേഗത്തിൽ നടക്കാം.

അണിയറയിൽ:—ഹാ താത, ഹാ തോഴരേ!

ചാരു:—(കേട്ടിട്ട്) അല്ലേ പറച്ചേരിത്തലവന്മാരെ നിങ്ങളോട് എനിക്കൊരപേക്ഷയുണ്ട്,

ചണ്ഡാലന്മാർ:—ഞങ്ങളുടെ അടുക്കലോ? പറയാമല്ലൊ.

ചാരു:—ഈ പരലോകയാത്രയിൽ എനിക്കു പുത്രമുഖദർശനം അനുവദിക്കണം.

ചണ്ഡാ:—അങ്ങനെയാവാമല്ലൊ.

ചാരു:—തോഴരേ മൈത്രേയ, ഇങ്ങോട്ടു വരാം.

(അനന്തരം രോഹസേനനെയുംകൊണ്ടു വിദൂഷകൻ പ്രവേശിക്കുന്നു)

ചാരു:—(പുത്രനേയും വിദൂഷകനേയും നോക്കീട്ട്) ഹാ! പുത്രാ! ഹാ മൈത്രേയ!

ഗോഹൻ:—അഹിന്ത, ഈ സമാഗമം നമ്മുടെ മനസ്സിനെപ്പോലും അലിപ്പിക്കുന്നു.

ചാരു:—(ബാലനെ ആലിംഗനം ചെയ്തിട്ട്) മൈത്രേയ, ഈ ബാലന്റെ കണ്ണിൽകൊള്ളുന്ന വെള്ളംകൊണ്ട് എനിക്കു പരലോകത്തിൽ ദാഹം ശമിക്കുമോ?

വിദൂ:—(ഉറക്കെ വായിട്ടു കരയുന്നു)

അഹിന്തൻ:—പുത്രമിത്രാദികൾ പരലോകത്തേയ്ക്കു പോകുന്ന മനുഷ്യനെ മനസ്സാലെ പിരിഞ്ഞുപോകയില്ല. രാജാജ്ഞ നടത്തുന്നതിൽ നമുക്ക് അമാന്തം പാടുണ്ടോ? ചാരുദത്താ നടക്കൂ.

ഗോഹൻ:—എടേ അഹിന്താ, ആര്യചാരുദത്തനെ നീ വെറും പേരുപറഞ്ഞു വിളിക്കുന്നോ? നമുക്ക് ഈ അവസ്ഥയിലും അദ്ദേഹം മാന്യനത്രേ—

കുമ്പിടണമെന്നുമേ നാം
വൻപരെ വൻപസ്തമിച്ചാലും;
പാമ്പു വിഴുങ്ങുംപൊഴുതിലു-
മമ്പിളിയെക്കൂപ്പുന്നതാഴും ലോകർ 7

ബാലൻ:—എടാ ചണ്ഡാലാ, നീ എന്റെ താതനെ എങ്ങോട്ടു കൊണ്ടുപോകുന്നു?

ചാരു:—പൈതലേ,

തോളത്തു ശൂലം, കരവീരമാല
ഗളത്തിൽ, നെഞ്ചത്തഴലും വഹിച്ചു
ശ്മശാനദേശത്തു ഗമിച്ചിടുന്നേൻ
കശാപ്പിലാടെന്നതുപോലെയിപ്പോൾ 8

ഗോഹൻ:—കൊച്ചമ്പുരാനെ,

ചണ്ഡാലരെങ്ങളല്ല
ചണ്ഡാലപ്പുരിശയിൽ പിറന്നാലും;
ചണ്ഡാലനായതവനേ
ചണ്ഡനെന്നവൻ സാധുഹിംസചെയ്യുന്നു 9

ബാലൻ:—എന്നാൽ നിങ്ങൾ താതനെ എന്തിനു കൊല്ലുന്നു?

ഗോഹൻ:—രാജശാസനയല്ലയോ അടിയത്തിനു്?

ബാലൻ:—താതനെ വിട്ടുംവച്ചു് എന്നെ കൊന്നോളിൻ.

ഗോഹൻ:—കൊച്ചമ്പുരാൻ ഏറിയോരു കാലമിരിക്കണം.

ചാരു:—(ബാലനെ ആലിംഗനം ചെയ്തിട്ടു്)

മോഹികൈഹികമാനനം, സ്വഹസ്താത്തല്യമാണിതു്,
പുത്രദ്രവിണസമ്പന്നൻ ദരിദ്രനുമിതിൻ സമൻ 10

ആഹിന്തൻ:—വിളംബരം വായിക്കുന്നതിനു രണ്ടാമത്തെ താവളമാണിതു്.

ഗോഹൻ:—ശരിതന്നെ. (വായിക്കുന്നു)

ചാരു:—ദയനീയമഹാവിപത്തിതിൽ
ഭയമില്ലാത്തിവൃമില്ലെനിക്കഹോ!
പ്രിയയെക്കൊലചെയ്ത പാപിയെ—
ന്നയശസ്സ്യോളുവതാണു ദുസ്സഹം 11

ചണ്ഡാലന്മാർ:—ആര്യ ചാരുദത്ത, ഇനി നടക്കാം.

(എല്ലാവരും നടക്കുന്നു)

ഗോഹൻ:—ആൾക്കൂട്ടം വീണ്ടും വന്നു തിക്കിത്തിരക്കുന്നു; വിളംബരം വായിക്കുമ്പോളാണു് ഈ ലഹള.

അഹിന്തൻ:—ഇനി ശ്മശാനത്തിൽ ചെന്നിട്ടു മതിയല്ലോ വായന.

ഗോഹൻ:—വഴി തരുവിൻ മഹാജനങ്ങളേ, വഴി തരുവിൻ.

അണിയറയിൽ:—രണ്ടററത്തുനിന്നും വഴി മാററിയാൽ ഞങ്ങളും എങ്ങോട്ടു നീങ്ങും?

അഹിന്തൻ:—(നോക്കീട്ടു്) ശ്യാലൻ തമ്പുരാന്റെ തിരുമാളികയാണു് മുൻവശം. ഇങ്ങോട്ടെഴുന്നള്ളുന്നുണ്ടെന്നു തോന്നുന്നു.

(അനന്തരം ഉത്സാഹത്തോടുകൂടെ സംസ്ഥാനകൻ പ്രവേശിക്കുന്നു)

സംസ്ഥാ:—എന്തു ലഹളയാണിതു്? പട്ടണത്തിൽ ഇന്നുത്സവമാണോ?

ചണ്ഡാലന്മാർ:—(സംസ്ഥാനകനെ വന്ദിച്ചിട്ടു്) ഉത്സവമല്ല തമ്പുരാനേ, വ്യസനമാണു്.

തട്ടാൻ തൊടാത്തതായി-
പ്പട്ടണമിതിൽ വച്ചിരുന്നൊരാഭരണം
പെട്ടെന്നിതാ പടച്ചോൻ
തട്ടിപ്പൊട്ടിച്ചു കളയുന്നു. 12

സംസ്ഥാ:—നല്ല ആഭരണം! അതല്ലേ ശാധുവശന്തശേനയെക്കൊന്നതു്?

ഗോഹൻ:—(അഹിന്തനോടു് സ്വകാര്യമായിട്ടു്) ഈ തമ്പുരാൻ നമ്മുടെ ജാതിയിൽ ജനിക്കേണ്ടവനായിരുന്നു. (വെളിവായിട്ടു്) തമ്പുരാനേ, അടിയങ്ങളും ഈ പുള്ളിയെയുംകൊണ്ടു പുറപ്പെട്ടതുമുതൽ—"കലികാലംദുഷ്ടണു്",

'ധമ്മം അസ്തമിച്ചല്ലൊ.'' ഉജ്ജയിനി വെള്ളരിക്കാപ്പട്ടണമായി എന്നാം മററുമാണു് മാലോകർ വിളിച്ചു പറയുന്നതു്. തമ്പുരാൻ മാത്രമേ മറിച്ചു പറവാനുണ്ടായുള്ളു.

സംസ്ഥാ:—എന്തെടാ നീ പറഞ്ഞതു്? ഈ ദുഷ്ടനെക്കണ്ടാൽ കളിക്കണം. വേഗം കൊണ്ടുപോയി കഴുവിന്മെക്കെട്ടുക്ക്.

ചണ്ഡാലന്മാർ:— (നീരസഭാവത്തോടെ) നടക്കു, ആര്യചാരുദത്ത.

സംസ്ഥാ:—(വിചാരം) ദരിദ്രചാരുദത്തൻ ഇവററക്കു് ഇന്നും ആര്യചാരുദത്തൻ തന്നെയോ? (വെളിവായിട്ടു്) ഈ കൊച്ചനല്ലയോ വഴി തടയുന്നതു്. നിങ്ങളെന്തിനിവനെ കൂട്ടിപ്പിടിച്ചു?

അഹീന്തൻ:—അച്ഛനെക്കണ്ടു് ഒട്ടുവിലത്തെ യാത്ര പറയണമെന്നു ഞങ്ങളോടപേക്ഷിച്ചിട്ടു്.

ഗോഹൻ:—എന്തിനു നീ ഭംഗിപറയുന്നു? പകരം കൊന്നേക്കാനല്ലയോ കൊച്ചമ്മെ പറഞ്ഞതു്.

സംസ്ഥാ:—എന്നാ രണ്ടിനേം ഒന്നിച്ചുകാച്ചിക്കള.

ചണ്ഡാലന്മാർ:—അടിയത്തിങ്ങക്കു് അതിനു കല്പനയില്ല.

ചാരു:—ഉണ്ണീ, അമ്മയുടെ അടുക്കൽ പോക. മൈത്രേയ, പൈതലിനെ കൂട്ടിക്കൊണ്ടുപോക. ഇവനും ബ്രാഹ്മണിയും തപോവനത്തിൽ പോയി താമസിക്കട്ടെ. ഇവരെ ഞാൻ തോഴരെ ഏല്പിച്ചിരിക്കുന്നു.

വിദൂ:—വേരു പൊട്ടിയാൽ മരം വളരുമോ?

ചണ്ഡാലന്മാർ:—തമ്പുരാന്മാർ അങ്ങെഴുന്നള്ളണം. ഇനിയത്തെ പോക്കു് വേറെയാണു്.

വിദൂ:—ഉണ്ണീ! അച്ഛനെ നമസ്കരിക്കു.

(ബാലൻ നമസ്കരിക്കുന്നു)

വിദൂ:—രോഹസേനാ വരു; ഞാൻ എടുത്തുകൊള്ളാം.

(ബാലനെ കൈക്കുപിടിച്ചു കൊണ്ടുപോകുന്നു)

സംസ്ഥാ:—ആ ശല്യം തുലഞ്ഞല്ലോ. ഇനി പുള്ളിയെ വേഗം കൊണ്ടുപോവിൻ.

അണിയറയിൽ:—അരുതെ, അരുതെ! ആര്യ ചാരുദത്തനെ കൊല്ലരുതെ!

ഗോഹൻ:—ആകാശത്തിലിതാ അശരീരി വാക്കു കേൾക്കുന്നു.

അഹീന്തൻ:—ഇക്കാലത്താണോ അശരീരിവാക്കു്?

സംസ്ഥാ:—(വിചാരം) ആ സ്വാമിദ്രോഹി സ്ഥാവരകന്റെ വിളിയാണിതു്. ഞാൻ അവനെ വിലങ്ങുവെച്ചതു നന്നായല്ലോ. (വെളിവായിട്ടു്) വേഗം നടക്കിൻ! ഈ കൊലപ്പുള്ളിയെ എന്റെ പടിവാതലിൽ താമസിപ്പിക്കരുതു്.

ഗോഹൻ:—(സ്വകാര്യമായിട്ടു്) അഹീന്താ, തമ്പുരാനു് ഇത്ര തിടുക്കമാണെങ്കിൽ നമ്മളെ എന്തിനു് ശ്രമപ്പെടുത്തുന്നു? തന്നത്താനെ കഴുവേററം കഴിച്ചുകൂടെ.

അഹീന്തൻ:—അതിനും ഇങ്ങേരു മടിക്കയില്ല.

അണിയറയിൽ:—എനിക്കു സഹിക്കുന്നില്ല. വന്നതു വന്നു ഢം.

ചണ്ഡാലന്മാർ:—ഇതാ ആരോ മാളികയിൽനിന്നെടുത്തുചാടി.

(അനന്തരം മാളികയിൽ നിന്നു ചാടി കമഴ്ന്നുവീണ നിലയിൽ സ്ഥാവരകൻ പ്രവേശിക്കുന്നു)

സംസ്ഥാ:—(വിചാരം) കാര്യം തെറ്റി. (വെളിവായിട്ട്) ഞാൻ മേടയിൽ ചങ്ങലവെച്ചിട്ടിരുന്ന പ്രേഷ്യചേടകൻ എടുത്തു ചാടികളഞ്ഞതോ? (അടുത്തു ചെന്നിട്ട്) അപ്പനേ സ്ഥാവരക!

സ്ഥാവരകൻ:—(പിടഞ്ഞിട്ട് കൈക്രിയകൾ കാണിക്കുന്നു)

ഗോഹൻ:—ഇങ്ങേരാണ് കൊല്ലരുതേ എന്നു വിളിച്ചതു്. പാപം! മാറടിച്ചുവീണതിൽ മിണ്ടാൻ വയ്യാതായിപ്പോയി.

സംസ്ഥാ:—പ്രാസ്സു മുഴുതിട്ടാണ് ഇവനെ ഞാൻ ബന്ധി[ന്ധി]ച്ചിരുന്നതു്. താഴെ ചാടീട്ടും ചാവാത്തതു ഭാഗ്യം. പാവമേ നീയെന്തിനു കൈക്രിയ കാണിക്കുന്നു?

ഗോഹൻ:—കൈക്രിയ കാണിക്കുന്നതും ഇങ്ങേരു മുമ്പേ പറഞ്ഞതുതന്നെയാണ്.

സംസ്ഥാ:—(വിചാരം) ഇവൻ സംഗതിയെല്ലാം വിളിച്ചു പറയുംമുമ്പ് ഇവനെ ഇവിടുന്നു തള്ളണം. (വെളിവായിട്ട്) ആരവിടെ? (ഒരു പരിചാരകൻ പ്രവേശിക്കുന്നു)

പരി:—ഉത്തരവ്.

സംസ്ഥാ:—ഈ സ്ഥാവരകനെ കൊണ്ടുപോയി ശുശ്രൂഷിക്കു്.

പരി:—ഉത്തരവ് (സ്ഥാവരകനെയും കൊണ്ടുപോയി)

ആഹീന്തൻ:—(സ്വകാര്യമായിട്ട്) ചങ്ങാതി, ഇതിലെന്തെല്ലാമോ കുഴപ്പങ്ങളുണ്ട്. നമ്മളും ഏതുപോലെ ശൂലത്തിൽ കേറീട്ടുണ്ട്? ഇതു കോലാഹലം ഇതുവരെ കണ്ടിട്ടില്ല.

ഗോഹൻ:— ഇന്നത്തെപ്പുള്ളി സാമാന്യക്കാരനല്ലപ്പാ' ആട്ടെ, ഇന്നു നിന്റെ ഊഴമല്ലേ?

അഹിന്തൻ:—അല്ല, നിന്റേതാണ്.

ഗോഹൻ:—എനിക്കെന്തോ മനസ്സുമടിക്കുന്നു.

സംസ്ഥാ:—(വിചാരം) ഇനി ആ കിഴവട്ടാരികൂടി ചാടിവരുന്നതിനുമുമ്പ് കാര്യം നടത്തിക്കണം. (വെളിവായിട്ട്) ചണ്ഡാലന്മാരെ, നിങ്ങളെന്തൊന്നാണമാന്തിക്കുന്നതു്!

അഹിന്തൻ:— ഒന്നുമില്ല. തമ്പുരാനെ, വേഗം വേണമെന്നു പറഞ്ഞതു്.

സംസ്ഥാ:—എന്നാൽ നടക്കിൻ (എല്ലാവരും നടക്കുന്നു)

ചാരു:—(വിചാരം) ഈ ദുഷ്ടാത്മാവ് ബദ്ധപ്പെടുന്നു. എനിക്കും പരലോകഗതയായ പ്രിയയെ സന്ദർശിക്കാൻ ഉൽക്കണ്ഠ വർദ്ധിക്കുന്നു.

അഹിന്തൻ:—ഇതാ കണ്ണിയിൽ കാണുന്നതാണ് ചുടുകാട്. അങ്ങോട്ടു കേറുംമുമ്പുതന്നെ ഈ ചൈത്യത്തിന്റെ പടിക്കൽവെച്ച് വിളംബരം ഒന്നുകൂടി വായിക്കാനുള്ളതു കഴിച്ചേക്കാം. (തമുക്കടിക്കുന്നു)

സംസ്ഥാ:—തമുക്ക് കേട്ടു ശന്ത്യാശിപ്പട ഇതാ! ഇളകിവരുന്നു അപ്പപ്പാ, ഇന്നലത്തെ തല്ലുകൊള്ളി മൊട്ടയാൻ എല്ലാർക്കും നമ്പേ!

(ഗോഹൻ സാവധാനത്തിൽ വിളംബരം വായിക്കുന്നു)

അഹിന്തൻ:— മഹാജനങ്ങളെ! നിങ്ങൾ ദയവുചെയ്ത് ഇവിടെ നില്ക്കണം. ഞങ്ങളുടെ പിന്നാലെ വരരുത്.

സംസ്ഥാ:--മാറിപ്പോവിൻ, മാറിപ്പോവിൻ (വടി വീശുന്നു)

ചണ്ഡാലന്മാർ:--തമ്പുരാനും അടിയത്തിന്റെ കൂട്ടത്തിൽതന്നെയോ?

സംസ്ഥാ:--എന്റെ പ്രിയപ്പെട്ട വസന്തസേനയെ കൊന്ന ഈ ദുഷ്ടനെ ശിക്ഷിക്കുന്നതു കാണാഞ്ഞാൽ എനിക്കു കണ്ണെന്തിനു്?

ഗോഹൻ:--ആര്യ്യചാരുദത്ത, ഇതാണു വധസ്ഥാനം. ഈടുകാച്ചുവെച്ചു് ധൈര്യമായി കേറണം.

ചാരു:—എനിക്കു് അധൈര്യം ലേശമില്ല.

(എല്ലാവരും കേഴുന്നു)

അഹീന്തൻ:— ആര്യ്യചാരുദത്ത, എന്നാലിനി ശൂലം ഇടുക്കട്ടു തന്നിട്ടു് ഈ പീഠത്തിൽ ഇരിക്കാം.

(ചാരുദത്തൻ പീഠത്തിൽ ഇരിക്കുന്നു.)

ഗോഹൻ:—ജനിച്ചാൽമരിക്കും, മരിച്ചാൽജനിക്കും; എളിയവൻ പെരിയവനാകും; പെരിയവൻ എളിയവനാകും. വാനാളും കതിരോനും കരകണേ (ഗ്രഹണ)പ്പിണിയുണ്ടാം. ധർമ്മമേ ജയം! ഇതാണു് ഒടുവിലത്തെ ചടങ്ങു്. ഇനി അടിയൻ കൈക്കുറ്റപ്പാടു ചെയ്യാൻ പോകുന്നു. തമ്പുരാനു് ഇഹലോകത്തിൽ ഉള്ളതിലും പ്രിയപ്പെട്ടതേതോ അതിനെ സ്മരിച്ചുകൊള്ളണം.

ചാരു:—(കണ്ണടച്ചു ധ്യാനിച്ചുകൊണ്ടു്)

പ്രിയതമയവൾ താനേ, കീഴ്മേലുള്ളലോക-
ദ്വയമതിലെവിടെത്താനാകിലും, ധന്യശീല
നയുതമപവാദം നീക്കിയെന്നുള്ളതല്ലു!
നിയതിഗതിയിലെല്ലാം ധർമ്മകക്ഷ്യാപ്രമകിൽ.

ഹാ! പ്രിയെ! വസന്തസേനെ!

അണിയറയിൽ:—ഇതാ വസന്തസേന! ഇതാ വസന്തസേന! (എന്നു കോലാഹലം)

സംസ്ഥാ:—(തിരിഞ്ഞുനോക്കീട്ട്) അയ്യോ! പുരുഷാരമെല്ലാം ഇങ്ങോട്ടു പാഞ്ഞെത്തുന്നു!

(ആൾത്തിരക്കിനിടയിൽക്കൂടി വസന്തസേനയും ബൗദ്ധ സന്ന്യാസിയും ഓടിക്കേറി പ്രവേശിച്ചിട്ട്, സന്ന്യാസി ചണ്ഡാലന്റെ കൈ തട്ടുന്നു. വസന്തസേന ചാരുദത്തനെ ആലിംഗനം ചെയ്യുന്നു)

ചണ്ഡാലന്മാർ:—എന്തു് വസന്തസേനയോ നമ്മുടെ ഭാഗ്യം.

സംസ്ഥാ:—അയ്യോ! ചതിച്ചല്ലോ! പണ്ടമാപാവി ചതിച്ചല്ലോ! ഇനി എന്നെ വെച്ചേക്കുമോ?

(ഓടാൻ ഭാവിക്കുന്നു. ചണ്ഡാലന്മാർ തടയുന്നു.)

വസന്ത:—എന്റെ ആര്യ ചാരുദത്താ ഇതെന്തുകഥയാണ്?

ചാരു:—കണ്ണടച്ചുകൊണ്ടുതന്നെ ഹാ! പ്രിയെ വസന്തസേനെ, നമ്മുടെ ഈ സമാഗമം ഇഹലോകത്തിലോ പരലോകത്തിലോ?

വസ:—ആര്യൻ കണ്ണുതുറന്നു നോക്കണം, ദൈവം നമ്മെ തുണച്ചു. നാം രണ്ടുപേരും ഇഹലോകത്തിൽതന്നെയാണ്.

ചാരു:—(ചുറ്റിനോക്കീട്ട്) എനിക്കു നല്ല വിശ്വാസം വരുന്നില്ല. പ്രിയേ, നീ സ്വർഗ്ഗലോകത്തുനിന്ന് എന്നെ തുണയ്ക്കാൻ വന്നതല്ലല്ലീ.

വസ:—ആൎയ്യൻ ഈ വധ്യപീഠത്തിൽ നിന്നെഴുന്നേല്ക്കണം. ഞാൻ സംഗതിയെല്ലാംപറയാം. (ചാരുദത്തൻ എഴുന്നേല്ക്കുന്നു)

ചാരു:—(സന്ന്യാസിയെ നോക്കീട്ട്) ഈ ധാൎമ്മികനേതാണ്.

വസ:—(സംസ്ഥാനകനെ ചൂണ്ടിക്കാണിച്ചിട്ട്) ഈ ദുഷ്ടാത്മാവ് എന്നെക്കൊന്നു. (ഭിക്ഷുവിനെ നോക്കീട്ട്) ഈ ധാൎമ്മികൻ എന്നെയും അങ്ങയെയും ജീവിപ്പിച്ചു.

ചാരു:—അതെങ്ങനെ?

വസ:—ചൈത്യത്തിന്റെ നടയിൽവെച്ചു വിളംബരം വായിക്കുന്നതുകേട്ട് എന്നെ ഇവിടെ കൂട്ടിക്കൊണ്ടു വന്നതും, ഉദ്യാനത്തിൽ മൂൎഛിച്ചുകിടന്നപ്പോൾ ചൈത്യത്തിലേക്കു കൊണ്ടുപോയതും ഇദ്ദേഹമാണ്.

സന്ന്യാ:—ആൎയ്യന്റെ സംവാഹകനായിരുന്ന എന്നെ ഓൎമ്മിക്കണമെന്നപേക്ഷ.

വസ:—ഇദ്ദേഹം ചൂതുകളിയിൽ തോററ വൈരാഗ്യത്താൽ ഇയ്യിടെ സന്ന്യസിച്ചതാണ്.

സന്ന്യാ:—ഈ ആൎയ്യ എന്നെ സഭികനിൽ നിന്നു രക്ഷിച്ചു.

ചാരു:—പ്രിയയ്ക്ക് എന്തപകടമാണു പററിയതു്?

സ്ഥാവരകൻ:—(ചാടിക്കയറി പ്രവേശിച്ചിട്ട്) ശേഷം ഈ ഭാഗ്യദോഷി ബോധിപ്പിക്കാം. (സംസ്ഥാനകനെ നോക്കിക്കൊണ്ട്) ഞാൻ ഈ മഹാപാപിയുടെ വണ്ടിക്കാരനാണ്. ഇദ്ദേഹത്തിന്റെ വണ്ടി ഞാൻ ഉദ്യാനത്തിലേയ്ക്കു കൊണ്ടുപോകുമ്പോൾ ആൎയ്യന്റെ പടിവാതലിൽ സ്വല്പനേരം നിറുത്തീട്ട് മറവണ്ടിക്കാരെ സഹായിക്കാൻ എനിക്കു പോകേണ്ടിവന്നു. അപ്പോൾ കൊച്ചമ്മ

തെറ്റിദ്ധരിച്ച് എൻെറ വണ്ടിയിൽ വന്നു കയറിയതറിയാതെ ഞാൻ ഈ സാധ്വീയെ ഉദ്യാനത്തിൽ കൊണ്ടുവിട്ടു. ശേഷം കൊച്ചമ്മതന്നെ പറഞ്ഞല്ലോ.

സംസ്ഥാ:--ഇനി ഞാനിങ്ങനെയൊന്നും ചെയ്യുല്ല.

ചാരു:--പ്രിയെ വസന്തസേനേ, ഞാൻ ഊഹിച്ചതു പോലെ ഈ മൂർഖൻ തന്നെയാണു നിന്നെ ഹിംസിച്ചതു്; പഴി എൻെറ പേരിലും ആരോപിക്കാൻ ശ്രമിച്ചു.

നരകത്തിൽപതിക്കുന്ന നരകണ്ടകനെന്നെയും,
തരംനോക്കി പതിപ്പിക്കാൻ; തിരനീക്കി പതിവ്രത 14

സംസ്ഥാ:--ഒരി......അല്ല, ആര്യ ചാരുദത്ത, എനിക്കബദ്ധം പിണഞ്ഞുപോയി.

വസ:--ധർമ്മിഷ്ഠനായ ആര്യന്റെ മാഹാത്മ്യത്താൽ എല്ലാം മംഗളമായി കലാശിച്ചു.

ചാരു:--പ്രിയേ, ഭവതിയുടെ പ്രണയപ്രഭാവം ആശ്ചര്യം തന്നെ. എനിക്കാകട്ടെ ഇപ്പോൾ--

വധമാലമധുക മാലയായി,
പുതുവസ്ത്രം വരനുള്ള മന്ത്രകോടി;
മുരശിൻ ധ്വനിയോ മൃദംഗഘോഷം;
കൊലശൂലം കുലവൈജയന്തിയാത്ര 15

സന്ന്യാസി:- പരോപകാരിയായ ആര്യന്നു ശ്രേയസ്സുകൾ വരാനിരിക്കുന്നതേയുള്ളു.

അണിയറയിൽ: --(കോലാഹലത്തിനിടയിൽ)

വിജയി മല്ലമുഖത്തിൽ കേശനെവെന്ന ദേവൻ;
വിജയി ധനുർമുഖത്തിൽ കംസനെക്കൊന്ന വീരൻ;
വിജയി ജനമദ്ധ്യേ പാലകൻ പകൽനിന്നും
വിജയിതുലക വാരണോരാത്ത്യകൻ ധീരവൃത്തൻ 16

(എല്ലാവരും കേട്ടു വിസ്മയിക്കുന്നു)

ശർവിലകൻ:—ബദ്ധപ്പെട്ടു പ്രവേശിച്ചിട്ട്

ദുഷ്പാലാധമനായ പാലകനെ ഞാൻ
ധ്വംസിച്ചു കൂസാതെ താൻ;
ഗോപാലോത്തമനാകുമാര്യകനഹോ-
ഭാഗത്താൽ രാജ്യാഭിഷിക്തം
ദുഷ്പാലാസ്പദമേകിനേനഥ തദീ-
യാജ്ഞാനുസാരേണ ചെ-
ന്നാപല്ലംഘനയിൽ ഉണ്ടുണമിനി
ശ്രീചാരുദത്തനാടരൻ **17**

(അടുത്തുചെന്നു ചാരുദത്തനെ സാഷ്ടാംഗം നമസ്കരിക്കുന്നു)

ചാരു:—(എഴുന്നേല്പിച്ചിട്ട്) മഹാനുഭാവനായ അങ്ങ് ആരാണ്? എന്തിനു എന്നെ വന്ദിച്ചു?

(ശർവിലകൻ വസന്തസേനയെ നോക്കുന്നു)

വസ:— ആര്യ്യമൈത്രേയന്റെ കൈയിൽനിന്നു് എന്റെ ആഭരണം സമ്മാനം വാങ്ങിയ പുള്ളിയാണിതു്.

ശർവി:—ആ അപരാധത്തിനു ഞാൻ ക്ഷമായാചനം ചെയ്തുകൊള്ളുന്നു.

ചാരു:—(ശർവിലകന്റെ തോളത്തു തട്ടീട്ട്) അങ്ങു ദേവഥ-ഭഗവാനു് ഉപഹാരം ആവശ്യപ്പെട്ടതല്ലല്ലോ. അതിന്റെ ഫലം എനിക്കും ലഭിച്ചു.

വസ:—ആര്യ്യശർവിലക, ഈ കോലാഹലം കേട്ടതിന്റെ സംഗതി മനസ്സിലായില്ലല്ലോ.

ശർവി:—ശ്രീമതിയുടെ പ്രിയതമൻ ബന്ധനഭ്രഷ്ടനായ ഒരു ഗോപയുവാവിന്റെ പ്രാണരക്ഷ ചെയ്കയുണ്ടായി.

ചാരു:— മഹാനുഭാവനായ ആര്യകൻ അഭ്യുദയത്തിനു സിദ്ധാദേശം ഫലിച്ചോ?

ശർവി:—ഉണ്ടു്. നമ്മുടെ ഭാഗ്യംകൊണ്ടു ഫലിച്ചു.

അണിയറയിൽ:— (വിജയി മഖമുഖത്തിൽ ···· ···· ···· ···· (10—16) എന്ന ശ്ലോകം പിന്നെയും ചൊല്ലുന്നു)

(എല്ലാവരും കേട്ടു വിസ്മയിക്കുന്നു)

ചാരു:—നമുക്കു സന്തോഷത്തിന്മേൽ സന്തോഷം.

ശർവി:—ആ ആര്യകമഹാരാജാവു് സിംഹാസനാരോഹണം ചെയ്ത ക്ഷണത്തിൽതന്നെ അരുളിച്ചെയ്ത ആജ്ഞയെ അനുഷ്ഠിക്കാനാണു് ഞാൻ ഇവിടെ വന്നതു്.

ചാരു:—ശ്രീമാനായ ആര്യകമഹാരാജാവിന്റെ കല്പന എന്താണു്?

ശർവി:—"സ്വപ്രാന്തീരത്തിൽ കുശാവതീനഗരിയും ചുറ്റുമുള്ള പ്രദേശങ്ങളും മഹാരാജാവു് ആര്യനു വിട്ടുതന്നിരിക്കുന്നു. അതിനെ ആര്യൻ സ്വീകരിക്കണം" എന്നു.

വസ:—(വിചാരം) ഇതും വാങ്ങിക്കുമോ എന്തോ?

ചാരു:—മഹാരാജാജ്ഞയെ ഞാൻ ശിരസാ വഹിക്കുന്നു.

ശർവി:—ആര്യേ വസന്തസേനേ, പരിതുഷ്ടനായ മഹാരാജാവു് ശ്രീമതിക്കു കുലസ്ത്രീസ്ഥാനം തന്നിരിക്കുന്നു. (വെൺപട്ടു സമർപ്പിക്കുന്നു)

വസ:—എനിക്കു ഇതിന്മേൽ കൃതാർത്ഥത വരാനില്ല.

ശർവി:—(സന്ന്യാസിയുടെ നേരെ തിരിഞ്ഞിട്ട്) ഭഗവൻ ഭിക്ഷോ, ആര്യ്യകമഹാരാജാവിന്റെ മഹാമാത്യനായ ശർവിലകൻ അങ്ങേക്കു കുലപതിസ്ഥാനം തരുന്നു.

സന്ന്യാസി:—ഉപാസക, ബുദ്ധദേവൻ അങ്ങെ അനുഗ്രഹിക്കട്ടെ.

ശർവി:—സ്ഥാവരകാ, നീ ഇന്നുമുതൽ ദാസനല്ല.

സ്ഥാവ:—എനിക്കനുഗ്രഹമായി.

ശർവി:—ചണ്ഡാലന്മാരെ, ആര്യ്യചാരുദത്തന്റെ ശരീരസ്പർശം ലഭിച്ചതോടുകൂടി നിങ്ങളുടെ ചണ്ഡാലത്വം പോയിരിക്കുന്നു.

(ചണ്ഡാലന്മാർ ചാരുദത്തനെ നമസ്കരിക്കുന്നു)

ശർവി:—(സംസ്ഥാനകന്റെ നേരെ തിരിഞ്ഞിട്ട്) എടാ മഹാപാപി, നിന്നെ......

സംസ്ഥാ:—ആര്യ്യചാരുദത്താ ശരണം! ശരണം!

ശർവി:—ആര്യ്യൻ അസ്ഥാനത്തിൽ അനുകമ്പ ചെയ്യരുതെന്നു പ്രാർത്ഥിക്കുന്നു.

ചാരു:—ശത്രു ശരണം ഗമിച്ചാൽ
ശസ്ത്രത്തിൻ പാത്രമല്ല തൽഗാത്രം;
അപകാരത്തിനു ബദലാ-
യുപകാരം ചെയ്കതാനവനു വധം 18

ശർവി:—എന്നാൽ ഇവനെ വധിക്കുന്നില്ല; നെററിയിൽ കാക്കക്കാൽ കാച്ചിവെച്ചു വിട്ടേയ്ക്കാം.

വസന്ത:—ആര്യ്യപുത്രാ ഇനി നമുക്കു ചെന്ന് ആര്യ്യയായ ധൂതാദേവിയെ ആശ്വസിപ്പിക്കണം.

ചാരു:—ശരിതന്നെ.

ശർവി:— ആര്യ്യചാരുദത്ത, അങ്ങെയ്ക്കു് ഇനി എന്തു പ്രിയമാണ്‌ ഞാൻ ചെയ്യേണ്ടതു്?

ചാരു:— ചാരിത്രം ശുദ്ധമായി; ചരണപതിതനാം
ശത്രുവൻ മുക്തനായി,
വൈരിശ്രീ നിഗ്രഹിച്ചെന്നതിമഹിതസുഹൃ-
ത്താര്യകൻ നാടുവാണു;
നാരീരത്നം ലഭിച്ചേൻ; പുനരവര ഭവാൻ
മിത്രമായിച്ചമഞ്ഞു;
പാരിൽ പ്രാർത്ഥിച്ചുകൊൾവാനിവയിലുപരിയാ-
യെന്തു ഞാൻ ചൊല്ലുവേണ്ടു? 19

എന്നാലുമിതുമിരിക്കട്ടെ:—

[ഭരതവാക്യം]

ധർമ്മം ജഗൽസ്ഥിതികരം സതതം ജയിക്ക;
ശർമ്മം ലഭിക്ക സുജനം ഖലപീഡയെന്യേ;
നിർമ്മത്സരം നൃപതിമാരരിൽപ്പെട്ടാതെ
സന്മാർഗ്ഗനിഷ്ഠയൊടു നാടു ഭരിച്ചുവാഴ്ക. 20

(എല്ലാവരും പോയി)

ശുഭം.

# ചില പ്രസിദ്ധീകരണങ്ങൾ

| | | | രൂ. | ണ. |
|---|---|---|---|---|
| പാറപ്പുറം 1-ം, 2-ം ഭാഗങ്ങൾ | | ... | 1 | 12 |
| ടി 3ാം-ഭാഗം | | ... | 2 | 8 |
| മദ്ധ്യമവ്യാകരണം | എ. ആർ. | ... | 1 | 8 |
| കേരളപാണിനീയം | ടി | ... | 5 | 0 |
| മാളവികാഗ്നിമിത്രം (നാടകം) | ടി | ... | 1 | 0 |
| മലയവിലാസം | ടി | ... | 0 | 4½ |
| സാഹിത്യസാഹ്യം ഒന്നാം ഭാഗം | ടി | ... | 1 | 0 |
| ടി രണ്ടാം ഭാഗം | ടി | ... | 1 | 8 |
| നളചരിതം ആട്ടക്കഥ (കാന്താരതാരകം) I & II | ടി | ... | 1 | 8 |
| ഭാഷാകുമാരസംഭവം | ടി | ... | 1 | 0 |
| ചാരുദത്തൻ | ടി | ... | 1 | 8 |
| കല്യാണമൽ | (നോവൽ) | ... | 1 | 14 |
| പറങ്കിപ്പടയാളി | ,, | ... | 1 | 8 |
| പുന്നർകോട്ടസ്വരൂപം | ,, | ... | 1 | 8 |
| രാമരാജാബഹദൂർ 1-ം 2-ം ഭാഗങ്ങൾ | ,, | ... | [illegible] | 8 |
| സ്നേഹലത | ,, | ... | 1 | 14 |
| ജ്യോതിഷ്മതി | ,, | ... | 2 | 10 |
| കഞ്ഞുതമ്പിമാർ | ,, | ... | 1 | 8 |
| ശ്രീമഹാദേവീഭാഗവതം (കിളിപ്പാട്ട്) | | ... | 3 | 6 |
| ഭാഷാമാഘം (തർജ്ജമ) | | ... | 3 | 6 |
| ഭാഷാനൈഷധചമ്പു സവ്യാഖ്യാനം 1-ാം ഭാഗം | | | 1 | 8 |
| ടി 2-ാം ഭാഗം | | ... | 1 | 8 |